# കലാകൗമുദി

മേയ് 19, 1996 **1079** വില: 7 രൂപ








മുഖചിത്രം- ടി.എൻ. ശേഷൻ. നമ്പൂതിരിയുടെ ഒരു ഇല്ലസ്ട്രേഷൻ
ഡിസൈൻ - ശ്രീ. ഭട്ടതിരി





## ചുള്ളിക്കാടിന്റെ ബുദ്ധിജീവി ചമയൽ

**'ജ**നകീയ വിചാരണയെ' അഭിമുഖീകരിച്ച ബാലചന്ദ്രൻ ചുള്ളിക്കാടിനെക്കുറിച്ചുള്ള റിപ്പോർട്ട് വായിച്ചു.

സാംസ്കാരിക ലോകത്ത് തന്റെ സ്ഥാനം അദ്വിതീയമാണ് എന്ന് സ്വയം വിളിച്ചുപറയുന്നതിനുള്ള ഒരു പാധിയായി മാത്രമേ ഇത്തരം ഏർപ്പാടുകളെ ആസ്വാദകലോകം വിലയിരുത്തൂ. ബൗദ്ധികമായ ഇത്തരം കസർത്തുകളിൽനിന്ന് ബാലചന്ദ്രൻ ഇനിയെങ്കിലും മോചിതനാകണം. യുവത്വത്തിന്റെ ധാർമ്മികക്ഷോഭം കവിതയിലേക്ക് വ്യാപരിപ്പിക്കാൻ അസാമാന്യ പ്രതിഭയുണ്ടായിരുന്ന ചുള്ളിക്കാടിന് ഇന്നെന്തുപറ്റി? ഹാസ്യനടൻ ഇന്ദ്രൻസിന്റെ പോപ്പുലാരിറ്റി പോലും തനിക്കില്ലെന്ന കോംപ്ളക്സ് ബാലചന്ദ്രൻ ഉപേക്ഷിക്കണം. അഴീക്കോടിനേയും, ജസ്റ്റിസ് കൃഷ്ണയ്യരേയും പോലുള്ളവരെ വിമർശിച്ച് 'വലിയവനാ'കാമെന്നുള്ള വ്യാമോഹവും ബൗദ്ധികജാടയും ഉപേക്ഷിച്ച് ബാലചന്ദ്രൻ പഴയ ചുള്ളിക്കാടാകുന്നതാണ് ആസ്വാദകർക്കിഷ്ടം.

**അജിതൻ മേനോത്ത്**
കൺവീനർ. മലയാളസാഹിത്യസംഘം.

## വൈദ്യുതി പ്രതിസന്ധി

**കേ**രളത്തിലെ വൈദ്യുതി പ്രതിസന്ധിക്ക് പരിഹാരമായി താപനിലയങ്ങളും മറ്റ് ഊർജ്ജ സ്രോതസ്സുകളും ലഭ്യമല്ലെങ്കിൽ ആണവനിലയങ്ങൾപോലും പരിഗണിക്കാമെന്നാണ് ഡോ: ആർ.വി.ജി. മേനോന്റെ അഭിപ്രായം (കലാകൗമുദി 1078). ചെറുകിട പദ്ധതികളാണ് അഭികാമ്യമെന്ന് പറയുന്നുണ്ടെങ്കിലും അതിന്റെ വിശദാംശങ്ങളിലേക്ക് അദ്ദേഹം കടക്കുന്നില്ല. എന്നാൽ വർഷങ്ങൾക്കു മുമ്പുതന്നെ മിനി-മൈക്രോ പദ്ധതികളിലൂടെ കേരളത്തിൽ ഉല്പാദിപ്പിക്കുന്ന വൈദ്യുതിയുടെ നാലിരട്ടി വൈദ്യുതി ഉല്പാദിപ്പിക്കാമെന്ന റിട്ട: ചീഫ് എൻജിനീയർ വൈദ്യനാഥന്റെ നിർദ്ദേശം ഇവിടെ മാറിമാറി ഭരിച്ച ഇടതു-വലതു സർക്കാരുകളോ കേരള വൈദ്യുതി ബോർഡോ പരിഗണിക്കാതിരുന്നത് എന്തുകൊണ്ടെന്നറിയാൻ ജനങ്ങൾക്ക് അവകാശമുണ്ട്. സൈലന്റ്വാലി. പൂയംകുട്ടി ജലവൈദ്യുത പദ്ധതികളും കായംകുളം താപനിലയവും ആണവ നിലയങ്ങളും



മാത്രമാണ് ഊർജ്ജ പ്രതിസന്ധിക്ക് പരിഹാരമെന്നും പദ്ധതികൾക്കെതിര് പരിസ്ഥിതിവാദികളാണെന്നും വിളിച്ചുപറയുന്ന വികസന വെളിച്ചപ്പാടന്മാർ ഇതിന് മറുപടി പറയേണ്ടതുണ്ട്. ഏറ്റവുംകൂടുതൽ മഴ ലഭിച്ചിട്ടും വേനലാരംഭത്തിൽത്തന്നെ വരൾച്ച അനുഭവപ്പെടുന്നതെന്തുകൊണ്ട്. ഓരോ വർഷവും വരൾച്ച ദുരിതാശ്വാസത്തിനായി എത്ര കോടി രൂപയാണ് നാം ചെലവിടുന്നത്. നമ്മുടെ കുടിവെള്ള ക്ഷാമത്തിനും വൈദ്യുതി പ്രശ്നത്തിനും ശാശ്വത പരിഹാരമായി. കേരളത്തിന്റെ ഭൂമിശാസ്ത്രപരമായ പ്രത്യേകതയ്ക്കും കാലാവസ്ഥയ്ക്കും യോജിച്ച തരത്തിൽ നിർദ്ദേശിക്കപ്പെട്ട തടയണകളും നദീതീരങ്ങളിൽ സ്ഥാപിക്കുന്ന മിനി-മൈക്രോ പദ്ധതികളും വേണ്ടെന്നു വച്ചതാരാണ്? തൊഴിലവസരങ്ങളും കാർഷികോല്പാദനവും വർദ്ധിപ്പിക്കുന്നതും, പരിസ്ഥിതി പ്രശ്നങ്ങളില്ലാത്തതും, ചെലവുകുറഞ്ഞതും, തികച്ചും വികേന്ദ്രീകൃതമായി ജനപങ്കാളിത്തത്തോടെ നടപ്പിലാക്കാവുന്നതുമായ ഇത്തരം പദ്ധതികൾക്കുവേണ്ടി ശബ്ദമുയർത്താൻ തൊഴിലില്ലാപ്പടയെ തെരുവിലിറക്കുന്ന ഒരു യുവജന സംഘടനപോലും മുന്നോട്ടു വരാഞ്ഞത് നാം സാക്ഷരതകൊണ്ട് സുന്ദരമായതുകൊണ്ടാണോ?

ആത്മാർത്ഥതയില്ലാത്ത പ്രഖ്യാപനങ്ങൾക്കും പ്രതിഷേധങ്ങൾക്കും പകരം പ്രശ്നങ്ങൾ മുൻഗണനാ ക്രമത്തിൽ പരിഗണിച്ച് പ്രവർത്തിക്കാനുള്ള ആർജ്ജവവും രാഷ്ട്രീയ ഇച്ഛാശക്തിയും കാണിക്കുന്ന നേതൃത്വം ഉണ്ടാകുന്നതുവരെ വികസനം വികലമായിരിക്കും. കക്ഷിരാഷ്ട്രീയ കംപാർട്ട്മെന്റിൽ തിമിരം ബാധിച്ചുകഴിയുന്ന ജനങ്ങൾ ഇവർക്ക് കൂട്ടുമുണ്ടല്ലോ.

**ടി.എസ്. രവീന്ദ്രൻ**
പിലാത്തറ.

## അറിവിന്റെ ലോകം

**വി**ജു വി.നായരുടെ ശാസ്ത്ര വിഷയങ്ങളെ ആസ്പദമാക്കിയുള്ള ലേഖനങ്ങൾക്ക് നന്ദി. അറിവിന്റെ മഹാവിപ്ളവം സംഭവിച്ചുകൊണ്ടിരിക്കേ. സാങ്കേതികമായി പരിജ്ഞാനമില്ലാത്ത എന്നാൽ ശാസ്ത്ര മണ്ഡലത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ദാർശനിക വ്യതിയാനങ്ങളെയും പുതിയ ദാർശനിക നിലപാടുകളെയും കുറിച്ച് അറിയുവാൻ താത്പര്യമുള്ളവർക്ക് പ്രയോജനകരമാണ് ഈ ലേഖനം. എന്നാൽ മലയാളികളുടെ ചിന്തയെയും ജീവിത രീതിയെയും സ്വാധീനിക്കാൻ Into-Revelution-ന് കഴിഞ്ഞിട്ടില്ല. കംപ്യൂട്ടറിനെ ഒരാവശ്യവസ്തുവായി അംഗീകരിക്കേണ്ടതല്ലേ.

മുൻകാലങ്ങളെ അപേക്ഷിച്ച് നമ്മുടെ വിദ്യാർത്ഥിസമൂഹത്തിനു കിട്ടുന്നത് എത്ര വിപുലമായ അറിവുകളാണ്- Entertainment-ലൂടെ ആയാൽപ്പോലും. ഈ അറിവുകളെ ശരിയായ രീതിയിൽ ഉപയോഗിക്കാൻ കഴിയണമെങ്കിൽ ഈ തലമുറയുടെ ചിന്തയെയും അന്വേഷണ ശേഷിയെയും രൂപപ്പെടുത്തിയെടുത്തേ മതിയാകൂ. പക്ഷേ നമ്മുടെ ബുദ്ധിയില്ലാത്ത പണ്ഡിതന്മാർ മാത്രമായവർക്ക് ഇതിനു കഴിയുമോ? ശാസ്ത്രരംഗത്തുണ്ടായിക്കൊണ്ടിരിക്കുന്ന അദ്ഭുതപൂർവ്വമായ വളർച്ചയെ സ്വാംശീകരിക്കുവാൻ കഴിയാത്ത വിധം മലയാളികളുടെ ബോധത്തെ പിന്നോക്കം നിർത്തുന്ന രാഷ്ട്രീയവും സാമൂഹികവുമായ എന്തോ ചില കാരണങ്ങൾ ഉണ്ട് എന്നു വേണം കരുതാൻ.

ശെൽമാൻ പറയുന്നത് മനുഷ്യരുടെ മസ്തിഷ്കങ്ങൾ പരസ്പരം ഘടിപ്പിച്ചുള്ള പുതിയ ബോധതലങ്ങൾ സൃഷ്ടിച്ചേക്കാം എന്നാണ്. മനുഷ്യമസ്തിഷ്കങ്ങൾ സവിശേഷ രീതിയിൽ പരസ്പരം ഘടിപ്പിക്കപ്പെട്ടിട്ടുണ്ട് എന്നുതന്നെ കരുതാവുന്നതാണ്. മനുഷ്യന്റെ ബൗദ്ധികമായ വളർച്ചയിൽ പ്രകടമാവുന്ന നൈരന്തര്യം ഇതിന്റെ ഫലമാണെന്ന് തോന്നുന്നു. വെളിപാടുകൾപോലെ ഉണ്ടാവുന്ന Intutions ഉം കണ്ടെത്തലുകളും പരസ്പരബന്ധിതമായ മസ്തിഷ്കങ്ങളുടെ പ്രവർത്തനഫലമാവില്ലേ? ഏറ്റവും വികസിച്ച പദാർത്ഥം എന്ന് മാർക്സ് ചൂണ്ടിക്കാണിച്ചിട്ടുള്ള മനസ്സിന് മറ്റു മനസ്സുകളുമായും ബന്ധമുണ്ടായേക്കാം, സവിശേഷമായ language-ഉം commands ഉം ഉണ്ട്. Internet പോലെതന്നെ ലോകത്തുള്ള എല്ലാ മനസ്സുകളും ഘടിപ്പിക്കാവുന്ന അത്യദ്ഭുതകരമായ അവസ്ഥയിലേക്ക് ശാസ്ത്രം വികസിച്ചേക്കും. ഈ പ്രപഞ്ചം തന്നെ ഭൂമിയെപ്പോലെ നമുക്ക് അനുഭവവേദ്യമായിത്തീർന്നേക്കാം. Big Bang സിദ്ധാന്തപ്രകാരം എല്ലാ പദാർത്ഥങ്ങൾക്കും വികർഷിച്ചുപോകുവാനുള്ള പ്രവണത ഉള്ളതുപോലെതന്നെ കൂടിച്ചേരാനുമുള്ള പ്രവണതയുമുണ്ടാവണം.

**ജോൺസൺ**
സാമൂഹിക പഠനകേന്ദ്രം
ആലപ്പുഴ-12.







എം.പി. നാരായണപിള്ള

# ഗവർണ്ണർ തസ്തിക തന്നെ നിറുത്താം

**'കോ**മൺസെൻസ്' എന്നൊരു വാക്ക് കേട്ടിട്ടില്ലേ? സാമാന്യബുദ്ധി എന്ന് സാക്ഷര ഭാഷയിൽ പരിഭാഷിക്കാം. 'വെവരം' എന്ന് നിരക്ഷരർ പറയും.

നമ്മളെ ഭരിക്കുന്നവർക്ക് ഏറ്റവും കുറവുള്ള സൽഗുണങ്ങളിലൊന്നാണിത്.

'വെവര'മുള്ളതും ഇല്ലാത്തതുമായ കലാകൗമുദി വായനക്കാർ ഓരോരുത്തരും സ്വയം ആലോചിച്ച് ഒരഭിപ്രായമുണ്ടാക്കുവാൻ വേണ്ടി അവതരിപ്പിക്കുന്ന വിഷയമാണ്.

എന്തെന്നാൽ, അടുത്തകാലത്ത് മൂന്നു ഗവർണ്ണർമാർ വെള്ളത്തിലായി. ഹിമാചൽ പ്രദേശ് ഗവർണ്ണർ പേരക്കിടാങ്ങൾക്ക് കടകൾ പതിച്ചുകൊടുത്ത കേസിൽ പ്രതി. കേരളത്തിലെയും ഉത്തർപ്രദേശിലെയും ഗവർണ്ണർമാർക്ക് 'ഹവാല' ഇടപാടിൽ കുറ്റപത്രം.

മൂന്നുപേരുടെ കാര്യത്തിലും അന്വേഷിക്കാൻപോലും പൊലീസുകാർക്ക് ഭരണഘടന തടസ്സം നിൽക്കുന്നു. കാരണം, ഗവർണ്ണർമാർക്ക് എല്ലാത്തരം ക്രിമിനൽ കേസുകൾക്കെതിരേയും ഭരണഘടന സംരക്ഷണം കൊടുത്തിരിക്കുന്നു!

ഈ സംരക്ഷണം രാഷ്ട്രപതിക്കു കൊടുക്കുന്നത് നമുക്ക് മനസ്സിലാക്കാം. കാരണം ജനങ്ങളെ തലയെണ്ണി പ്രതിനിധീകരിക്കുന്ന ഒരു ഇലക്ടറൽ കോളേജ് തിരഞ്ഞെടുത്ത് അയയ്ക്കുന്ന ആളാണ് രാഷ്ട്രപതി.

ഗവർണ്ണർമാരോ?

പ്രധാനമന്ത്രി 'അപ്പോയിന്റ്' ചെയ്യുന്നത്. ആയതിലേക്ക് യാതൊരു മാനദണ്ഡങ്ങളുമില്ല. ഒരു വില്ലേജാഫീസറെ നിയമിക്കാൻപോലും മാനദണ്ഡങ്ങളുണ്ട്. വ്യവസ്ഥയും വെള്ളിയാഴ്ചയുമുണ്ട്. ഗവർണ്ണർ നിയമനത്തിൽ അങ്ങനെയൊന്നില്ല. ആർക്കും ഗവർണ്ണറാകാം. രാഷ്ട്രീയ സ്വാധീനം മാത്രം മതി. നിയമനം ചോദ്യം ചെയ്യാൻ വകുപ്പില്ല. കോടതിക്ക് കൈകടത്താൻ പറ്റില്ല.

നാളെ പിന്നോക്ക മതേതര വ്യാഘ്രമായ മുലായംസിംഗ് യാദവൻ ഇന്ത്യയുടെ പ്രധാനമന്ത്രിയായി വന്നെന്നിരിക്കട്ടെ. സംഭവിക്കാവുന്നതാണ്. അദ്ദേഹം തിരഞ്ഞെടുപ്പിൽ ടിക്കറ്റ് കൊടുത്ത യോഗ്യതകളുടെ അടിസ്ഥാനത്തിൽ. ഫൂലൻദേവിയെ കേരളത്തിലെ ഗവർണ്ണറായി വിടാൻ നിശ്ചയിച്ചു എന്നിരിക്കട്ടെ. സംഭവിച്ചുകൂടായ്കയില്ല. രാംദുലാരി സിൻഹ ഇരുന്ന കസേരയല്ലേ, അതിൽ ഒരു പിന്നോക്കക്കാരി കൂടി ഇരുന്ന് ഹിന്ദി പറയട്ടെ എന്ന വിചാരത്തിൽ നിയമനം നടന്നാൽ.....

ഫൂലൻദേവി കേരളാ ഗവർണ്ണറാകും.

പഴയ കൊള്ള. കൊലപാതകം. ഭവനഭേദനം തുടങ്ങിയ കേസുകൾ തീർന്നു. (സുപ്രീം കോടതി ഇടപെട്ട് അന്വേഷണം തുടർന്നില്ലെങ്കിൽ.)

ഫൂലൻദേവി നമ്മുടെ രാജ് ഭവനലിരുന്നാൽ ആരൊക്കെയായിരിക്കും സ്ഥിരം സന്ദർശകർ?

വീരപ്പൻ? സുകുമാരക്കുറുപ്പ്. ദാവൂദ്. ഛോട്ടാരാജൻ.

(അതു പറഞ്ഞപ്പോഴാണ് വീരപ്പന്റെ ബുദ്ധിയില്ലായ്മ ഓർത്തത്. ഈയിടെ രാഷ്ട്രപതി മാപ്പുകൊടുക്കണമെന്ന ഡിമാന്റല്ലേ പുള്ളി വച്ചത്? അതായിരുന്നോ വേണ്ടിയിരുന്നത്? "എന്നെ ഹിമാചൽ പ്രദേശ് ഗവർണ്ണറാക്കണം" എന്നല്ലേ പറയേണ്ടിയിരുന്നത്. സഹ്യപർവതത്തിൽനിന്ന് ഓപ്പറേഷൻ ഹിമാലയത്തിലേക്ക് മാറ്റി. "ആസേതുഹിമാചലം" തന്റെ പാദമുദ്ര പതിപ്പിക്കാം. എസ്.പി.ജി സംരക്ഷണം മുതൽ മിലിട്ടറി എ.ഡി.സി. അടക്കം വനംകൊള്ളയും ആനവേട്ടയും നടത്താം. ഹിമാചലത്തിൽ ആനയില്ലെങ്കിൽ ആസ്സാം ഗവർണ്ണറാക്കാൻ ഡിമാന്റ് വയ്ക്കാമായിരുന്നു.)

പ്രധാനമന്ത്രിയും യൂണിയൻ ക്യാബിനറ്റും തന്നിഷ്ടപ്രകാരം നിയമനം നടത്തുന്ന ഒരാൾക്ക് ഏറിവന്നാൽ പ്രധാനമന്ത്രിയുടെ പി.എ.യ്ക്കുകിട്ടുന്നത്ര സംരക്ഷണമാകാം. അതായത് ഇന്ദിരാഗാന്ധിയുടെ കാര്യസ്ഥനായിരുന്നപ്പോൾ ഡോക്ടർ പി.സി. അലക്സാണ്ടർക്കു കിട്ടിയിരുന്നത്ര ഭരണഘടനാപരമായ സംരക്ഷണം. അതായത് പൂജ്യം സംരക്ഷണം. ക്രിമിനൽ കേസുവന്നാൽ കോടതിയിൽ ഹാജരായേ പറ്റൂ.

അതിനപ്പുറം സംരക്ഷണം കൊടുത്ത് ഇത്തരമൊരു തസ്തിക സൃഷ്ടിച്ചപ്പോൾ ഭരണഘടന നിർമ്മിച്ചവർ ഈ വിപത്തുകളെക്കുറിച്ചാലോചിച്ചില്ലേ?

ഗവർണ്ണർ നിയമനങ്ങൾ തുടക്കത്തിലേ തോന്നിയപോലായിരുന്നു. എന്തു യോഗ്യതയുടെ പുറത്തായിരുന്നു ജവഹർലാൽ നെഹ്റു പദ്മജാനായിഡുവിനെ ബംഗാൾ ഗവർണ്ണറാക്കിയതെന്ന് ചരിത്രകാരന്മാർ പറഞ്ഞുതരട്ടെ.

ഇത്രയും കാലത്തെ അനുഭവത്തിന്റെ വെളിച്ചത്തിൽ നമ്മൾ സാധാരണ മനുഷ്യർ ആലോചിക്കേണ്ടത് ഇത്തരമൊരു തസ്തികതന്നെ ആവശ്യമുണ്ടോയെന്നാണ്. നികുതി പിരിച്ച പണം ചെലവാക്കുമ്പോൾ ജനങ്ങളോട് അല്പസ്വല്പം ഉത്തരവാദിത്വം കാണിക്കുക എന്നൊരു സാമാന്യ മര്യാദയില്ലേ?

ചെലവാക്കുന്ന പണത്തിന് പോന്നത്ര ജോലി രാജ്ഭവനുകളിൽ നടക്കുന്നുണ്ടോ? ശരാശരി ഗവർണ്ണറുടെ സമയത്തിന്റെ 90 ശതമാനം തൊഴിലില്ലായ്മയാണ്-അല്ലെങ്കിൽ ഇല്ലാത്ത തൊഴിൽ സൃഷ്ടിക്കുന്ന പഴയ പാർക്കിൻ സൺസ് നിയമങ്ങൾ വ്യവഹരിച്ച ചെയ്തികൾ.

അസംബ്ളി കൂടുമ്പോൾ ഒരു പ്രസംഗം. റിപ്പബ്ളിക് ദിനത്തിന് ഒരു സല്യൂട്ട്. മുഖ്യമന്ത്രി അയച്ചുകൊടുക്കുന്ന കടലാസ് ഒപ്പിടുക. ഗർവ്വിച്ചിരിക്കുകയാണെങ്കിൽ പേനയിൽ മഷി തീർന്നെന്നോ മറ്റോ പറഞ്ഞ് ഒപ്പിടാൻ വൈകിക്കുക തുടങ്ങി ശരാശരി ദിവസം ഒരു മണിക്കൂറിൽ ചെയ്യാനുള്ള പണിയല്ലേയുള്ളൂ.

അത്തരം ഒരു ജോലിക്ക് പ്രതിമാസം ലക്ഷക്കണക്കിനല്ലേ ചെലവാക്കുന്നത്?

ഇതിനൊരു ചെറിയ പരിഹാരം ഗവർണ്ണറുടെ ചുമതല കൂടി, പാർട്ട് ടൈം വർക്കായി ഹൈക്കോടതി ചീഫ് ജസ്റ്റീസിനെ ഏല്പിക്കലല്ലേ? മാസം അയ്യായിരം രൂപ ഈ ഇനത്തിൽ അധികം റിറ്റൈനർ കൊടുക്കാം.

ചീഫ് ജസ്റ്റീസായി വരുന്ന മനുഷ്യർ നല്ല വക്കീലന്മാരായി ഒരുകാലത്ത് ശോഭിച്ചിരുന്നവരായിരിക്കും. നിയമമറിയാമെന്നു കൂടാതെ ഫയലുകൾ വേഗം വായിച്ച് നിമിഷങ്ങൾക്കകം തീരുമാനമെടുക്കാനുള്ള കഴിവും കാണും. നേരത്തേ പറഞ്ഞ ശരാശരി ഗവർണ്ണർ ഒരു മണിക്കൂർ ചെയ്യുന്ന പണി അവർ അരമണിക്കൂറിൽ തീർത്തിരിക്കും.

വേറെയും ഗുണങ്ങളുണ്ട്. പ്രധാനമന്ത്രിയുടെ സ്ഥലത്തെ "ചാരനായി" പ്രവർത്തിക്കില്ല. നാട്ടിലെ രാഷ്ട്രീയത്തിൽ ഇടപെടില്ല. തമിഴ്നാട്ടിൽ സംഭവിച്ച മാതിരി ദ്വന്ദ്വയുദ്ധങ്ങൾ രാജ്ഭവനിലുണ്ടാകില്ല.

ഭരണഘടന അറിയാവുന്നയാൾ ഗവർണ്ണറുടെ പണി ചെയ്യുമ്പോൾ ഭരണഘടനയ്ക്ക് എതിരായ തീരുമാനങ്ങൾ വരാതെ നോക്കിക്കൊള്ളും. അത്തരം ഉത്തരവുകൾ ഒപ്പിടാതെ തിരിച്ചുവരും. മുഖ്യമന്ത്രിമാർക്കും അല്പം ഭയമുണ്ടാകും. അതോടൊപ്പം ഈ പാർട്ട് ടൈം ഗവർണ്ണർ പദവിക്ക് ഇന്നത്തെ ശരാശരി ഫുൾടൈം ഗവർണ്ണർക്കു കിട്ടുന്നതിലും മാന്യത ജനങ്ങൾക്കിടയിൽ കിട്ടുകയും ചെയ്യും.

നമുക്ക് പണിയും നടന്നുകിട്ടും. ലക്ഷക്കണക്കിനുരൂപ ലാഭിക്കാനും പറ്റും.

പിന്നെന്തിനാണീ ഗവർണ്ണർ തസ്തിക തുടരുന്നത്?

വരുന്ന പാർലമെന്റ് ഒരു ഭരണഘടനാ ഭേദഗതിയിലൂടെ ഇതു മാറ്റണം. കാര്യം പറഞ്ഞു മനസ്സിലാക്കിയാൽ. അംഗങ്ങളുടെ മന:സാക്ഷിക്ക് വോട്ടു വിട്ടാൽ. നിഷ്പ്രയാസം മൂന്നിൽ രണ്ട് ഭൂരിപക്ഷവും കിട്ടും-ആരു ഭരിച്ചാലും.

പിന്നെ ജോലി വല്ലപ്പോഴും ഒരു ഗവർണ്ണർക്കു വരുന്നത് രാഷ്ട്രപതി ഭരണകാലത്താണ്. ആ സമയത്തുമാത്രം പോരെ നമുക്ക് ഫുൾടൈം ഗവർണ്ണർമാർ?



വി.വി. വേണുഗോപാൽ

# ആഘോഷിച്ചത് അഭിപ്രായ വോട്ടെടുപ്പുകാർ

ശേഷന്റെ മൂന്നാംകണ്ണ് പതിനൊന്നാം ലോക്സഭാ തിരഞ്ഞെടുപ്പു പ്രചാരണത്തിന്റെ നിറം കെടുത്തിയപ്പോഴും വീണുകിട്ടിയ അവസരം ശരിക്കും വിനിയോഗിച്ച് ഉത്സവമാഘോഷിച്ച ഒരു വിഭാഗമുണ്ട്. അഭിപ്രായ വോട്ടെടുപ്പു രംഗത്ത് വൈദഗ്ദ്ധ്യം അവകാശപ്പെടുന്ന വ്യക്തികളും സംഘടനകളുമാണത്. മൂന്നു ഘട്ടങ്ങളായി പതിനൊന്നുദിവസം നീണ്ട തിരഞ്ഞെടുപ്പു പ്രക്രിയ സമാരംഭിക്കും മുമ്പുതന്നെ അഭിപ്രായ വോട്ടെടുപ്പുകാർ പ്രാരംഭ പ്രവചനങ്ങളുമായി അരങ്ങു കൈയടക്കിക്കഴിഞ്ഞിരുന്നു. പിന്നെ, ഒന്നാംഘട്ട വോട്ടെടുപ്പു പൂർത്തിയായതിനു പിന്നാലെ വന്നു പ്രവചനങ്ങളുടെ രണ്ടാം ഗഡു. മെയ് 8-ന് ബാലറ്റുപെട്ടികൾ തുറക്കുംവരെ ഇനിയും വരും പുത്തൻ പ്രവചനങ്ങൾ.

ഒരു രാജ്യത്തെ ജനങ്ങളുടെ ഹിതം ഫലപ്രദമായി വായിച്ചറിയുന്നത് എങ്ങനെയാണ്? അതിനുള്ള ശാസ്ത്രീയ രീതികൾ തന്നെ അവലംബിച്ചുനടത്തിയതാണോ ഈ വന്ന സർവേകളത്രയും? ഇക്കുറി നടന്ന പ്രവചന കോലാഹലങ്ങൾ ന്യായമായും ജനിപ്പിക്കുന്ന സന്ദേഹമിതാണ്. "പലരും ശാസ്ത്രീയാടിസ്ഥാനത്തിലല്ല സർവേകൾ നടത്തിയിരിക്കുന്നത്-" പ്രൊഫസർ രജനി കോത്താരി ചൂണ്ടിക്കാട്ടുന്നു.

1980-ൽ ഇന്ദിരാഗാന്ധിയുടെയും 1984-ൽ രാജീവ് ഗാന്ധിയുടെയും വിജയം പ്രണോയ് റോയി കൃത്യമായും പ്രവചിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ 1983-ലെ ആന്ധ്രാ നിയമസഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിന്റെ വിജയം പ്രവചിച്ച പ്രണോയ്റോയിക്കും തെറ്റി. അക്കുറി എൻ.ടി.രാമറാവുവിന്റെ തെലുങ്കുദേശമാണു തെലുങ്കകത്ത് ഗംഭീര വിജയം കൊയ്തത്. ആന്ധ്രയിലെയും മഹാരാഷ്ട്രയിലെയും കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിന്റെ ഫലങ്ങൾ കൃത്യമായി പ്രവചിക്കുവാനായ സെന്റർ ഫോർ മീഡിയ സ്റ്റഡീസ് ഒറീസ്സയിലെ ഫലം പ്രവചിച്ചപ്പോൾ പാളിപ്പോയതാണ് മറ്റൊരനുഭവം.

ഹിന്ദു, ടൈംസ് ഒഫ് ഇന്ത്യ, ഇന്ത്യാ ടുഡെ, വീക്ക് ഇവയെല്ലാമാണ് ദേശീയതലത്തിൽ വിദഗ്ദ്ധ ഏജൻസികളെക്കൊണ്ടു നടത്തിച്ച സർവേ ഫലങ്ങൾ വച്ച് ഇക്കുറി ശരിക്കും ആഘോഷിച്ചത്. 'ടൈംസ് ഒഫ് ഇന്ത്യ' ഏപ്രിൽ ഏഴിനും പതിനഞ്ചിനുമിടയ്ക്കു നടത്തിയ സർവേയുടെ അടിസ്ഥാനത്തിൽ ബി.ജെ.പിക്ക് 180-195 സീറ്റും, കോൺഗ്രസ്സിന് 135-150 സീറ്റും ദേശീയ മുന്നണി-ഇടതുപക്ഷ സഖ്യത്തിന് 135-145 സീറ്റും കിട്ടുമെന്നു പ്രവചിച്ചു. 'വീക്ക്' ഏപ്രിൽ ഏഴിനും പതിനൊന്നിനുമിടയ്ക്ക് സർവേ നടത്തി പ്രവചിച്ചതാകട്ടെ ബി.ജെ.പിക്ക് 190-215 ഉം, കോൺഗ്രസ്സിന് 145-170 ഉം ദേശീയ മുന്നണി-ഇടതുസഖ്യത്തിനു 100-115 ഉം സീറ്റുകളാണ്. 'ഇന്ത്യാ ടുഡെ'ക്കുവേണ്ടി സർവെ നടന്നത് ഏപ്രിൽ 13-നും 18-നുമിടയ്ക്കാണ്. അവരുടെ പ്രവചനമനുസരിച്ച് ബി.ജെ.പി 178-197 സീറ്റും, കോൺഗ്രസ്സ് 168-187 സീറ്റും, ദേശീയ മുന്നണി സഖ്യം 103-115 സീറ്റും നേടുവാനാണു സാദ്ധ്യത.

ഏറ്റവും വലിയ ഒറ്റക്കക്ഷിയായി വരുവാൻപോകുന്നത് ബി.ജെ.പി ആയിരിക്കും-വിവിധ സർവേകളിൽനിന്നുരുത്തിരിയുന്ന ഒരു പൊതു നിഗമനം ഇതാണ്. പ്രധാനമന്ത്രിയാകാൻ ഉള്ളതിൽ വച്ച് ഏറ്റവും യോഗ്യൻ നരസിംഹറാവു ആണെന്നതാണ് മറ്റൊരു പൊതു നിഗമനം. കേന്ദ്രത്തിൽ വരാൻ പോകുന്നത് കൂട്ടുകക്ഷി ഭരണമാണെന്നതിലും സർവേക്കാർക്കിടയിൽ അഭിപ്രായവ്യത്യാസമില്ല. കോൺഗ്രസ്സിന്റെയും ദേശീയ മുന്നണി-ഇടതുപക്ഷ സഖ്യത്തിന്റെയും വോട്ടു ശതമാനം കുറയുകയും ബി.ജെ.പിയുടെ വോട്ടു ശതമാനം കൂടുകയും ചെയ്യും എന്നതാണ് മറ്റൊരു പൊതു നിഗമനം.

കോൺഗ്രസ്സിനു മൊത്തത്തിൽ ജനപിന്തുണ കുറയുമെങ്കിലും, ആ പാർട്ടിയുടെ പ്രസിഡന്റായ നരസിംഹറാവു തന്നെയാണ് ഇനിയും പ്രധാനമന്ത്രിയാകുവാൻ കൂട്ടത്തിൽ യോഗ്യൻ എന്ന നിഗമനത്തെ സാധൂകരിക്കുന്ന ശതമാനക്കണക്കുകൾ ഇങ്ങനെ പോകുന്നു. ടൈംസ് ഒഫ് ഇന്ത്യ പോൾ-31 ശതമാനം, ഹിന്ദു പോൾ 37.1 ശതമാനം, ഇന്ത്യാടുഡെ പോൾ 34 ശതമാനം. ഹവാലാ പണം പറ്റി എന്നു പരക്കെ ധാരണയുള്ളപ്പോഴും റാവു ഇന്നും ജനങ്ങളുടെയിടയിൽ പ്രിയങ്കരൻ തന്നെയാണെന്നാണ് 'ഇന്ത്യാ ടുഡെ' സർവേ പറയുന്നത്. റാവു അഴിമതിക്കാരനാണെന്ന് 47 ശതമാനം ആളുകൾ വിശ്വസിക്കുമ്പോൾ, മറിച്ചു കരുതുന്നവർ 33 ശതമാനം വരുമത്രേ. റാവു സർക്കാറിന്റെ ഉദാരവല്ക്കരണം കൊണ്ട് രാജ്യത്തെ സാധാരണക്കാരന്റെ ജീവിതനിലവാരത്തിൽ കാര്യമായ യാതൊരു മാറ്റവുമുണ്ടായിട്ടില്ലെന്നും 'ഇന്ത്യാ ടുഡെ' സർവേ ചൂണ്ടിക്കാട്ടുന്നുണ്ട്.



സൂത്രശാലിയായ രാഷ്ട്രീയക്കാരന്റെ ജീവിത ഭാവങ്ങൾ

റാവു കഴിഞ്ഞാൽ പ്രധാനമന്ത്രിക്കസേരയിലേക്ക് പിന്നെ യോഗ്യൻ അടൽ ബിഹാരി വാജ്പേയി ആണെന്നതിൽ സർവേക്കാർ തമ്മിൽ അഭിപ്രായ ഐക്യമുണ്ട്. ടൈംസ് ഒഫ് ഇന്ത്യാ സർവേ അനുസരിച്ച് റാവുവിന് പിന്തുണ 31 ശതമാനത്തിന്റെയാണെങ്കിൽ വാജ്പേയിക്ക് 23 ശതമാനത്തിന്റെ പിന്തുണയാണുള്ളത്. മൂന്നാം സ്ഥാനം വി.പി.സിംഗിനും (9 ശതമാനം), നാലാം സ്ഥാനം ജ്യോതിബസുവിനും (6 ശതമാനം), അഞ്ചാം സ്ഥാനം എൽ.കെ. അദ്വാനിക്കും (5 ശതമാനം),





രാജീവ് കുടുംബത്തിന്റെ വോട്ട് - സോണിയ, പ്രിയങ്ക, രാഹുൽ

ആറാം സ്ഥാനം ലല്ലു പ്രസാദ് യാദവിനുമാണ് (4 ശതമാനം).

ഇനി 'ഹിന്ദു' സർവേ അനുസരിച്ചുള്ള ശതമാനക്കണക്ക് നോക്കുക: നരസിംഹറാവു (37.1), വാജ്പേയി (16), അദ്വാനി (7.6), വി.പി.സിംഗ് (5.7), ലല്ലുപ്രസാദ് (4.1), ജ്യോതിബസു (3.3). 'ഇന്ത്യാ ടുഡെ'യുടെ സർവേ അനുസരിച്ചാണെങ്കിൽ റാവുവിന് 34 ശതമാനത്തിന്റെയും വാജ്പേയിക്ക് 28 ശതമാനത്തിന്റെയും പിൻബലമാണുള്ളത്.

തിരഞ്ഞെടുപ്പു പ്രക്രിയ ആരംഭിക്കുന്നതിനു മുമ്പോ, അതിനിടയ്ക്കുവച്ചോ ഇത്തരം അഭിപ്രായ വോട്ടെടുപ്പു ഫലങ്ങൾ പ്രസിദ്ധീകരിക്കുന്നതിനു പിന്നിൽ പല സ്ഥാപിത താത്പര്യങ്ങളും ഉണ്ടാവാം എന്ന് പരക്കെ വിമർശനം ഉയർന്നിട്ടുണ്ട്. ഇതു വോട്ടർമാരെ സ്വാധീനിച്ചേക്കാമെന്നതുതന്നെ പ്രധാന പ്രശ്നം. ഈ പശ്ചാത്തലത്തിലാണ് തിരഞ്ഞെടുപ്പു പൂർത്തിയാകുന്നതുവരെ ഇത്തരം അഭിപ്രായ വോട്ടെടുപ്പുഫലങ്ങൾ പ്രസിദ്ധീകരിക്കരുതെന്ന് പ്രസ്സ് കൗൺസിൽ വിലക്കു പുറപ്പെടുവിച്ചത്. അതുപക്ഷെ, മേൽ സൂചിപ്പിച്ച വൻകിട പത്ര മാദ്ധ്യമങ്ങളൊന്നുംതന്നെ ചെവിക്കൊണ്ടില്ലെന്നതാണ് യാഥാർത്ഥ്യം.

നേട്ടത്തിന്റെ പട്ടികയിൽ സ്ഥാനം ലഭിച്ചതുകൊണ്ടാവാം ബി.ജെ.പി ഈ അഭിപ്രായ വോട്ടെടുപ്പു ഫലങ്ങളെ പൊതുവേ അംഗീകരിക്കുന്ന മട്ടാണ്. സർവേയിൽ പറയുന്നതിലുമധികം സീറ്റുകൾ തങ്ങൾക്കു കിട്ടും, തങ്ങൾ ഭരണത്തിലുമേറും എന്നും ബി.ജെ.പി നേതൃത്വം അവകാശപ്പെടുന്നു. "തിരഞ്ഞെടുപ്പു പ്രഖ്യാപിക്കുന്നതു മുതൽ പ്രസിദ്ധീകരിക്കുന്ന എല്ലാ അഭിപ്രായ വോട്ടെടുപ്പു ഫലങ്ങളും ഞങ്ങൾ ശ്രദ്ധിക്കാറുണ്ട്. എന്നാൽ, ഇത്തരം സർവേകളെ ഞങ്ങൾ പൂർണ്ണമായി ആശ്രയിക്കാറുമില്ല"-ബി.ജെ.പിയുടെ പ്രചാരണച്ചുമതല വഹിക്കുന്ന ജഗദീഷ് മാഥൂർ പറഞ്ഞു.

"അഭിപ്രായ വോട്ടെടുപ്പുകളെ ഞങ്ങൾ ആശ്രയിക്കാറേയില്ല"-കോൺഗ്രസ്സിന്റെ പ്രചാരണച്ചുമതലയുള്ള വേദ്പ്രകാശ് പറഞ്ഞതിതാണ്. ജനങ്ങളിൽ 70 ശതമാനവും ജീവിക്കുന്നതു ഗ്രാമങ്ങളിലാണ്. അവരുടെ വികാരങ്ങൾ കണക്കിലെടുക്കാതെയാണു പല സർവേക്കാരും പ്രവചനങ്ങൾ നടത്തുന്നത്.

"സർവേകൾ എന്തുതന്നെ പറഞ്ഞാലും ഏപ്രിൽ 27-നും മെയ് 2-നും മെയ് 7-നും പ്രതിഫലിക്കുന്ന യഥാർത്ഥ ജനവികാരം സകല പ്രവചനങ്ങളേയും കവച്ചുവയ്ക്കുന്നതായിരിക്കും"-കോൺഗ്രസ്സിന്റെ പബ്ളിസിറ്റി കമ്മിറ്റി ചെയർമാൻ പ്രണബ് മുഖർജിയുടെ അഭിപ്രായത്തിൽ മതിയായ ഭൂരിപക്ഷത്തോടെ കോൺഗ്രസ്സ് തന്നെ ഇനിയും കേന്ദ്രത്തിൽ അധികാരത്തിൽ വരും. "ഒരു അഖിലേന്ത്യാ പാർട്ടിയായ കോൺഗ്രസ്സിന് ഭൂരിപക്ഷം കിട്ടുവാൻ പോകുന്നില്ലെങ്കിൽ, 25 സംസ്ഥാനങ്ങളുള്ളതിൽ അഞ്ചു സംസ്ഥാനങ്ങളിൽ മാത്രം ഭാഗിക സാന്നിദ്ധ്യമുള്ള ബി.ജെ.പിക്ക് പേപ്പറുകാരുടെ അഭിപ്രായ വോട്ടെടുപ്പിൽ പറയുന്നത്ര സീറ്റുകൾ എങ്ങനെ കിട്ടും എന്നെനിക്ക് മനസ്സിലാകുന്നേയില്ല." അഭിപ്രായ വോട്ടെടുപ്പുകളിലും തെറ്റുപറ്റാം എന്നതിന് ഒരു ഉദാഹരണവും പ്രണബ് മുഖർജി ചൂണ്ടിക്കാട്ടി: "ഈയടുത്തുണ്ടായതാണ്. ബ്രിട്ടണിൽ, കഴിഞ്ഞ പൊതു തിരഞ്ഞെടുപ്പിൽ ലേബർ പാർട്ടി അധികാരത്തിൽ വരും എന്നായിരുന്നു സകല അഭിപ്രായ വോട്ടെടുപ്പുകളിലും കണ്ടത്. സംഭവിച്ചത് പക്ഷെ നേരേ തിരിച്ചാണെന്നുമാത്രം."



രജനീകാന്തും കരുണാനിധിയും.

"ഞങ്ങൾക്കിതിലൊന്നും ഒട്ടും പരിഭ്രമമില്ല"-കോൺഗ്രസ്സിന്റെ ഔദ്യോഗിക വക്താവ് വി.എൻ. ഗാഡ്ഗിൽ പറയുന്നു. പക്ഷെ ഇത്തരം അഭിപ്രായ വോട്ടെടുപ്പു ഫലങ്ങൾ ജനങ്ങൾക്കിടയിൽ, വിശേഷിച്ചും കോക്ടെയ്ൽ പാർട്ടികളിലും മറ്റും സംഭാഷണവിഷയമാകുമെന്നതിലാണ് ഗാഡ്ഗിലിനു ബേജാറ്!

പത്രങ്ങളിൽ വരുന്ന മറ്റ് റിപ്പോർട്ടുകളെപ്പോലെ മാത്രമേ മാർക്സിസ്റ്റ് പാർട്ടി, അഭിപ്രായ വോട്ടെടുപ്പുകളേയും കാണാറുള്ളൂ എന്നാണ് പാർട്ടി പോളിറ്റ് ബ്യൂറോ അംഗം പ്രകാശ് കാരാട്ട് പറയുന്നത്. അഭിപ്രായ വോട്ടെടുപ്പുകൾ നടത്താൻ തങ്ങൾ ആരെയും കമ്മീഷൻ ചെയ്യാറില്ലെന്നും പ്രകാശ് കാരാട്ട് പറയുന്നു. അതേസമയം, തിരഞ്ഞെടുപ്പു സർവേകൾക്ക് ഒരു പരിധിവരെ വോട്ടർമാരെ സ്വാധീനിക്കുവാൻ കഴിയും എന്നതിനാൽ അവയ്ക്കു നിയന്ത്രണം ഏർപ്പെടുത്തണം എന്ന പക്ഷക്കാരനാണ് മാർക്സിസ്റ്റ് പാർട്ടിക്കാരനായ സീതാറാം യെച്ചൂരി.

"രാജ്യത്ത് മൊത്തം 51.4 കോടി വോട്ടർമാരാണുള്ളത്. ഇതിൽ ബഹുഭൂരിഭാഗവും നാട്ടിൻപുറങ്ങളിലാണ്. അവരിൽനിന്നും സർവേയ്ക്ക് ആവശ്യമായ 'സാമ്പിൾ' തിരഞ്ഞെടുക്കുക ബുദ്ധിമുട്ടാണ്. കൂടാതെ, ഭാഷാപരവും സാംസ്കാരികവുമായ വൈജാത്യങ്ങൾ, സാക്ഷരതാ നിലവാരം, സർവേയ്ക്കു വേണ്ടിവരുന്ന ഭീമമായ ചെലവ്-ഇതൊക്കെ പ്രശ്നമാണ്.... ഇപ്പോഴത്തെ മിക്ക സർവേകളും നഗരവാസികളെ കേന്ദ്രീകരിച്ചാണു നടക്കുന്നത്. അവരുടെ അഭിപ്രായങ്ങൾക്ക് ശരിയായ പ്രാതിനിധ്യസ്വഭാവം ഉണ്ടായിക്കൊള്ളണമെന്നില്ല"-സെന്റർ ഫോർ മീഡിയ സ്റ്റഡീസ് ചെയർമാൻ ഡോ. എൻ. ഭാസ്കരറാവു അഭിപ്രായപ്പെടുന്നു.



കള്ളിക്കാട് രാമചന്ദ്രൻ

# അമൃതേത്തിന് ഇനി ഗോതമ്പുണ്ടകൾ

ഭഗവാൻ പരമശിവന്റെ കഴുത്തിൽ ചുറ്റിപ്പിണഞ്ഞു കിടന്നിരുന്ന പാമ്പിന്റെ ധാർഷ്ട്യമായിരുന്നു ചന്ദ്രസ്വാമിക്ക്. പതിനായിരം ആനകളുടെ ബലമുള്ള ഗരുഢനോട് പോലും ഹാസ്യസ്വരത്തിൽ സൗഖ്യം ചോദിച്ച പാമ്പ് ഒരിക്കൽ വെറുമൊരു പുഴുവായി പരിണമിച്ച് പുഴിയിൽ വീഴുമെന്ന് ആര് കണ്ടു. നരസിംഹറാവുവിന്റെ കഴുത്തിൽ ചുറ്റിപ്പിണഞ്ഞുക്കിടന്ന് വേലികളെക്കൊണ്ടു വിളവ് തീറ്റിച്ച് രസിച്ച രാജവെമ്പാലയ്ക്ക് പുഴുവിന്റെ ജന്മം നൽകി തിഹാർ ജയിലിലെത്തിച്ചതിന് ഇന്ത്യൻ ജൂഡിഷ്യറിക്ക് ആയിരം നൻമകൾ നേരേണ്ടതുണ്ട്. രാജവെമ്പാലയെ മടിയിൽ വച്ചു ഓമനിക്കുകയും പിന്നെ കഴുത്തിൽ അണിയുകയും ഇടയ്ക്കിടെ രഹസ്യമായി ശത്രുനിഗ്രഹത്തിന് പറഞ്ഞു വിടുകയും ചെയ്തുകൊണ്ടിരുന്നു. നരസിംഹവേഷത്തെ തിഹാർ ജയിലിലെ ഗോതമ്പ് ഉണ്ട രുചിപ്പിക്കാൻ കഴിഞ്ഞാൽ നമ്മുടെ നീതിന്യായവ്യവസ്ഥകളെ ഭുവനം പുകഴ്ത്തുക തന്നെ ചെയ്യും.

ഏറ്റവുമധികം കപട സന്യാസികളെ ഉല്പാദിപ്പിക്കുകയും വിദേശത്തേക്ക് കയറ്റി അയയ്ക്കുകയും ചെയ്യുന്ന രാജ്യമാണല്ലോ നമ്മുടെ ഭാരതം. ഇന്ത്യൻ നിർമ്മിത ഉരുപ്പടികൾക്കും ഇവിടെ വിളയുന്ന കൊഞ്ചിനും കുരുമുളകിനുമെല്ലാം ഭൂതക്കണ്ണാടി വച്ചു സൂക്ഷ്മ പരിശോധന നടത്തി ക്വാളിറ്റി കൺട്രോൾ നിശ്ചയിക്കുന്ന സായിപ്പൻമാർ. നമ്മുടെ വ്യാജ നിർമ്മിത സ്വാമിമാരെ ചുവന്ന കമ്പളം വിരിച്ച് തോളിലേറ്റിക്കൊണ്ട് പോകുന്നു. സമശീതോഷ്ണമാർന്ന ആശ്രമവളപ്പുകളിൽ മദനഗന്ധമാർന്ന ഗീതികൾ ആലപിച്ച് രാവുകളെ ഭക്തിനിർഭരമാക്കുന്നു. പ്രജകളുടെ ഇംഗിതമറിയാത്ത സുൽത്താൻമാരും മരണംവിലയ്ക്ക് വിൽക്കുന്ന ആയുധക്കച്ചവടക്കാരും അവർക്ക് കാവലാളൻമാർ. ഈ വ്യാജ നിർമ്മിത ഇന്ത്യൻ സ്വാമിമാർക്ക് സ്വന്തം നാട്ടിൽ തിരിച്ചെത്തുമ്പോൾ അവതാരകഥകളുടെ പരിവേഷം ലഭിക്കുന്നു. സായിപ്പ് നക്കിത്തുടച്ച കാലുകൾ ദിവ്യമായിരിക്കുമല്ലോ എന്നു കരുതാൻ നമ്മുടെ ഭരണാധിപൻമാർക്ക് ആരും പറഞ്ഞു കൊടുക്കേണ്ടതില്ല. ദിവ്യവേഷങ്ങൾ രാജാനുഗ്രഹത്തോടെ അധികാരത്തിന്റെ ഇടനാഴികളും കടന്ന് രാജാങ്കണത്തിലെത്തുന്നു. മാന്ത്രിക ദണ്ഡ് ഉയർത്തിപ്പിടിച്ച് അവർ കല്പനകൾ അരുളുന്നു. ജനാധിപത്യ നിർമ്മിത രാജാക്കൻമാരും റാണിമാരും അത് അനുസരിക്കുന്നു. ഓരോ അനുസരിപ്പിക്കൽ കഴിയുമ്പോഴേക്കും സ്വിസ് ബാങ്കുകളിൽ കപടനാമങ്ങളിൽ അക്കൗണ്ടുകൾ പെരുകുന്നു. ഭരണാധികാരികളുടെ അകവും പുറവും നല്ലതുപോലെ



ചന്ദ്രസ്വാമി

കണ്ടു കഴിഞ്ഞാൽ സ്വാമിമാർ ബ്ലാക്ക് മെയിൽ ബിസിനസ്സുകാരായി മാറുന്നു. ധീരേന്ദ്ര ബ്രഹ്മചാരിമാരും ചന്ദ്രസ്വാമിമാരും ഈ ബ്ലാക്ക് മെയിൽ ബിസിനസ്സിലൂടെ സ്വന്തം ഭരണകൂടങ്ങൾ സ്ഥാപിച്ച് സർവ്വതിനേയും നിയന്ത്രിക്കുമ്പോൾ പാവം ഇന്ത്യാക്കാരൻ ആയുസ്സ് തിരിച്ചെടുക്കണേ എന്നു ജഗദീശനോടു പ്രാർത്ഥിക്കവേയാണ് ഇന്ത്യൻ ജുഡീഷ്യറി പൊരുളറിഞ്ഞ് പ്രവർത്തിച്ചതും ചന്ദ്രസ്വാമി എന്ന താടിക്കാരൻ ക്രിമിനലിനെ തിഹാർ ജയിലിൽ പാർപ്പിക്കാൻ ഉത്തരവിട്ടതും.

ആത്മീയതയെ ഇന്ത്യയിൽ ലാഭമുള്ള വ്യവസായമായി വളർത്തിയത് ഭരണകൂടങ്ങളായിരുന്നു. ഒരു ആശ്രമവും അല്പം താന്ത്രികവിദ്യയും കുറെ സംസ്കൃത ശ്ലോകങ്ങളും കൈവശമുണ്ടെങ്കിൽ ഏതു കൊടികുത്തിയ ഭരണാധികാരിയും മെതിയടികളിൽ മുത്തമിട്ടു കളയും. ഇന്ദിരാഗാന്ധി ഇന്ത്യയെ വിറപ്പിച്ചു നിറുത്തിയപ്പോഴും ശക്തിസ്വരൂപിക്കുന്നതിനായി ധീരേന്ദ്ര ബ്രഹ്മചാരിയുടെ മെതിയടികളെ മുറുകെ പുണർന്നിരുന്നുവല്ലോ. കഞ്ചാവിന്റെ പുകയുള്ള കണ്ണുകളുമായി മേല്പറഞ്ഞ വിദ്വാൻ ദൂരദർശനിലൂടെ ഇന്ത്യാക്കാരെ ഹഠയോഗം വരെ പഠിപ്പിച്ച കാര്യം മറക്കുന്നതെങ്ങനെ. ആയിരം ധീരേന്ദ്ര ബ്രഹ്മചാരിമാർക്ക് തുല്യനായ ചന്ദ്രസ്വാമി നരസിംഹാവതാരകാലത്ത് അധികാരത്തിന്റെ അകത്തളങ്ങളിൽ ഒരു 'റാസ് പുട്ടിൻ പുരാണ'മായി മാറിയതിൽ അദ്ഭുതമില്ല. പൊട്ടക്കണ്ണൻ മാവിലെറിയുന്നതുപോലെ പ്രവചനങ്ങൾ നടത്തി ഫലിപ്പിക്കുന്നവരും നരസിംഹസദസ്സിൽ വിദ്വാൻമാരായി വിലസുകയായിരുന്നു. ദേശത്തിന്റെ രഹസ്യങ്ങളെ കണ്ണിലെ കൃഷ്ണമണിപോലെ സൂക്ഷിക്കേണ്ട അന്വേഷണ ഏജൻസികളുടെ തലവൻമാർ വരെ സ്വാമീ കല്പനകൾ അനുസരിച്ചു തുടങ്ങിയതോടെ ഇന്ത്യ തമസ്സിന്റെ കയത്തിലേക്ക് താഴുകയായിരുന്നു. ആദർശധീര കുപ്പായത്തിനുള്ളിൽ പരിപാവനരായി കഴിഞ്ഞിരുന്നവർ പോലും ഇന്ദ്രപ്രസ്ഥകഥകളെ പകർത്തിയെഴുതി തുടങ്ങിയതോടെ ഇന്ത്യൻ മൂല്യങ്ങളുടെ കഷ്ടകാലം അതിന്റെ ഉച്ചസ്ഥായിൽ തന്നെ ചെന്നെത്തി. സ്വാമിമാരുടെയും സ്വാമിനിമാരുടെയും ആശ്രമങ്ങൾ അവർ തേടി നടന്നത് ഒരു തിരഞ്ഞെടുപ്പു കാഴ്ചയായി നാം അനുഭവിച്ചറിഞ്ഞതാണല്ലോ.

ദുഷ്ട വിളയാട്ടങ്ങൾ അതിന്റെ സംഹാരഘട്ടത്തിലെത്തുമ്പോൾ നന്മയുടെ ശക്തി ചില രൂപങ്ങളായും പ്രസ്ഥാനങ്ങളായും അവതിക്കുമെന്നു പറയുന്നത് ശരിയാവാം. നീതിവ്യവസ്ഥകൾക്ക് സൂര്യസ്രോതസ്സുകൾ ലഭിക്കുമെന്നതും നേരാകാം. അതുകൊണ്ടാണല്ലോ തിരഞ്ഞെടുപ്പിനെ സർവ്വവും സംഭവിക്കുന്ന ഒരു ഉത്സവമേളയിൽ നിന്ന് മോചിപ്പിച്ച് ജനാധിപത്യ കർമ്മപഥത്തിലേക്കു നയിക്കാൻ ഒരു ടി.എൻ. ശേഷനുണ്ടായത്. ജയിലിലെ ഗോതമ്പ് ഉണ്ടയുടെ രുചി ചന്ദ്രസ്വാമിയെക്കൊണ്ടു അനുഭവിപ്പിക്കാനുള്ള ധീരത നമ്മുടെ ജുഡീഷ്യറിക്കുണ്ടായത്. ദുഷ്ടകഥാപാത്രങ്ങളാണ് കലിയുഗകാലത്ത് നരസിംഹവേഷങ്ങളും ശ്രീരാമവേഷങ്ങളും കെട്ടി എത്തുന്നതെന്ന് മനസ്സിലാക്കിയ ജുഡീഷ്യറിക്ക് മുമ്പിൽ നമുക്ക് ശിരസ്സ് നമിക്കാം.





കെ.ബാലചന്ദ്രൻ

# കാറ്റ് മാറി വീശുന്നു

കേരളരാഷ്ട്രീയം ഒരു പരിണാമത്തിന്റെ വക്കിലെത്തിക്കഴിഞ്ഞിരിക്കുന്നു. കേരളത്തിന്റെ പൊതു ജീവിതത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തുന്ന ഇടതു-വലതു മുന്നണികളെ ഏതാനും ദിവസം മുമ്പു നടന്ന തിരഞ്ഞെടുപ്പ് ഒരു രാഷ്ട്രീയ മാറ്റത്തിന് തയ്യാറെടുക്കാൻ നിർബന്ധപൂർവ്വം പ്രേരിപ്പിക്കുകയായിരുന്നു.

വോട്ടെടുപ്പിനുമുമ്പ് എല്ലാവരും പറഞ്ഞു, മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത തരത്തിലുള്ള വാശിയേറിയ തിരഞ്ഞെടുപ്പാണിതെന്ന്. പക്ഷേ പ്രചാരണത്തിന്റെ പുറന്തോടിൽ ഈ വാശി പ്രകടമായിരുന്നില്ല. അഗ്നിപർവ്വതത്തെപ്പോലെ പുറമെ ശാന്തമായിരുന്നപ്പോഴും അകം തിളച്ചുമറിയുകയായിരുന്നു. വിജയം എന്ന ആത്യന്തിക ലക്ഷ്യം കാണാൻ ഉപയോഗിക്കാത്ത ആയുധങ്ങളില്ലായിരുന്നു. ലക്ഷ്യം മാർഗ്ഗത്തെ ന്യായീകരിക്കുമെന്ന് ഈ തിരഞ്ഞെടുപ്പിൽ പറഞ്ഞത് കമ്മ്യൂണിസ്റ്റുകാരല്ല. എപ്പോഴും നേർവഴിയേ നടക്കണമെന്ന് ഉപദേശിച്ച ഗാന്ധിജിയുടെ ഒസ്യത്ത് കൈപ്പറ്റിയ കോൺഗ്രസുകാരായിരുന്നു. വല്ലഭന് പുല്ലും ആയുധം എന്നുപറഞ്ഞതു പോലെയായിരുന്നു കോൺഗ്രസ്സിന്റെ പോക്ക്.

**തിരഞ്ഞെടുപ്പിൽ ആരോ ജയിക്കട്ടെ. ആര് ജയിക്കുന്നു എന്നതിനെക്കാളുപരി മുന്നണി സംവിധാനത്തിലുണ്ടായ മാറ്റമാണ് ഈ തിരഞ്ഞെടുപ്പിലെ ഏറ്റവും വലിയ സവിശേഷത.**

സ്ഥാനാർത്ഥി നിർണ്ണയത്തിന്റെ അവസാന ഘട്ടത്തിൽ മുഖ്യമന്ത്രിയും യു.ഡി. എഫിന്റെ ചെയർമാനുമായ എ.കെ. ആന്റണി പറഞ്ഞത് വോട്ടെടുപ്പുകഴിഞ്ഞ് ഫലപ്രഖ്യാപനത്തിനായി കാത്തിരിക്കുന്ന ഈ ഘട്ടത്തിൽ ഓർമ്മ വരുന്നു. മാർച്ച് 29-ാം തീയതി ക്ലിഫ് ഹൗസിൽ വച്ചുനടത്തിയ പത്രസമ്മേളനത്തിൽ ആന്റണി പറഞ്ഞു. "പരമ്പരാഗത വോട്ടിംഗ് ശൈലിയിൽ മാറ്റം വരും." നടപ്പിലാക്കാൻ പോകുന്ന തന്ത്രം ആന്റണിയുടെ നാക്കിന്റെ പിഴവുകൊണ്ടാണ് അന്നു പുറത്തുവന്നത്.

പിന്നീട് പ്രചാരണവേളയിൽ യു.ഡി. എഫിന്റെ സഞ്ചിയിലുണ്ടായിരുന്നു പൂച്ച പുറത്തുചാടിയപ്പോൾ ആന്റണി പറഞ്ഞു വച്ചതെന്തെന്ന് വെളിപ്പെട്ടു. ഈ തിരഞ്ഞെടുപ്പിൽ യു.ഡി. എഫിന് കളിക്കാൻ രണ്ടു ചീട്ടേ ഉണ്ടായിരുന്നുള്ളൂ. ചാരായ നിരോധനവും ആന്റണിയുടെ ഇമേജും. പെരുന്ന, ശിവഗിരി പ്രശ്നങ്ങൾ തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കില്ലെന്ന ഉറച്ച വിശ്വാസത്തോടെ മുന്നോട്ടുനീങ്ങിയ യു.ഡി. എഫ് നായകർക്ക് കുറച്ചുകഴിഞ്ഞപ്പോൾ കൈപൊള്ളുമെന്ന് ബോദ്ധ്യമായി. രാഷ്ട്രീയ നിലനില്പിന് തിളക്കം കുറഞ്ഞതെങ്കിലും ഒരു വിജയം കണ്ടെത്തുന്നതിന് യു.ഡി. എഫ് നേതാക്കൾ ജാതിയുടെയും മതത്തിന്റെയും വിഷസൂചി കൈയിലെടുത്തു. മതത്തിന്റെ വേലിക്കെട്ടുകൾ തീർത്ത്



ആട്ടിൻപറ്റങ്ങളെയെന്നോണം വോട്ടർമാരെ ബൂത്തിലേക്കു തെളിക്കാൻ ശ്രമിച്ച യു.ഡി. എഫ് നേതൃത്വം തീക്കാറ്റാണ് ഊതിപ്പെരുപ്പിച്ചിരിക്കുന്നത്. എലിയെ പിടിക്കാൻ ഇല്ലം ചുടുന്നതിന് തീക്കറ്റ എ

ടുത്തുകൊടുത്തത് കെ.കരുണാകരനായിരുന്നില്ല. ആ കൈ ആന്റണിയുടേതാണെന്ന് ഇരുട്ടിലാണെങ്കിലും തിരിച്ചറിയുമ്പോൾ പറഞ്ഞുകേട്ടതും പഠിച്ചുവച്ചതുമായ മൂല്യാധിഷ്ഠിത രാഷ്ട്രീയം പല്ലിളിക്കുന്നു.

## തന്ത്രം മാറ്റുന്നു

**എൻ**. എസ്. എസ് നേതൃത്വം നൽകുന്ന എൻ.ഡി.പി ഭരണമുന്നണിയിൽ സൃഷ്ടിച്ച ഓട്ടയടയ്ക്കണം. ശിവഗിരി സംഭവത്തിന്റെ പേരിൽ മുന്നണിയുമായി തെറ്റിപ്പിരിഞ്ഞ പ്രബലമായ ഈഴവ സമുദായത്തെ കൈയിലെടുക്കണം. ഇതു രണ്ടുമായാൽ എൽ. ഡി. എഫിനെ തൂക്കി തറയിലടിക്കാമെന്നായിരുന്നു യു.ഡി. എഫിന്റെ കണക്കുകൂട്ടൽ.

നായർ സമുദായത്തിന്റെ നഷ്ടം നികത്താൻ വളരെ നേരത്തേ തന്നെ ആന്റണി ഒരു മുഴം നീട്ടിയെറിയുകയുണ്ടായി. 'ഞാൻ ഇവിടെ മുഖ്യമന്ത്രിയായി വന്നതാണ് എൻ. എസ്. എസ്സിന്റെ പിണക്കത്തിന് കാരണം. ഞാൻ മുഖ്യമന്ത്രിസ്ഥാനത്തുനിന്നു മാറിയാലേ ആ പിണക്കം മാറൂ.' ആന്റണിയുടെ ഈ പ്രസ്താവന കൊള്ളേണ്ടിടത്തെല്ലാം കൊണ്ടു. ആന്റണിയുടെ മനോവിഷമം ഉൾക്കൊള്ളാൻ മനസ്സുള്ള ആരെങ്കിലും 'കേരളത്തിലെ മുഖ്യമന്ത്രി ആരായിരിക്കണമെന്ന് എൻ. എസ്. എസ്സാണോ തീരുമാനിക്കേണ്ടത്' എന്നുചോദിച്ചാൽ അവരെ കുറ്റം പറയാനാകുമോ?

സ്ഥാനാർത്ഥി നിർണ്ണയത്തിലെ ഗുലുമാലുകൾ ഉൾപ്പെടെയുള്ള പ്രശ്നങ്ങളാൽ തിരഞ്ഞെടുപ്പു പ്രവർത്തനത്തിന്റെ ആദ്യഘട്ടത്തിൽ യു.ഡി. എഫ് പിന്നിലായിരുന്നു. ഈ സാഹചര്യത്തിൽ ആദ്യഘട്ടം അവസാനിക്കുമ്പോൾ പൊതുവിലൊരു ധാരണ പരന്നു, ' എൽ. ഡി. എഫിനാണ് എഡ്ജെന്ന്.' എന്നാൽ രണ്ടാം ഘട്ടം പകുതിയായപ്പോൾ ' എ ' ഗ്രൂപ്പിന്റെ മീഡിയാ മാനേജർമാർ ടെലിഫോൺ ലൈനുകളിൽ സജീവമായി.

'കാറ്റ് മാറിവീശാൻ തുടങ്ങിയിരിക്കുന്നു'- അവർ പ്രചരിപ്പിച്ചു.

അതിന്റെ കാരണം തിരക്കിയവരോട് മാനേജർമാർ പറഞ്ഞു: 'ക്രിസ്ത്യൻ-മുസ്ലീം കൺസോളിഡേഷൻ.'

ഇതൊരു മർമ്മറിംഗ് ക്യാമ്പയിനായി മാറാൻ അധികനേരമൊന്നും വേണ്ടിവന്നില്ല.

നായർ സമുദായം സൃഷ്ടിച്ച വിടവ് ക്രിസ്ത്യൻ. മുസ്ലിം വോട്ടർമാരുടെ ഏകീകരണത്തിലൂടെ നികത്താൻ കഴിയുമെന്ന പ്രതീക്ഷയോടെയാണ് യു. ഡി. എഫ് പ്രചാരണത്തിന്റെ മൂന്നാം ഘട്ടം ആരംഭിച്ചത്. വോട്ടെടുപ്പുകഴിഞ്ഞ ഈ അവസരത്തിൽ ഈ ഏകീകരണം ഭൂരിപക്ഷം വെള്ളിത്തളികയിൽ വച്ച് സമ്മാനിക്കുമെന്ന് യു.ഡി. എഫ് നേതൃത്വം ആത്മാർത്ഥമായി പ്രതീക്ഷിക്കുന്നു.

തൃശ്ശൂർ മുതൽ തെക്കോട്ട് ക്രിസ്ത്യൻ ഏകീകരണത്തിനുള്ള ശ്രമം നടത്തിയപ്പോൾ ത്തന്നെ അതിന് പാരലലായി ആലപ്പുഴ ജില്ല കേന്ദ്രീകരിച്ച് ഈഴവ സമുദായത്തിനെ കൈയിലെടുത്ത് ശിവഗിരി സംഭവത്തെത്തുടർന്നുണ്ടായ ഗ്യാപ്പ് നികത്താനും നീക്കമുണ്ടായി. കെ. ആർ. ഗൗരി അമ്മയും ജെ. എസ്. എസസും. ഗോപിനാഥനിലൂടെ എസ്. എൻ. ഡി. പി യോഗം; പിന്നെ ആർ. ശങ്കറിന്റെ മകനും ശിവഗിരി സംരക്ഷണ സമിതിയിൽ നിന്ന് അടർത്തിയെടുത്ത നേതാവുമായ മോഹൻ ശങ്കർ: പിന്നെ ആലപ്പുഴ ലോക്സഭാ സീറ്റിലേക്ക് ഒരു ഈഴവ സ്ഥാനാർത്ഥി. അതും പോരാഞ്ഞ് ചേർത്തലയിലേക്ക് ആന്റണിയും. ആലപ്പുഴ ജില്ലയിൽ വിരുദ്ധ തരംഗം ഉണ്ടാകാതിരിക്കാൻ യു.ഡി. എഫ് നേതൃത്വത്തിന് ഇതിൽ കൂടുതൽ എന്തു ചെയ്യാനാകും?


എ.കെ.ആന്റണി വോട്ടുരേഖപ്പെടുത്താനെത്തിയപ്പോൾ

## മുന്നണി സംവിധാനത്തിലെ മാറ്റം

**തി**രഞ്ഞെടുപ്പിൽ ആരോ ജയിക്കട്ടെ. ആര് ജയിക്കുന്നു എന്നതിനെക്കാളുപരി മുന്നണി സംവിധാനത്തിലുണ്ടായ മാറ്റമാണ് ഈ തിരഞ്ഞെടുപ്പിലെ ഏറ്റവും വലിയ സവിശേഷത. കേരളത്തിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ കെട്ടുകെട്ടിച്ച വിമോചന ബീജം നൽകിയ കമ്മ്യൂണിസ്റ്റ് വിരുദ്ധമുന്നണിയിൽ ആദ്യത്തെ ഉരുൾപൊട്ടലുണ്ടായി എന്നത് വരുംനാളുകളിൽ കേരള രാഷ്ട്രീയത്തെ ഏതു ദിശയിലേക്ക് നയിക്കാൻ പോകുന്നു എന്ന് കണ്ടറിയേണ്ടിയിരിക്കുന്നു. കോൺഗ്രസ്സ് എന്ന ഒറ്റ പടം കാണിച്ച് കമ്മ്യൂണിസത്തിന്റെ വേരോട്ടത്തെ ചെറുക്കാൻ പറ്റില്ലെന്ന യാഥാർത്ഥ്യത്തിൽനിന്നാണ് നോഹയുടെ പെട്ടകത്തെ അനുസ്മരിപ്പിക്കുന്ന വിധം കമ്മ്യൂണിസ്റ്റ് വിരുദ്ധ മുന്നണി തട്ടിക്കൂട്ടിയത്. ഇതിന്റെ ക്രെഡിറ്റ് മുഴുവൻ കെ.കരുണാകരന് അവകാശപ്പെട്ടത്. അല്ലെങ്കിൽ കേരളം ഒരു പശ്ചിമ ബംഗളായി മാറുമെന്ന് കരുണാകരന്റെ ദീർഘ ദൃഷ്ടി കണ്ടിരുന്നു. അവസാനം പാലുകൊടുത്ത കൈയിൽത്തന്നെ കൊത്തി എന്നത് വേറെ കാര്യം. മുന്നണിക്ക് രൂപം നൽകിയ കരുണാകരനെ സന്നിഗ്ദ്ധഘട്ടത്തിൽ മുന്നണി നേതാക്കൾതന്നെ മൂന്നുവട്ടം തള്ളിപ്പറഞ്ഞു.

ഹംസരഥത്തിന്റെ പ്രയാണത്തിലൂടെ കരുത്തു തെളിയിച്ച എൻ. എസ്. എസ് ഐക്യ ജനാധിപത്യ മുന്നണി വിട്ടതോടെ കമ്മ്യൂണിസ്റ്റ് വിരുദ്ധ മുന്നണിയുടെ ഒരു ചിറകാണ് ഒടിഞ്ഞിരിക്കുന്നത്. പത്തായപ്പുരയും പ്രമാണിത്വവും നഷ്ടപ്പെട്ടതിലുള്ള നായർ സമുദായത്തിന്റെ പകയുടെ പുറത്ത് കമ്മ്യൂണിസ്റ്റ് വിശ്വാസത്തിന്റെ എണ്ണകൂടി പകർന്നപ്പോൾ സൃഷ്ടിക്കപ്പെട്ടത് വലിയൊരു വോട്ട് ബാങ്കാണ്.

ഈ ബാങ്ക് പൊളിക്കാൻ ഇ. എം. എസ്. നമ്പൂതിരിപ്പാട് എത്ര കാലമായി ശ്രമിക്കുന്നു. നമ്പൂതിരിപ്പാട് വർഷങ്ങളെടുത്ത് വിചാരിച്ചിട്ടും നടക്കാത്ത കാര്യം എ.കെ. ആന്റണി വളരെപ്പെട്ടെന്ന് സാധിച്ചെടുത്തു. യു. ഡി. എഫുമായുള്ള ബന്ധം ഉപേക്ഷിച്ച് പുലഭ്യം പറഞ്ഞുകൊണ്ടുപോയ ലീഗിനെ തിരിച്ചുകൊണ്ടുവരാൻ സാമർത്ഥ്യം കാണിച്ച കരുണാകരന്റെ പ്രസക്തി ഇവിടെയാണ് ഉയർന്നുവരുന്നത്. തല്ലേണ്ടവരെ തല്ലിയും തലോടേണ്ടവരെ തലോടിയും മുന്നണിയെ നയിക്കാൻ പ്രാപ്തമായ മാനേജ്മെന്റ് സ്കിൽ കരുണാകരനുണ്ടായിരുന്നു. ആ സ്കിൽ ആന്റണിക്ക് ഇല്ലാതെ പോയതുകൊണ്ടാണോ എൻ. എസ്. എസ് പിണങ്ങിപ്പിരിഞ്ഞത്. ആഴത്തിൽ പരിശോധിച്ചാൽ ആന്റണിയുടെ ഈഗോ ആണിതിന് കാരണമെന്ന് മനസ്സിലാകും. ഒരു വാക്കു പറഞ്ഞാൽ തീരുന്ന പ്രശ്നമായിരുന്നു പെരുന്നയിലുണ്ടായിരുന്നത്. അതിന് ആന്റണിയുടെ നാക്ക് വളഞ്ഞില്ല. എന്താണതിന് കാരണം. ആന്റണിയെ ഭരിക്കുന്ന ഈഗോ തന്നെ. സംശയമില്ല.

അപ്പോൾ വേറൊരു ചോദ്യം ഉയർന്നുവരുന്നു. നായര് പോയപ്പോൾ ക്രിസ്ത്യൻ-മുസ്ലീം കൺസോളിഡേഷന് ആന്റണി ശ്രമിച്ചതോ? അതിന് ഈഗോ ആന്റണിക്ക് തടസ്സമായില്ലേ? സ്വന്തം നിലനില്പ് വെള്ളത്തിലാകുമെന്ന് അറിയുന്ന അവസരത്തിൽ ഈഗോയൊക്കെ താനെ വഴിമാറും. ഈ തിരഞ്ഞെടുപ്പിൽ യു.ഡി. എഫ് ജയിച്ചില്ലെങ്കിൽ ആന്റണിയുടെ സ്ഥിതി എന്താകുമെന്ന് മറ്റാരെക്കാളും നന്നായി ആന്റണിക്ക് അറിയാം. ഒരു കണ്ണിറുക്കി ചിരിക്കുന്ന മുഖം തൊട്ടുപിന്നിൽത്തന്നെയുണ്ടെന്ന ബോധം ഏതു കളിക്കും ആന്റണിയെ പ്രേരിപ്പിച്ചില്ലെങ്കിലാണ് അദ്ഭുതം.

ക്രിസ്ത്യൻ-മുസ്ലീം വോട്ടർമാരെ യു. ഡി. എഫ് അവരുടെ ഒറ്റാലിലേക്ക് തെളിച്ചപ്പോൾ മുസ്ലീങ്ങളിൽ ഒരു ഭാഗത്തെ സ്വന്തം കുടക്കീഴിൽ നിറുത്താൻ എൽ. ഡി. എഫ് അവസാന നിമിഷം ഐ. എൻ. എല്ലിനെ കൂട്ടുപിടിച്ചു. രാഷ്ട്രീയവേദിയിലേക്ക് ജാതി മാറി മതം കടന്നുവരുന്ന സ്ഥിതിയാണ് ഈ തിരഞ്ഞെടുപ്പിൽ കണ്ടത്. താത്ക്കാലിക ലാഭത്തിനു വേണ്ടിയുള്ള ഇത്തരം ഏച്ചുകെട്ടൽ നിയമസഭയിൽ ഒരു ഓപ്പണിംഗിനായി കാത്തുനിൽക്കുന്ന ബി. ജെ. പി ജാഗ്രതയോടെ വീക്ഷിക്കുന്നു. മറുഭാഗത്ത് മതപരമായ ഒരേകീകരണം ബി.ജെ.പി മനസ്സുകൊണ്ടാഗ്രഹിക്കുന്നുണ്ട്. പുറമേ അവർ എതിർപ്പ് പ്രകടിപ്പിക്കുന്നുണ്ടെങ്കിലും ക്രിസ്ത്യൻ-മുസ്ലീം വിഭാഗങ്ങളുടെ ഏകീകരണമുണ്ടാകണമെന്ന് ബി.ജെ.പി മനസ്സുകൊണ്ടാഗ്രഹിക്കുന്നു. അങ്ങനെ സംഭവിച്ചാൽ മാത്രമേ ഹിന്ദുക്കളുടെ ഏകീകരണം എന്ന ബി.ജെ.പിയുടെ മോഹം പൂവണിയൂ. ഇപ്പോഴത്തെ നിലയിൽ സ്ഥിതിഗതികൾ പോയാൽ അടുത്ത തവണയെങ്കിലും കേരള നിയമസഭയിൽ അക്കൗണ്ട് തുറക്കാൻ കഴിയുമെന്ന കണക്കുകൂട്ടലിലാണ് ബി.ജെ.പി.




ഇ.എം.എസ് വോട്ടുരേഖപ്പെടുത്തുന്നു


ഇ.കെ.നായനാർ വോട്ടുരേഖപ്പെടുത്തുന്നു

## വോട്ടർമാർ ഉണരുന്നു

**ഈ** തിരഞ്ഞെടുപ്പിൽ എൽ.ഡി.എഫിന് ഒരു മുദ്രാവാക്യമില്ലായിരുന്നു. അവസാന ഘട്ടമായപ്പോൾ അതിന്റെ കുറവ് എൽ. ഡി. എഫിന് ഉണ്ടാവുകയും ചെയ്തു. എന്നാൽ വോട്ടർമാരെ ആകർഷിക്കുന്ന ഒരു മുദ്രാവാക്യം യു. ഡി. എഫിനുണ്ടായിരുന്നു-ചാരായ നിരോധനം. ഇതിന്റെ പിന്നിൽ കേരളത്തിലെ ആബാലവൃദ്ധം സ്ത്രീകളും അണിനിരന്നു കഴിഞ്ഞുവെന്നും അങ്ങനെ വമ്പിച്ച ഭൂരിപക്ഷം തങ്ങൾക്ക് ലഭിക്കുമെന്നും യു. ഡി. എഫ് പറഞ്ഞു പ്രചരിപ്പിച്ചു.

പ്രതിപക്ഷത്തിരുന്നുകൊണ്ട് തിരഞ്ഞെടുപ്പിനെ നേരിടുമ്പോൾ എൽ. ഡി. എഫ് ആക്രമണ നിരയിൽ നിൽക്കേണ്ടതായിരുന്നു. എന്നാൽ എൽ. ഡി. എഫിന്റെ കളി ഒരു ഘട്ടമായപ്പോൾ പ്രതിരോധത്തിലൂന്നിയതായി മാറി.

സീറ്റ് വിഭജനത്തിൽ തുടങ്ങി പ്രചാരണത്തിന്റെ ഒന്നാം ഘട്ടം അവസാനിക്കുന്നതുവരെ യു. ഡി. എഫിനെ അപേക്ഷിച്ച് എൽ. ഡി. എഫ് വളരെ മുന്നിലായിരുന്നു. പക്ഷേ എന്തുകൊണ്ടോ ഏപ്രിൽ 27-നു വരെ എൽ. ഡി. എഫിന് ആ

**കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ എൽ. ഡി. എഫ് തന്നെ നേതൃത്വം നൽകിയ പ്രക്ഷോഭങ്ങൾക്ക് ആധാരമായ പ്രശ്നങ്ങൾ തിരഞ്ഞെടുപ്പിന്റെ സജീവ പരിഗണനയ്ക്കായി എത്തിയില്ല.**

പൊസിഷൻ നിലനിറുത്താനായില്ല. ആക്രമിച്ച് മുന്നേറുന്നതിനുപകരം പതുങ്ങിനിന്ന് പ്രതിരോധിക്കാനാണുശ്രമിച്ചത്.

കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ എൽ. ഡി. എഫ് തന്നെ നേതൃത്വം നൽകിയ പ്രക്ഷോഭങ്ങൾക്ക് ആധാരമായ പ്രശ്നങ്ങൾ തിരഞ്ഞെടുപ്പിന്റെ സജീവ പരിഗണനയ്ക്കായി എത്തിയില്ല. അഴിമതി വിലക്കയറ്റം, വൈദ്യുതക്ഷാമം, കുടിവെള്ളപ്രശ്നം തുടങ്ങിയ പ്രശ്നങ്ങൾ പൊതുയോഗങ്ങളിലും കവലയോഗങ്ങളിലും ചുഴങ്ങിയെങ്കിലും വീടുകയറിയുള്ള പ്രചാരണത്തിൽ ഇതൊന്നും എത്തിയില്ല.

ചാരായ നിരോധനത്തിലും ആന്റണിയുടെ ജേമജിലും തൂങ്ങി ജയിച്ചുകയറാമെന്നായിരുന്നു യു. ഡി. എഫിന്റെ കണക്കുകൂട്ടൽ. എന്നാൽ ആന്റണിക്ക് ചേർത്തലയിൽ കുറ്റിയടിച്ച് കറങ്ങേണ്ട സ്ഥിതിയാണുണ്ടായത്. അധികാര കേന്ദ്രങ്ങളുടെ സവിധത്തിൽ ചുറ്റിത്തിരിഞ്ഞു നടന്ന യു. ഡി. എഫ് എം. എൽ. എമാർ അഞ്ചു വർഷത്തിനുശേഷം വോട്ടർമാരെ കാണാൻ ചെന്നപ്പോൾ പല സ്ഥലങ്ങളിലും കാര്യങ്ങൾ പന്തിയല്ലെന്ന് കണ്ടു. സ്ഥാനാർത്ഥിയുടെ മുഖത്തുനോക്കി ഇക്കാലയളവിൽ നിങ്ങൾ ഞങ്ങൾക്കുവേണ്ടി എന്തു ചെയ്തുവെന്ന് ചോദിക്കാനുള്ള തന്റേടം വോട്ടർമാർക്കുണ്ടായി എന്നത് ഈ തിരഞ്ഞെടുപ്പിലെ ഒരു സവിശേഷതയാണ്. കൊല്ലത്ത് എസ്.കൃഷ്ണകുമാറിനു നേരെ വിരൽ ചൂണ്ടി വോട്ടർമാർ സംസാരിച്ച സംഭവം ജനാധിപത്യത്തിൽ ജനനേതാവിനെ ചോദ്യം ചെയ്യാനുള്ള അവകാശത്തെ അരക്കിട്ടുറപ്പിക്കുന്നു.

•

ഉച്ചഭാഷിണിയില്ല, ചുവരെഴുത്തില്ല, മുൻ തിരഞ്ഞെടുപ്പുകളിൽ കണ്ടതുപോലുള്ള അലമ്പുകളില്ല. ഇതിനെല്ലാമുള്ള ക്രെഡിറ്റ് ശേഷനു നൽകാനും ചിലർ മടിക്കുന്നില്ല. ഇതിനിടയിലും കണ്ണുതുറന്നു കാണേണ്ട ചില കാര്യങ്ങളുണ്ട്. തിരഞ്ഞെടുപ്പു ചട്ടങ്ങളുടെ പേരിൽ ഉദ്യോഗസ്ഥന്മാർ അല്പന് ഐശ്വര്യം വന്നപോലെ അരങ്ങു തകർത്താടുകയായിരുന്നു.

ഒരു കൊച്ചുദാഹരണം. പിറവത്ത് ഒരു കവലയോഗം. പാതയോരത്തു കെട്ടിയ താത്ക്കാലിക സ്റ്റേജിൽ കെ.പി.സി.സി പ്രസിഡന്റ് വയലാർ രവി പ്രസംഗിക്കുന്നു. സ്റ്റേജിൽ മന്ത്രി ടി. എം. ജേക്കബ്.

രവി പ്രസംഗം ആരംഭിച്ച് അഞ്ചു മിനിട്ട് ആയപ്പോൾ ഏതാനും പൊലീസുകാരുടെ അകമ്പടിയോടെ ആർ.ഡി. ഒ സ്ഥലത്തുവന്നു. ആക്രോശിച്ചുകൊണ്ട് രവിയോട് പ്രസംഗം അവസാനിപ്പിക്കാൻ ആവശ്യപ്പെട്ടു. ആർ. ഡി. ഒയുടെ സ്വരവും ഭാവവും ധിക്കാരത്തിന്റേതായിരുന്നെങ്കിലും പോളിംഗിനുമുമ്പ് ഒരു സീൻ ഉണ്ടാക്കേണ്ടെന്ന് കരുതിയാകണം രവി അനുസരിച്ചു. പ്രസംഗം നിറുത്തിയപ്പോൾ ആ നിമിഷം സ്റ്റേജ് പൊളിച്ചുമാറ്റണമെന്ന് ആർ. ഡി. ഒ വാശിപിടിച്ചു. പൊതുയോഗം തുടങ്ങുന്നതിനു മുമ്പ് ആർ. ഡി. ഒയുടെ വിലക്കായിരുന്നു.

കിട്ടിയ അധികാരം ഉപയോഗിച്ച് ഉദ്യോഗസ്ഥർ കുതിര കയറിയതിന്റെ ഒരു സൂചന മാത്രമാണിത്. ഉദ്യോഗസ്ഥ ഭരണം എങ്ങനെയായിരിക്കുമെന്ന് ഇതിൽനിന്ന് ഊഹിക്കാവുന്നതാണ്.



വത്സാമണി

# ആരെയും ഭയപ്പെടാത്ത ഒരാൾ

ടി.എൻ. ശേഷൻ മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണറാകുന്നതിനു മുമ്പ് തിരഞ്ഞെടുപ്പു കമ്മീഷന്റെ അധികാരത്തെയും ചുമതലയെയും കുറിച്ച് ഇന്ത്യയിലെ സാധാരണക്കാർക്ക് സാമാന്യ ജ്ഞാനംപോലുമുണ്ടായിരുന്നില്ല. എന്നാൽ ഇന്ന് അങ്ങനെയല്ല. തിരഞ്ഞെടുപ്പു കമ്മീഷനെക്കുറിച്ചും അതിന്റെ അധികാര പരിധികളെക്കുറിച്ചും ചുമതലകളെക്കുറിച്ചും കുറച്ചൊക്കെ അറിയാം. തിരഞ്ഞെടുപ്പു കമ്മീഷന്റെ സാന്നിദ്ധ്യവും ജനങ്ങൾക്ക് നന്നായി ബോദ്ധ്യപ്പെടുന്നുണ്ട്. ജയിക്കാൻ വേണ്ടിമാത്രം ജനിച്ച ധനശക്തിയും ജാതി-മത ശക്തിയുമൊക്കെയുള്ള രാഷ്ട്രീയ നേതാക്കൾക്കപ്പുറത്ത് തിരഞ്ഞെടുപ്പു കമ്മീഷന് ഒരർത്ഥമുണ്ടായിരിക്കുന്നു. ഈ അർത്ഥം ഇന്ത്യൻ ജനാധിപത്യത്തിന്റെ നിലനില്പിനെ സഹായിക്കും. ഇന്ത്യൻ ജനാധിപത്യത്തിന്റെ ഭാവിചരിത്രം ഒരാളോട് അഗാധമായി കടപ്പെട്ടിരിക്കുന്നു-തിരഞ്ഞെടുപ്പുകമ്മീഷന്റെ ചുക്കാൻ പിടിച്ചുകൊണ്ട് നിർഭയനായി മുന്നോട്ടു നീങ്ങിയ ടി.എൻ. ശേഷനോട്. ശേഷനെ ഇന്ത്യയിലെ ജനങ്ങൾ ഇന്ന് ആരാധനയോടെ കാണുന്നുണ്ട്; ശേഷൻ ജനമനസ്സിൽ തികഞ്ഞ ഒരഭിമാനമായി വളർന്നിട്ടുമുണ്ട്. ജനങ്ങളുടെ പടത്തലവന്മാരായി അഭിനയിക്കുന്ന രാഷ്ട്രീയ നേതാക്കളെക്കാൾ ജനങ്ങൾക്കിഷ്ടം ഉദ്യോഗസ്ഥ പ്രമാണിയായ ടി.എൻ. ശേഷനെയാണ്. ഈ ഇഷ്ടത്തിനകത്തുവച്ച് ജനങ്ങളിലൊരുവിഭാഗം ആശിക്കുന്നുമുണ്ട്-ഈ മനുഷ്യൻ പ്രധാനമന്ത്രിയോ രാഷ്ട്രപതിയോ അങ്ങനെ എന്തെങ്കിലുമായിരുന്നെങ്കിൽ എന്ന്. ഏതായാലും ടി.എൻ. ശേഷന്റെ പേര് ഇന്ന് ഇന്ത്യയുടെ ഹൃദയത്തിൽ നിറഞ്ഞുനിൽക്കുന്നു. അദ്ദേഹത്തിന്റെ നിർഭയത്വത്തിൽ ജനങ്ങൾക്ക് അഭിമാനവുമുണ്ട്. സ്വാമി വിവേകാനന്ദന്റെ സങ്കല്പത്തിൽപ്പെട്ട ഒരു ചുണയുള്ള ഇന്ത്യൻ 'കുട്ടി'യാണ് ടി.എൻ. ശേഷൻ.

## ചരിത്രം തിരിച്ചറിയും

മഹാനായ അംബേദ്ക്കർ എഴുതിവച്ച ഭരണഘടനയുടെ അകത്തുനിന്ന് തിരഞ്ഞെടുപ്പു കമ്മീഷന്റെ കർമ്മകാണ്ഡം ശേഷൻ പൊക്കിക്കൊണ്ടുവന്നു. ഇന്ത്യയിലെ പരമോന്നത നീതിസഭയ്ക്കും ജനപ്രതിനിധിസഭയ്ക്കും ശേഷൻ പൊക്കിക്കൊണ്ടുവന്ന കർമ്മകാണ്ഡത്തെക്കുറിച്ച് പുതിയ വിചാരങ്ങൾ വേണ്ടിവന്നു. ശേഷന് മാർഗ്ഗനിർദ്ദേശം നൽകിയ പരമോന്നത നീതിസഭയോടും ജനങ്ങൾക്ക് നിറഞ്ഞ കൃതജ്ഞതയുണ്ട്. പക്ഷേ, ജനനായകർ ശേഷനെ അത്രയൊന്നും സഹിച്ചിട്ടില്ല. ശേഷൻ അവരേയും സഹിച്ചിട്ടില്ല. ജനാധിപത്യ വ്യവസ്ഥിതിയിൽ തിരഞ്ഞെടുപ്പുകളിൽ അനുഷ്ഠിക്കപ്പെടേണ്ട നീതിയെക്കുറിച്ച് ആലോചിക്കുകയും ആ നീതി നടപ്പാക്കാൻ കിണഞ്ഞു പരിശ്രമിക്കുകയും ചെയ്ത നിർഭയനും ശക്തനുമായ ഒരിന്ത്യാക്കാരനായി ടി.എൻ. ശേഷൻ ഇന്ത്യയുടെ ജനാധിപത്യ ചരിത്രത്തിൽ അറിയപ്പെടും.

1996-ലെ പൊതു തിരഞ്ഞെടുപ്പ് ഒരുപക്ഷേ സ്വതന്ത്ര ഭാരതത്തിൽ നടക്കുന്ന ഈ നൂറ്റാണ്ടിലെ അവസാനത്തെ പൊതു തിരഞ്ഞെടുപ്പാവാം. ഇനിയുണ്ടാകുന്ന പൊതു തിരഞ്ഞെടുപ്പുകൾക്ക് പല പാഠങ്ങളും ഈ തിരഞ്ഞെടുപ്പിൽനിന്ന് ഉൾക്കൊള്ളാനുണ്ടാവും.

ലോകത്തിലെ ഏറ്റവും വലിയ രാഷ്ട്രങ്ങളിലൊന്നായ ഇന്ത്യയിൽ ജനാധിപത്യ മാതൃകയിലുള്ള തിരഞ്ഞെടുപ്പ് നീതിപൂർവ്വകമായി നടത്തിക്കൊണ്ടുപോവുകയെന്നത് ചെറിയ കാര്യമൊന്നുമല്ല. ഇന്ത്യയിലെ തിരഞ്ഞെടുപ്പുരംഗം ശുദ്ധീകരിച്ചെടുക്കുകയെന്ന ക്ലേശകരമായ കർമ്മം ടി.എൻ. ശേഷൻ ഏറ്റെടുത്തു. 1952-നുശേഷം ഇന്ത്യയിൽ നടന്ന പൊതു തിരഞ്ഞെടുപ്പുകളിൽ ഏറ്റവും നീതിപൂർവ്വകവും സമാധാനപരവുമായ ഒരു തിരഞ്ഞെടുപ്പാണ് ഇപ്പോൾ ഇവിടെ നടക്കുന്നത്. ഈ തിരഞ്ഞെടുപ്പിലെ ശാന്തത മറ്റൊരു തിരഞ്ഞെടുപ്പിലും ഉണ്ടായിട്ടില്ല. തിരഞ്ഞെടുപ്പുകമ്മീഷന്റെ അധികാരങ്ങൾ ക്രിയാത്മകമായി പ്രയോജനപ്പെടുത്തി, തിരഞ്ഞെടുപ്പുകമ്മീഷന്റെ സാന്നിദ്ധ്യം രാജ്യത്തൊട്ടാകെയും ബോദ്ധ്യപ്പെടുത്തിയ തിരഞ്ഞെടുപ്പാണ് കഴിഞ്ഞുപോകുന്നത്. തിരഞ്ഞെടുപ്പു കമ്മീഷന്റെ പ്രവർത്തനങ്ങളെ ജനങ്ങൾ സർവ്വാത്മനാ സ്വാഗതം ചെയ്യുന്നു. 1991-ലെ തിരഞ്ഞെടുപ്പുകാലത്തും ശേഷൻ ഉണ്ടായിരുന്നു. ആന്ധ്ര, കർണ്ണാടക, മഹാരാഷ്ട്ര, ഗുജറാത്ത്, ദൽഹി എന്നിവിടങ്ങളിലെ നിയമസഭകളിലേക്ക് 1993-ൽ നടന്ന തിരഞ്ഞെടുപ്പുകളിലാണ് ശേഷൻ കർമ്മോജ്ജ്വലനായി രംഗത്തുവന്നത്. തിരഞ്ഞെടുപ്പു ചെലവു കണ്ടെത്താൻ ആദായനികുതി ഉദ്യോഗസ്ഥന്മാരെ നിരക്ഷകരായി തിരഞ്ഞെടുപ്പു കമ്മീഷൻ നിയമിച്ചത് 1993-ൽ ആയിരുന്നു. ശേഷന്റെ ഈ നീക്കം ചില രാഷ്ട്രീയപ്പാർട്ടികൾക്കും നേതാക്കൾക്കും ഉൾക്കൊള്ളാനോ അംഗീകരിക്കാനോ കഴിഞ്ഞില്ല. നിയോജക മണ്ഡലത്തിൽ സ്ഥാനാർത്ഥി ചെലവഴിക്കുന്ന തുകയിന്മേലാണ് തിരഞ്ഞെടുപ്പു കമ്മീഷൻ ആദ്യമായി പിടി മുറുക്കിയത്. ഉച്ചഭാഷിണികളും പോസ്റ്ററുകളും ബാനറുകളും പതാകകളും പങ്കെടുത്തുകൊണ്ടുള്ള ഉത്സവം തിരഞ്ഞെടുപ്പിൽനിന്ന് അപ്രത്യക്ഷമായി. തിരഞ്ഞെടുപ്പിൽ ഏറ്റവുമധികം പണമൊഴുക്കിയിരുന്നത് പൊതുജനങ്ങൾക്കേറ്റവും ശല്യമായി അനുഭവപ്പെട്ട ഇത്തരം ആർഭാടങ്ങളുടെ കെട്ടിക്കോലങ്ങൾക്കു വേണ്ടിയായിരുന്നു. വിചിത്രമെന്നുപറയട്ടെ, തിരഞ്ഞെടുപ്പു കമ്മീഷന്റെ കടുത്ത ചട്ടങ്ങൾ നടപ്പാക്കുന്നതിന് ഒരു പരിധിവരെ സഹായിച്ചതും സ്ഥാനാർത്ഥികൾ തന്നെയാണ്. എതിർ സ്ഥാനാർത്ഥി ചട്ടങ്ങൾ ലംഘിക്കുന്നത് തിരഞ്ഞെടുപ്പുദ്യോഗസ്ഥരെക്കാൾ ജാഗ്രതയോടെ അവർതന്നെ ചൂണ്ടിക്കാട്ടുകയും അങ്ങനെ പെരുമാറ്റച്ചട്ടം പ്രാവർത്തികമാകുന്നത് എളുപ്പമാവുകയും ചെയ്തു. ആർഭാടങ്ങൾ കുറഞ്ഞപ്പോൾ സ്ഥാനാർത്ഥികൾക്ക് നേരിട്ടുതന്നെ ജനങ്ങളെ കാണേണ്ടിവന്നു. ഉച്ചഭാഷിണിയിൽ വാഗ്ദാനങ്ങൾ മുഴക്കി കടന്നുപോകുന്നതുപോലല്ല ജനങ്ങളോട് നേരിട്ട് വോട്ടു ചോദിക്കൽ. വിശാലമായ ഈ രാജ്യത്തിന്റെ ഓരോ മുക്കിലും മൂലയിലും ശേഷന്റെ ചട്ടങ്ങൾ പാലിക്കപ്പെടുകതന്നെ ചെയ്തു. അങ്ങനെ ഉത്സവം ചോർന്നുപോയ ഇത്തവണത്തെ തിരഞ്ഞെടുപ്പ് ശേഷനെ സംബന്ധിച്ചിടത്തോളം തിരഞ്ഞെടുപ്പു കമ്മീഷന്റെ ചട്ടങ്ങൾക്കകത്തൊതുങ്ങിനിന്ന ഒരു 'മാമാങ്കം' തന്നെയായിരുന്നു.



*ടി.എൻ. ശേഷൻ ഡൽഹിയിലെ ഒരു ബൂത്തിൽ വോട്ട് രേഖപ്പെടുത്തി*





**ശേഷൻ മുഖ്യതിരഞ്ഞെടുപ്പു കമ്മീഷണർ സ്ഥാനത്തുനിന്നും വിരമിക്കുമ്പോൾ ഇന്ത്യയ്ക്കുണ്ടാകുന്നത് ഭീമനഷ്ടമാണ്. കാരണം ശേഷൻ ഒന്നേയുള്ളൂ.**

## പണം പുറത്തിറങ്ങിയില്ല

ശേഷന്റെ നിയമങ്ങൾ ഈ പൊതു തിരഞ്ഞെടുപ്പിൽ വളരെ കർശനമായിത്തന്നെ നടപ്പാക്കപ്പെട്ടു. സ്ഥാനാർത്ഥികൾക്കും പാർട്ടികൾക്കും ശേഷന്റെ നിയമങ്ങൾക്കകത്തു നിൽക്കേണ്ടിവന്നു. പലേടത്തും സ്ഥാനാർത്ഥികൾ നിത്യവും രാവിലെ അന്നന്നു ചെലവാക്കിയ പണത്തിന്റെ കണക്ക് ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർക്ക് സമർപ്പിച്ചു. ഉജ്ജയിനിയിലും ഇൻഡോറിലും ഉത്തരേന്ത്യയിലെ വേറെ ചില നിയോജക മണ്ഡലങ്ങളിലുമൊക്കെ ശേഷൻ ഒരു പേടിസ്വപ്നമായി മാറിയത് ഈ ലേഖിക നേരിൽ കണ്ടു. സ്ഥാനാർത്ഥിത്വം തള്ളിപ്പോവുമോ എന്ന ഭയം സ്ഥാനാർത്ഥികളെ ഏതു നിമിഷവും പിന്തുടർന്നു. അങ്ങനെ തിരഞ്ഞെടുപ്പിന്റെ നാളുകളിൽ പണ്ടൊക്കെ പൊതികളായി പുറത്തിറങ്ങിയ പണം ഇത്തവണ വെളിച്ചം കണ്ടില്ല.

വ്യവസായികളെയും മുതലാളിമാരെയുമൊന്നും തിരഞ്ഞെടുപ്പു ഫണ്ടിന്റെ പേരും പറഞ്ഞ് സ്ഥാനാർത്ഥികളോ അവരുടെ ആളുകളോ സമീപിച്ചില്ല ഇത്തവണ. തിരഞ്ഞെടുപ്പുകാലത്ത് നഗരങ്ങളുടെ പ്രാന്തപ്രദേശങ്ങളിലും ഗ്രാമങ്ങളിലുമൊക്കെ രാഷ്ട്രീയപ്പാർട്ടികളുടെ രശീതുപുസ്തകങ്ങളുമായി പിരിവിനിറങ്ങുന്ന ഗുണ്ടകളും ഇത്തവണ ഇറങ്ങിയില്ല. ജനങ്ങൾക്ക് ഇതൊക്കെ വലിയൊരാശ്വാസമാണു നൽകിയത്. തിരഞ്ഞെടുപ്പു പ്രചാരണത്തിന് ഇത്തവണ വാഹനങ്ങളും കുറവായിരുന്നു. ഉത്തരേന്ത്യയിലെ സാധാരണക്കാരുടെ വാഹനമായ സൈക്കിൾറിക്ഷകൾപോലും തിരഞ്ഞെടുപ്പു പ്രചാരണങ്ങളിൽ നിന്നു മാറിനിന്നു. ഉത്തരേന്ത്യയിലെ ഗ്രാമപ്രദേശങ്ങളിലും ചെറുനഗരങ്ങളിലും രസകരമായ ഒരു കാഴ്ചയുണ്ടായിരുന്നു. കന്നുകാലികളുടെ ദേഹത്ത് സ്ഥാനാർത്ഥിയുടെ പേരും വോട്ടിനായുള്ള അഭ്യർത്ഥനയും എഴുതിവയ്ക്കുക. സ്വന്തമായി പശുക്കളുള്ള പലരും ആ പശുക്കളുടെ ശരീരത്തിൽ തന്റെ സ്ഥാനാർത്ഥിയുടെ ചിഹ്നം വരച്ച് നടത്തിച്ചു കൊണ്ടുപോവുക. ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ നേതാക്കൾ കണ്ടെത്തിയ ചെലവുകുറയ്ക്കൽ പരിപാടിയുടെ ഭാഗമായ പുതിയൊരാശയമാണിത്.

മുൻ തിരഞ്ഞെടുപ്പുകളിൽ കവലകളെ കീഴടക്കിയിരുന്നത് കൊടികളായിരുന്നു. കൊടികൾ കൊണ്ടുള്ള യുദ്ധവും ഇത്തവണ കാണാൻ കഴിഞ്ഞില്ല. ഏതെങ്കിലുമൊരു മൂലയിൽ ഒരു കൊടി കണ്ടാലായി എന്നുമാത്രം. ഈ തിരഞ്ഞെടുപ്പുകാലത്ത് ജനങ്ങളെ കൊടികൾ തീരെ ആകർഷിച്ചതുമില്ല. വൻകിട പ്രകടനങ്ങളും സമ്മേളനങ്ങളും തിരഞ്ഞെടുപ്പു രംഗത്തുനിന്ന് അപ്രത്യക്ഷമായതുപോലെയുണ്ട്.

എല്ലാം ഉണ്ടായത് ശേഷന്റെ നിയമങ്ങളിലൂടെ. ശേഷന്റെ നിയമങ്ങൾ നടപ്പായതുപോലെ മറ്റൊരു നിയമവും ഈ രാജ്യത്ത് നടപ്പായിട്ടില്ല. ഇന്ത്യയുടെ ഹൃദയം ശേഷന് നന്ദിപറഞ്ഞുകൊണ്ടിരിക്കുകയാണ്. ശേഷൻ പെൻഷൻ പറ്റിപ്പിരിയാൻ ഇനി അധികകാലമില്ല. ശേഷൻ പിരിയുമ്പോൾ രാഷ്ട്രത്തിനു സംഭവിക്കുന്നത് ഒരു ഭീമനഷ്ടമാണ്. കാരണം ശേഷൻ ഒന്നേയുള്ളൂ.

ശെൽവരാജ്





# ശേഷനും തിരഞ്ഞെടുപ്പും

പ്രകടനപരത ജാത്യഗുണമാണ് മനുഷ്യന്. വിശേഷിച്ചും ഇന്ത്യാക്കാരന്. പ്രവൃത്തിയെക്കാൾ പ്രകടനപരതയ്ക്ക് ഊന്നൽ നൽകുന്നതും അതുകൊണ്ടുതന്നെയാകണം. നമ്മുടെ നാട്ടിലെ തിരഞ്ഞെടുപ്പ് ഉത്സവങ്ങളിൽ ഇക്കാര്യം പ്രകടമായിരുന്നു. ഒരു രാഷ്ട്രീയ കക്ഷിയുടെ ചെയ്തികൾ എന്തൊക്കെയെന്നതിനെക്കാൾ തിരഞ്ഞെടുപ്പുത്സവത്തിലെ. അവർ നിരത്തുന്ന കെട്ടുകാഴ്ചകളാണ് മൂല്യനിർണ്ണയത്തിന് മിക്കപ്പോഴും അടിസ്ഥാനമായത്. അതിഥികൾ എത്തുമ്പോൾ അയൽപക്കത്തുനിന്നും ആഭരണം കടംവാങ്ങി ധരിക്കുന്ന വീട്ടമ്മയെപ്പോലെയായിരുന്നു രാജ്യത്തെ രാഷ്ട്രീയ കക്ഷികൾ ഇലക്ഷനെ നേരിട്ടത്. ആരെയും കൂസാതെ ഇലക്ഷൻ ഉത്സവത്തിന് അവർ അതിഭീമമായ തുക ധൂർത്തടിച്ച് തങ്ങളുടെ കേമത്തം കാട്ടിക്കൊണ്ടിരുന്നു. പതിനൊന്നാം ലോക്സഭയിലേക്കുള്ള തിരഞ്ഞെടുപ്പിനു മുമ്പുവരെ സ്ഥിതി ഇതായിരുന്നു.

രാഷ്ട്രീയ കക്ഷികളുടെയും നേതാക്കളുടെയും ഈ പ്രത്യക്ഷപ്രകടനപരതയ്ക്ക് എതിരെയാണ് മുഖ്യതിരഞ്ഞെടുപ്പു കമ്മീഷണർ ടി. എൻ. ശേഷൻ ഉഗ്രശാസനയുമായി രംഗത്തുവന്നത്. ശേഷന്റെ ഈ നീക്കം തന്നെയാണ് അദ്ദേഹത്തെ 'ഇടത്തരക്കാരുടെ ഹീറോ' ആക്കിയതും.

ലോകത്തെ ഏറ്റവും വലിയ ജനാധിപത്യരാജ്യമായ ഇന്ത്യയിൽ പൊതുതിരഞ്ഞെടുപ്പിനുവേണ്ടി ഏകദേശം 1500 കോടിരൂപയാണ് ചെലവഴിക്കുന്നത്. ആഭ്യന്തര മൊത്ത ഉല്പാദനത്തിന്റെ ഒരു ശതമാനം മാത്രം വരുന്ന ഈ തുക. പ്രത്യക്ഷത്തിൽ വലിയ സംഖ്യതന്നെയാണ്. രാജ്യത്തിന്റെ ഭരണസംവിധാനം നിലനിർത്തുന്നതിനുവേണ്ടി ഇത്രയും തുക ചെലവഴിക്കുന്നതിൽ യാതൊരു തെറ്റുമില്ലെന്നാണ് വിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നത്. എന്നാൽ അവിടെയല്ല പ്രശ്നം; 1500 കോടിരൂപ വരുന്ന ഉറവിടത്തിലാണ്. സമാന്തര സമ്പദ്വ്യവസ്ഥയിൽ നിന്നാണ്. ഈ തുകയിൽ ഏറിയ പങ്കും വരുന്നത് എന്നതാണ് വാസ്തവം. ഇലക്ഷനിൽ സമാന്തരസമ്പദ്വ്യവസ്ഥയ്ക്കുള്ള സ്ഥാനം രാജ്യത്തെ ഭരണസംവിധാനത്തിലുള്ള സ്ഥാനമായി കാണേണ്ടതുണ്ട്. ഇവിടെയാണ് ശേഷന്റെ ഉഗ്രശാസനത്തിന്റെ പ്രസക്തി വ്യക്തമാകുന്നത്.

## ഇലക്ഷൻ കമ്മീഷന്റെ സ്ഥാനം

**1952**-ൽ ഇന്ത്യയിൽ ആദ്യ പൊതുതിരഞ്ഞെടുപ്പ് നടക്കുമ്പോൾ 17 കോടി വോട്ടർമാരാണ് ഉണ്ടായിരുന്നത്. 1995-ൽ പതിനൊന്നാം ലോക്സഭയിലേക്കു വോട്ടെടുപ്പ് നടക്കുമ്പോഴാകട്ടെ 92 കോടിയായി. അതായത് വോട്ടർമാരുടെ എണ്ണം അഞ്ചു മടങ്ങായി ഉയർന്നു. ഒപ്പം സ്ഥാനാർത്ഥികളുടെ എണ്ണവും പെരുകി. അതുകൊണ്ടുതന്നെ തിരഞ്ഞെടുപ്പു നടത്തുകയെന്നത് ഇലക്ഷൻ കമ്മീഷന് ഭാരിച്ച ദൗത്യവുമായിത്തീർന്നു. നാലുപതിറ്റാണ്ടിനുള്ളിൽ രാജ്യത്തെ രാഷ്ട്രീയ സംവിധാനത്തിലും ഒട്ടേറെ മാറ്റങ്ങൾ സംഭവിച്ചു. കള്ളപ്പണത്തിന്റെ ആധിപത്യം പോലെ രാഷ്ട്രീയ നേതൃത്വത്തിലെ മൂല്യത്തകർച്ചയും കണ്ടു. ഇതിനനുസൃതമായി ജനാധിപത്യത്തിലും സർക്കാരിലും ജനങ്ങൾക്കുള്ള വിശ്വാസവും കുറഞ്ഞുകൊണ്ടിരുന്നു. പതിനൊന്നാം ലോക്സഭയിലേക്കു വോട്ടെടുപ്പ് നടക്കുന്നതിന് തൊട്ടുമുമ്പ് രണ്ടു സംഭവങ്ങൾ ഉണ്ടായത് ഇവിടെ ശ്രദ്ധിക്കേണ്ട കാര്യമാണ്.

രാഷ്ട്രീയ നേതാക്കളും കള്ളപ്പണക്കാരും തമ്മിലുള്ള ബന്ധം തുറന്നുകാട്ടുന്ന ജയിൻഹവാല കേസ് ആയിരുന്നു അതിലൊന്ന്. മറ്റൊന്ന്, രാഷ്ട്രീയ കക്ഷികൾ കൃത്യമായി കണക്കുസൂക്ഷിക്കണമെന്ന സുപ്രീംകോടതിയുടെ ഒരു പരാമർശവും. ഈ രണ്ടു സംഭവങ്ങൾക്കു തൊട്ടുമുമ്പായി ക്രിമിനൽ - രാഷ്ട്രീയ ബന്ധത്തെക്കുറിച്ച് വോറ കമ്മിറ്റി കേന്ദ്രത്തിനു നൽകിയ റിപ്പോർട്ടിൽ ജനാധിപത്യത്തിന്റെ നാലു നെടുംതൂണുകളിലും കള്ളപ്പണക്കാരുടെയും അധോലോകക്കാരുടെയും സ്വാധീനം പ്രകടമാണെന്ന് ഉദാഹരണസഹിതം പറഞ്ഞിരുന്നു.

ഈ പശ്ചാത്തലത്തിൽ വേണം 'ശേഷൻ ഇഫക്ട്' വിലയിരുത്തേണ്ടത്. പതിനൊന്നാം ലോക്സഭയിലേക്കുള്ള തിരഞ്ഞെടുപ്പ് പലതുകൊണ്ടും ശ്രദ്ധയാകർഷിച്ചതായിരുന്നു. തിരഞ്ഞെടുപ്പു ചട്ടങ്ങൾ ഇത്രകർക്കശമായി പാലിക്കപ്പെട്ട മറ്റൊരു പൊതുതിരഞ്ഞെടുപ്പും സ്വതന്ത്ര ഇന്ത്യയിൽ നടന്നിട്ടില്ല. തിരഞ്ഞെടുപ്പുപ്രചാരണത്തിന്റെ ആർഭാടവും പണക്കൊഴുപ്പും ഒരു പരിധിവരെ ഒഴിവാക്കപ്പെട്ടു. ഇലക്ഷനുമായി ബന്ധപ്പെട്ട ഏതു കാര്യത്തിലും അക്കൗണ്ടബിലിറ്റി ഉണ്ടായി. ഇതെല്ലാം തന്നെ പ്രത്യക്ഷപ്രകടന പരതയ്ക്ക് എതിരായ കാര്യങ്ങൾ ആയിരുന്നു. അതേസമയം പ്രവൃത്തിയുടെ കാര്യം ഈ തിരഞ്ഞെടുപ്പിലും ഏറെയൊന്നും ചർച്ചചെയ്യപ്പെട്ടില്ല. രാഷ്ട്രീയ കക്ഷികളുടെ ചെയ്തികൾ ചർച്ച ചെയ്യപ്പെടാതെ 'ശേഷൻ ഇഫക്ട്' മാത്രം മുഖ്യവിഷയമായ തിരഞ്ഞെടുപ്പായിരുന്നു കടന്നുപോയത്.



## നിയമപ്രാബല്യമില്ല

**ഇ**തൊക്കെ തന്നെയും 'ശേഷൻ ഇഫക്ടി'ന്റെ പ്രത്യക്ഷ ഫലങ്ങളാണെങ്കിലും വളരെ പ്രധാനപ്പെട്ട കാര്യം ഈ തിരഞ്ഞെടുപ്പിലും നടക്കാതെ പോയി. തിരഞ്ഞെടുപ്പു ചെലവു പരിധി ഉയർത്തണമെന്ന ഇലക്ഷൻ കമ്മീഷന്റെ ശുപാർശയ്ക്കും പൊതുപെരുമാറ്റച്ചട്ടത്തിനും കേന്ദ്രം നിയമപ്രാബല്യം നൽകാതിരുന്നതാണത്. ഇതിലേക്ക് ജനപ്രാതിനിധ്യനിയമത്തിലെ ബന്ധപ്പെട്ട വകുപ്പുകളിൽ ഭേദഗതി വരുത്തേണ്ടതുണ്ട്.

നിയമസഭാ തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിക്ക് ചെലവിടാവുന്ന തുകയുടെ പരിധി 1.35 ലക്ഷം രൂപയും ലോക്സഭ സ്ഥാനാർത്ഥിക്ക് 4.50 ലക്ഷം രൂപയുമാണ്. ഇന്ന് യഥാക്രമം അഞ്ചും പതിനഞ്ചും ലക്ഷങ്ങളായി ഉയർത്തണമെന്നാണ് കമ്മീഷൻ ശുപാർശ ചെയ്തത്. നിയമസഭാ ലോക്സഭാമണ്ഡലങ്ങളിലെ വോട്ടർമാരുടെ എണ്ണത്തിന്റെ അടിസ്ഥാനത്തിൽ പ്രചാരണത്തിന് ഇപ്പോഴത്തെ തുക അപര്യാപ്തമാണെന്ന് ചൂണ്ടിക്കാട്ടിയായിരുന്നു കമ്മീഷൻ പുതിയ നിർദ്ദേശം മുന്നോട്ടു വച്ചത്.

ചെലവു പരിധി ഉയർത്തുന്നകാര്യത്തിൽ നിയമപ്രാബല്യം കൈവരാത്തിടത്തോളം കാലം ഇലക്ഷൻ ചെലവിന്റെ കാര്യത്തിൽ നിയന്ത്രണം അത്ര എളുപ്പമല്ല.

നിലവിലുള്ള തുകപരിധിയുടെ അടിസ്ഥാനത്തിലാണ് പതിനൊന്നാം ലോക്സഭയിലേക്ക് വോട്ടെടുപ്പ് നടന്നതെന്ന് എങ്ങനെ പറയാനാകും? പുറമേയുള്ള ആളൊഴുക്കും പണമൊഴുക്കും നിലയ്ക്കുക മാത്രമേ ഉണ്ടായിട്ടുള്ളൂ. സമാന്തരസമ്പദ്വ്യവസ്ഥയിൽ നിന്നും രാഷ്ട്രീയ കക്ഷികളുടെ ഫണ്ടിലേക്കു ഇത്തവണയും തുക ഒഴുകിയിട്ടുണ്ടാവും, തീർച്ചയായും. അതു തടയാൻ ശേഷന് കഴിഞ്ഞിട്ടില്ലെങ്കിലും തിരഞ്ഞെടുപ്പു സംബന്ധിയായി ഒരു പൊതുപെരുമാറ്റച്ചട്ടം കൊണ്ടുവന്നത് നടപ്പാക്കാനായി. അതൊരു വലിയ കാര്യമാണ്. 1993 നവംബർ മുതൽ നടന്ന എല്ലാ ഉപതിരഞ്ഞെടുപ്പിലും പെരുമാറ്റച്ചട്ടം നടപ്പിലായിരുന്നു. കൂറ്റൻ കട്ടൗട്ടുകളും വമ്പൻ പോസ്റ്ററുകളും ജനശ്രദ്ധ നേടാൻ ആളിറക്കി പ്രകടനം നടത്തുന്നതും നിരോധിച്ചുകൊണ്ടുള്ളതായിരുന്നു പെരുമാറ്റച്ചട്ടം. ഭരണയന്ത്രം തിരഞ്ഞെടുപ്പു പ്രചാരണത്തിന് ഉപയോഗിക്കരുതെന്നും ചട്ടത്തിൽ വ്യവസ്ഥ ചെയ്തിരുന്നു. അതിനുപുറമെ ഇലക്ഷൻ ലാക്കാക്കി ക്ഷേമപദ്ധതികൾ നടപ്പിലാക്കുന്നത് വിലക്കിക്കൊണ്ടുള്ള കമ്മീഷൻ ഉത്തരവും ഫലപ്രദമായി നടപ്പിലായി. സർക്കാർ വക ഹെലികോപ്റ്ററുകൾ പ്രചാരണത്തിന് ഉപയോഗിക്കരുതെന്ന നിർദ്ദേശവും പാലിക്കപ്പെട്ടു.

> തിരഞ്ഞെടുപ്പു ചട്ടങ്ങൾ ഇത്രകർക്കശമായി പാലിക്കപ്പെട്ട മറ്റൊരു പൊതുതിരഞ്ഞെടുപ്പും സ്വതന്ത്ര ഇന്ത്യയിൽ നടന്നിട്ടില്ല. തിരഞ്ഞെടുപ്പുപ്രചാരണത്തിന്റെ ആർഭാടവും പണക്കൊഴുപ്പും ഒരു പരിധിവരെ ഒഴിവാക്കപ്പെട്ടു. ഇലക്ഷനുമായി ബന്ധപ്പെട്ട ഏതു കാര്യത്തിലും അക്കൗണ്ടബിലിറ്റി ഉണ്ടായി.



ഈ പെരുമാറ്റച്ചട്ടത്തിന്റെ പശ്ചാത്തലത്തിൽ ആദ്യമായി നടന്ന തിരഞ്ഞെടുപ്പ്, അഴിമതിരഹിതമായിരുന്നു എന്ന് ഇതിനർത്ഥമില്ല.

ഇലക്ഷൻ പെരുമാറ്റച്ചട്ടങ്ങൾ എല്ലാം തന്നെ നേരത്തേ തന്നെ ഉണ്ടായിരുന്നതാണ്. അതൊക്കെത്തന്നെ രാഷ്ട്രീയകക്ഷികൾ ലംഘിച്ചുകൊണ്ടേയിരുന്നു. ഈ ലംഘനങ്ങളൊക്കെ നടക്കുമ്പോൾ ടി. എൻ. ശേഷനും ജി.വി.ജി. കൃഷ്ണമൂർത്തിയും ഡോ. എം. എസ്. ഗില്ലും ഒക്കെ കേന്ദ്രത്തിൽ ഉദ്യോഗത്തിലായിരുന്നു എന്നു കൂടി ഓർക്കുക. ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവ്വീസിലെ മുതിർന്ന അംഗങ്ങളാണ് ശേഷനും ഗില്ലും എങ്കിൽ കൃഷ്ണാമൂർത്തി നിയമമന്ത്രാലയത്തിലായിരുന്നു. രാഷ്ട്രീയ നേതാക്കൾ ചട്ടങ്ങൾ ലംഘിച്ചപ്പോഴൊന്നും തന്നെ ഇവരാരും ശബ്ദമുയർത്തിയിരുന്നുമില്ല. ഇലക്ഷൻ കമ്മീഷനിൽ ഇവർ ഒത്തുചേർന്നതോടെ ഇവർ സ്വഭാവം മാറി. പത്തുപൊതുതിരഞ്ഞെടുപ്പുകളിലും ചട്ടങ്ങൾ ലംഘിക്കപ്പെട്ടത് നിസ്സഹായരായി നോക്കിനിന്ന ഇലക്ഷൻ കമ്മീഷൻ കാർക്കശ്യസ്വഭാവമുള്ളതായി.

## നടുവളയ്ക്കുന്ന ശേഷൻ

ഈ കാർക്കശ്യസ്വഭാവം ഏറ്റവും കൂടുതൽ മുഖ്യതിരഞ്ഞെടുപ്പ് കമ്മീഷണർ ടി. എൻ. ശേഷനായിരുന്നു. ചന്ദ്രശേഖർ സർക്കാർ ശേഷനെ മുഖ്യതിരഞ്ഞെടപ്പു കമ്മീഷണറായി നിയമിച്ചതു

മുതൽ അദ്ദേഹം പൊതുജനദൃഷ്ടിയിൽ സർക്കാർ നിയമങ്ങൾ കർശനമായി നടപ്പിലാക്കി. നീതി ലഭ്യമാക്കുന്ന ഉദ്യോഗസ്ഥൻ എന്ന പരിവേഷത്തിലായിരുന്നു. എന്നാൽ തന്റെ കടുംപിടുത്തമൊക്കെ സൗകര്യം പോലെ അദ്ദേഹം അയച്ചുകൊണ്ടിരുന്നു എന്നത് മറക്കാവുന്നതല്ല.

പാർട്ടി ഭരണഘടനാപ്രകാരം തിരഞ്ഞെടുപ്പ് നടത്താതിരിക്കുകയും കൃത്യമായ കണക്കുകൾ സൂക്ഷിക്കാതിരിക്കുകയും ചെയ്യുന്ന രാഷ്ട്രീയ കക്ഷികളുടെ അംഗീകാരം പിൻവലിക്കുമെന്നായിരുന്നു അധികാരത്തിൽ വന്നശേഷം ശേഷന്റെ ആദ്യത്തെ ഉഗ്രശാസനം. വിവിധ കേന്ദ്രങ്ങളിൽ നിന്നും ശക്തമായ പ്രതിഷേധം ഉയർന്നപ്പോൾ ക്രമേണ ശേഷൻ തലതാഴ്ത്തി.



രണ്ടാമത്തെ കടുംപിടുത്തം, രാജ്യസഭാ സീറ്റുകളിൽ മത്സരിക്കുന്നവർ ബന്ധപ്പെട്ട മണ്ഡലത്തിൽ വോട്ടവകാശവും റേഷൻകാർഡും ഉള്ളവരായിരിക്കണം എന്നതിലായിരുന്നു. അങ്ങനെയല്ലാതെ തിരഞ്ഞെടുക്കപ്പെട്ടവർക്കു നേരെയുള്ള ഈ ശേഷശാസനം കേന്ദ്രമന്ത്രിമാരായ ഗുലാംനബി ആസാദ്, ഡോ. മൻമോഹൻസിംഗ് എന്നിവർക്ക് എതിരെയാണ് ആദ്യം പ്രയോഗിച്ചത്. പിന്നെ കഥയെന്തായി എന്ന് നമുക്കറിയാം.

പിന്നെയും വന്നു ശേഷശാസനങ്ങൾ. രാജ്യത്തെ മുഴുവൻ വോട്ടർമാർക്കും ഐഡന്റിറ്റി കാർഡ് നൽകിയില്ലെങ്കിൽ 1995 ജനുവരി മുതൽ പൊതുതിരഞ്ഞെടുപ്പ് നടത്തില്ല എന്ന് ശേഷൻ തീർത്തു പറഞ്ഞു. ഇലക്ഷൻ കമ്മീഷന് ഇങ്ങനെ ഒരധികാരം ഇല്ലെന്നു നിയമജ്ഞർ ചൂണ്ടിക്കാട്ടിയിട്ടും അദ്ദേഹം വകവച്ചില്ല. പിന്നീട് ആ ശാസനവും വൃഥാവിലായി എന്നു പറയേണ്ടതില്ലല്ലോ.

ഇലക്ഷൻ കമ്മീഷനിൽ മറ്റു രണ്ട് കമ്മീഷണർമാരെ രാഷ്ട്രപതി നിയമിച്ചപ്പോഴും ശേഷൻ ആക്രോശിച്ചിരുന്നു. ഇലക്ഷൻ കമ്മീഷനിൽ ഒരൊറ്റ തല മതിയെന്നായിരുന്നു അദ്ദേഹം അന്നു പറഞ്ഞത്. തന്റെ ഓഫീസിലിരിക്കാൻ സഹപ്രവർത്തകരായ ഗില്ലിനോ കൃഷ്ണമൂർത്തിക്കോ അദ്ദേഹം സൗകര്യം നൽകിയിരുന്നില്ല. രാഷ്ട്രപതിയുടെ നിയമനത്തെ ചോദ്യം ചെയ്തുകൊണ്ട് സുപ്രീംകോടതിയിലും പോയി. അവസാനം കോടതിവിധി വന്നു. ശേഷന്റെ ധാർഷ്ട്യത്തെ ചോദ്യം ചെയ്തുകൊണ്ടു വന്ന ആ വിധിയിൽ മൂന്നു ഇലക്ഷൻ കമ്മീഷണർമാർക്കും തുല്യാധികാരമാണെന്ന് സുപ്രീംകോടതി പറഞ്ഞു. ആ വിധിയെ തുടർന്ന് ശേഷൻ വായടച്ചു.

മുകളിൽ പറഞ്ഞ സന്ദർഭങ്ങളിലെല്ലാം സൗകര്യം പോലെ നടുവളച്ച ശേഷനാണ് ഇപ്പോഴത്തെ പൊതുതിരഞ്ഞെടുപ്പിൽ അക്കൗണ്ടബിലിറ്റി ഉണ്ടാക്കിയതെന്ന് കരുതുന്നത് ശരിയാണോ? നിയമം എഴുതിവയ്ക്കുകയും സൗകര്യം പോലെ നടുവളയ്ക്കുകയും ചെയ്യുന്ന ഒരാൾക്ക് എങ്ങനെ അക്കൗണ്ടബിലിറ്റി ഉണ്ടാക്കാനാവും!

ഈ തിരഞ്ഞെടുപ്പിൽ ആർഭാടങ്ങളും പണക്കൊഴുപ്പും ഒരു വലിയ പരിധിവരെ ഒഴിവാക്കാൻ രാഷ്ട്രീയ കക്ഷികളെ നിർബന്ധിച്ചത് ചില രാഷ്ട്രീയ സാഹചര്യങ്ങളാണ്. അതിൽ പ്രധാനപ്പെട്ടത് ജയിൻഹവാല കേസ് തന്നെ. തിരഞ്ഞെടുപ്പുകളിൽ ധൂർത്തടിക്കാൻ രാഷ്ട്രീയ കക്ഷികൾക്ക് യഥേഷ്ടം പണം കിട്ടുന്നത് ' സമാന്തര സമ്പദ്വ്യവസ്ഥയിൽ നിന്നാണെന്നത് ജനങ്ങൾക്ക് ബോധ്യമായത് അങ്ങനെയാണ്. നേരത്തേതന്നെ മൂല്യച്യുതി സംഭവിച്ച രാഷ്ട്രീയ സംവിധാനത്തിനാകട്ടെ ഈ കേസ് കൂടുതൽ മങ്ങലേല്പിച്ചു. " നാടുകട്ടുമുടിക്കുന്ന രാഷ്ട്രീയക്കാർ" എന്ന ധാരണ പൊതുജനങ്ങളിൽ വളർന്നു വരുമ്പോഴായിരുന്നു ഈ സംഭവം. അതുകൊണ്ടുതന്നെ ജയിൻകേസിനു പിന്നാലെ വന്ന പൊതുതിരഞ്ഞെടുപ്പിൽ പണക്കൊഴുപ്പും ആർഭാടവും ഒഴിവാക്കാൻ പാർട്ടികൾ നിർബന്ധിതമായി.

## പ്രകടനത്തെക്കാൾ പ്രവൃത്തി പ്രധാനം

ഇനി വരുന്ന തിരഞ്ഞെടുപ്പുകളിൽ ഈ രീതി തുടരണമെന്നില്ല . അഞ്ചു വർഷത്തെ കാലാവധിക്കുശേഷം ശേഷൻ ഔദ്യോഗിക ജീവിതത്തിൽ നിന്നും താമസിയാതെ വിരമിക്കും. പേരിനെങ്കിലും കടുംപിടുത്തത്തിന് അദ്ദേഹമുണ്ടാവില്ല. അതുകൊണ്ടു തന്നെ, നിയമപ്രാബല്യമില്ലാത്ത പൊതുപെരുമാറ്റച്ചട്ടം ആരും വകവയ്ക്കുമെന്നും കരുതാനാവില്ല.

ഈ സ്ഥിതിവിശേഷം ഒഴിവാക്കപ്പെടണമെങ്കിൽ ഇലക്ഷൻ കമ്മീഷൻ മുന്നോട്ടു വച്ചിട്ടുള്ള ശുപാർശകൾക്ക് ഭരണഘടനാഭേദഗതി പ്രകാരം നിയമപ്രാബല്യം ഉണ്ടാക്കണം. രാഷ്ട്രീയ കക്ഷികളുടെ വരുമാനവും സ്ഥാനാർത്ഥിയുടെ പ്രചാരണച്ചെലവും രണ്ടായി കണക്കാക്കണമെന്നാണ് ഇലക്ഷൻ കമ്മീഷന്റെ പ്രധാനശുപാർശ. മറ്റൊന്ന് തിരഞ്ഞെടുപ്പു ചെലവുപരിധി ഉയർത്തണമെന്നും. നരസിംഹറാവു സർക്കാർ അലമാരയിൽ വച്ചു പൂട്ടിയ ശുപാർശകൾ ഇനി പുതിയ സർക്കാരിന്റെ പരിഗണനയ്ക്കു വരുമെന്ന് പ്രതീക്ഷിക്കാം. ഇനിയുള്ള പൊതുതിരഞ്ഞെടുപ്പുകളും ധൂർത്തിന്റെ വിളയാട്ടങ്ങളായി മാറാതിരിക്കണമെങ്കിൽ ബന്ധപ്പെട്ട ശുപാർശകൾക്ക് നിയമപ്രാബല്യം കിട്ടിയേ മതിയാവൂ.

അപ്പോഴേക്കും പ്രകടനപരതമാത്രമാണ് നിയന്ത്രണവിധേയമാകുന്നത്. മറിച്ച് രാഷ്ട്രീയ കക്ഷികളുടെ ചെയ്തികൾ ഫലപ്രദമായി വിലയിരുത്തപ്പെടുന്നില്ല. തിരഞ്ഞെടുപ്പു ചെലവിന് പരിധി വയ്ക്കുകയും പൊതുപെരുമാറ്റച്ചട്ടം നടപ്പിലാക്കുകയും ചെയ്യുമ്പോൾത്തന്നെ രാഷ്ട്രീയ കക്ഷികൾക്ക് ജനങ്ങളോടുള്ള പ്രതിബദ്ധതയും വ്യക്തമാക്കപ്പെടേണ്ടതുണ്ട്. അഞ്ചുവർഷത്തിലൊരിക്കൽ മാത്രം വോട്ടുതേടി ജനങ്ങളുടെ അടുത്ത് എത്തുന്ന അവസ്ഥയാണ് മാറേണ്ടത്. നിരന്തര ജനസമ്പർക്കമുള്ള പൊതുപ്രവർത്തകരെയാണ് നമുക്ക് ആവശ്യം. അല്ലാതെ പുറമേ ചട്ടങ്ങൾ പാലിച്ചും ചെലവു ചുരുക്കിയും രംഗത്തുവരുന്നവരെയല്ല. ചുരുക്കത്തിൽ പ്രകടനപരതയെക്കാൾ ചെയ്തികളാണ് വിലയിരുത്തപ്പെടേണ്ടത്.





സി. അനൂപ്

**നമ്മുടെ ഇലക്ഷൻ കമ്മീഷണർ. ശേഷൻ മുന്നോട്ടുവെയ്ക്കുന്ന ഓരോ ചോദ്യവും ഇന്ത്യൻ ക്രൂരതയുടെ ബലിക്കല്ലിൽ ഹോമിക്കപ്പെടുന്ന ആത്മാക്കൾക്കു വേണ്ടിയുള്ളതാണ്. നിരാശ്രയരുടെ അവകാശങ്ങൾക്കുവേണ്ടിയുള്ളതാണ്. ഇതു മനസ്സിലാക്കിയതുകൊണ്ടാണ് ഇന്ത്യയിലെ സാധാരണക്കാരായ ജനങ്ങൾ സ്വന്തം സ്വപ്നങ്ങളിൽ പ്രത്യാശയുടെ കിരണമായി ശേഷനെ പ്രതിഷ്ഠിച്ചത്.**

# ശേഷൻ നടന്ന പോയ വഴി



ഒരു പാലക്കാട്ടുകാരന്റെ സജീവവും നിർഭയവുമായ ഇടപെടൽ ഇന്ത്യൻ ജീവിതത്തിന്റെ ദുർഗ്ഗമ പഥങ്ങളിൽ ഒരഭയനാളം പോലെ നിറഞ്ഞുനിൽക്കുന്നു. ഇതൊരു നിസ്സാരകാര്യമല്ല. ഉന്നതസ്ഥാനത്തെത്തിക്കഴിഞ്ഞാൽ ഒന്നു വിശ്രമിക്കാം എന്ന മനോഭാവമാണ് പലർക്കും ഉണ്ടാകാറുള്ളത്. എന്നാൽ നേരിന്റെ സുതാര്യതയെന്തെന്ന് നിരന്തരം ഇന്ത്യൻ ജനതയെ ബോദ്ധ്യമാക്കിക്കൊണ്ട് അവിശ്രമം മുന്നേറുകയാണ് തിരുനെല്ലിയിൽ നാരായണൻ ശേഷൻ. എന്നുവെച്ചാൽ നാം അറിയുന്ന ടി. എൻ. ശേഷൻ. നമ്മുടെ ഇലക്ഷൻ കമ്മീഷണർ. ശേഷൻ മുന്നോട്ടുവെയ്ക്കുന്ന ഓരോ ചോദ്യവും ഇന്ത്യൻ ക്രൂരതയുടെ ബലിക്കല്ലിൽ ഹോമിക്കപ്പെടുന്ന ആത്മാക്കൾക്കു വേണ്ടിയുള്ളതാണ്. നിരാശ്രയരുടെ അവകാശങ്ങൾക്കു വേണ്ടിയുള്ളതാണ്. ഇതു മനസ്സിലാക്കിയതുകൊണ്ടാണ് ഇന്ത്യയിലെ സാധാരണക്കാരായ ജനങ്ങൾ സ്വന്തം സ്വപ്നങ്ങളിൽ പ്രത്യാശയുടെ കിരണമായി ശേഷനെ പ്രതിഷ്ഠിച്ചത്.

തമിഴ്നാട് ഐ. എ. എസ് കേഡറിലിരിക്കുമ്പോഴാണ് ശേഷൻ ചർച്ചാവിഷയമായി തുടങ്ങുന്നത്. രാഷ്ട്രീയാധികാരത്തിന്റെ നിഴൽ കൊണ്ട് തന്റെ പ്രവർത്തനത്തെ തടയിടാൻ ശ്രമിച്ചപ്പോഴൊക്കെ ശേഷൻ ഇടഞ്ഞുമാറി. തന്റെ അധികാരത്തെ ചോദ്യം ചെയ്യുന്ന ശക്തികൾക്കെതിരേ യാതൊരു വിട്ടുവീഴ്ചയുമില്ലാതെ ശേഷൻ പ്രതികരിച്ചു. ഐ. എ. എസ്സ് എന്ന പട്ടത്തെ ' ഐ. ആം. സോറി' എന്നു വ്യാഖ്യാനിക്കുകവഴി ശേഷൻ ആ വിഭാഗത്തിൽ പെടില്ല എന്നു തെളിയിക്കുകയായിരുന്നു ഓരോ ഇടപെടൽ കൊണ്ടും . തമിഴ്നാട് കേഡറിലെ ഓരോ ഐ. എ. എസ് ഉദ്യോഗസ്ഥന്മാരും ഉള്ളംകൊണ്ട് ശേഷനെ ആരാധിച്ചുപോന്ന കാലമായിരുന്നു അത്. കാരണം തങ്ങൾക്കു കഴിയാത്ത സ്ഥിതപ്രജ്ഞത ശേഷനിൽ അവശേഷിച്ചിരുന്നു എന്നതുതന്നെ.

കേന്ദ്ര സർവീസുകളിലേക്ക് എത്തിയശേഷം ശേഷന്റെ ഓരോ ദിനവും പ്രശ്നസങ്കീർണ്ണമായിരുന്നു. അണുശക്തിമന്ത്രാലയം ഡയറക്ടർ മുതൽ ക്യാബിനറ്റ് സെക്രട്ടറി വരെയായി സേവനമനുഷ്ഠിച്ച ശേഷൻ ഓരോ സന്ദർഭത്തിലും സ്വീകരിച്ച നിലപാടുകൾ ജനങ്ങളുടെ പക്ഷത്തുനിന്നു കൊണ്ടായിരുന്നു എന്നതിൽ സന്ദേഹിക്കുന്നവരുണ്ടാകില്ല. കാരണം ഉന്നതരുടെ ഇടപെടൽ കൊണ്ട് വിറകൊള്ളുന്നതായിരുന്നില്ല ഒരിക്കലും ശേഷന്റെ മനസ്സ്.

മുൻപ്രധാനമന്ത്രി രാജീവ്ഗാന്ധിക്കെതിരേ വധശ്രമം നടന്നത് 1987 ലായിരുന്നു. പെട്ടെന്ന് ശേഷന്റെ സ്ഥൈര്യത്തിൽ വിശ്വാസ്യത പൂർണ്ണമായുമുള്ള രാജീവ്ഗാന്ധി സെക്യൂരിറ്റി ചുമതലകൂടി ശേഷനെ ഏല്പിച്ചുകൊടുത്തു. ഈ സംഭവം പലർക്കും അരുചികരമായി എങ്കിലും ശേഷന്റെ കൃത്യനിർവ്വഹണ ജാഗ്രതയെ അംഗീകരിക്കുന്നതായിരുന്നു ആ സംഭവം. പിന്നീട് ശ്രീപെരുംപുതൂരിൽ വെച്ച് രാജീവ്ഗാന്ധി വധിക്കപ്പെട്ടെങ്കിലും അതിന്റെ ദുരൂഹത ഇന്നും നിലനില്ക്കുന്നു എങ്കിലും ശേഷനിലുള്ള വിശ്വാസ്യതയ്ക്ക് ( അന്ന് ശേഷന് സെക്യൂരിറ്റി ചുമതല ഉണ്ടായിരുന്നില്ല) തെല്ലും ചലനമുണ്ടായില്ല. ഓരോ സന്ദർഭത്തിലും തന്നിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരം യാതൊരു

(ശേഷം 58-ാം പേജിൽ)

ടി.എൻ. ശേഷൻ

# നമ്മുടെ തിരഞ്ഞെടുപ്പ്

> നമുക്കു വളരെ ന്യൂനതകളുള്ള ഒരു തിരഞ്ഞെടുപ്പു സമ്പ്രദായമാണുള്ളത്. ക്ഷമാപണപൂർവ്വം ഞാൻ പറയട്ടെ, ഇപ്പോഴത്തെ തിരഞ്ഞെടുപ്പു സമ്പ്രദായം ഒരു വലിയ തമാശയാണ്. കേവലം പൂഴിയുടെ അടിത്തറയിൽ നിർമ്മിച്ച ശ്രേണിബന്ധരൂപത്തിലുള്ള ഒരു രാഷ്ട്രീയ സംവിധാനമാണ് നമ്മുടേത്.

നേരേ നിവർന്നുനിന്ന് ഇതു ശരി, ഇതു തെറ്റ്, ഇതാണു നിയമവാഴ്ച. അതു നിയമവാഴ്ച അല്ല എന്നു പറയുവാനുള്ള ധൈര്യം നമുക്ക് എന്തുകൊണ്ട് ഇല്ലാതെയായി. തിരഞ്ഞെടുപ്പു കാലഘട്ടങ്ങളിൽ വളരെയധികം വാസ്തവങ്ങളും അവാസ്തവങ്ങളും പ്രചരിപ്പിക്കപ്പെടുന്നു. സാമാന്യ ജനത്തിനു വളരെയധികം കതിരും പതിരും വേർതിരിച്ചെടുക്കുവാൻ കിട്ടുന്ന ഒരു അവസരമാണ് തിരഞ്ഞെടുപ്പ്. ആ സമയങ്ങളിൽ ജനങ്ങൾ വളരെയധികം ബോധവാന്മാരാകുന്നു. ഈ നേതാവ് ഇന്ന കാര്യങ്ങൾ പറഞ്ഞു. ആ നേതാവ് വേറെ ചില കാര്യങ്ങൾ പറഞ്ഞു. മുമ്പു വാഗ്ദാനം ചെയ്ത റോഡ് എവിടെ? പാഠശാല എവിടെ? പ്രാഥമികാരോഗ്യകേന്ദ്രം എവിടെ? അഥവാ ഉണ്ടെങ്കിൽ അവിടെ ഡോക്ടർമാരില്ല. നേഴ്സില്ല. അല്ലെങ്കിൽ മരുന്നില്ല. ഞാൻ മുമ്പു പറഞ്ഞതുപോലെ നമ്മുടെ ഭാവി മാറ്റിയെടുക്കുവാനുള്ള സമാധാനപരമായ ഉപാധിയാണ് തിരഞ്ഞെടുപ്പ്. ഞാൻ ഉറപ്പിച്ചു പറയുന്നു. കഴിഞ്ഞ 45 വർഷങ്ങളായി തിരഞ്ഞെടുപ്പുകൾ ഏതാണ്ട് ഉത്സവപ്രതീതിയിൽ നമ്മൾ ആഘോഷിക്കുന്നു. പൂനയിൽനിന്നാണ് പണ്ട് ബാലഗംഗാധര തിലകൻ "സ്വാതന്ത്ര്യം എന്റെ ജന്മാവകാശമാണ്" എന്ന് ഉദ്ഘോഷിച്ചത്. അദ്ദേഹംതന്നെയാണ് ഗണപതി പൂജ ഇവിടെ ഒരു മഹാസംഭവമാക്കി മാറ്റിയതും. തിരഞ്ഞെടുപ്പ് എന്നാൽ "ഗണപതി ബാപ്പ മോറിയ" അല്ല. തിരഞ്ഞെടുപ്പുകൾ ഒരു കടുപ്പപ്പെട്ട പണിയാണ്. ഞാൻ ഒരു മതവിശ്വാസിയാണ്. അതുകൊണ്ട് വിനായകദേവന് എതിരായി ഞാൻ ഒന്നും പറഞ്ഞുകൂടാ.

'വലിയ. 'ഇടത്തരം'. 'ചെറിയ' എന്ന ക്രമത്തിൽ നാം വ്യക്തിപൂജ നടത്തുന്നു. എന്നാൽ നമ്മുടെ വിഗ്രഹങ്ങളുടെ പാദങ്ങൾ കളിമണ്ണുകൊണ്ടു നിർമ്മിക്കപ്പെട്ടിരിക്കുന്നു. ഒരു നിയമസഭയുടെയോ. ലോക്സഭയുടെയോ സമയപരിധിയിൽത്തന്നെ വിശ്വാസലംഘനം നടക്കുന്നു. കൂറുമാറ്റം നടക്കുന്നു. ഇതെല്ലാം തടയാൻ നമുക്ക് ഇന്നോ. നാളെയോ നിയമം ഉണ്ടാക്കാം. പക്ഷേ. നിയമം ലംഘിക്കുന്നതിൽ നാമെല്ലാം അതിസമർത്ഥന്മാരാണ്. '21-നെ മൂന്നുകൊണ്ടു വിഭജിച്ചാൽ കിട്ടുന്ന സംഖ്യ ആറിനു സമമല്ല. അത് ആറിനു സമമാക്കണമെങ്കിൽ നമുക്ക് ഏതെങ്കിലും പുതിയതരം വിസ്കി നിർമ്മിക്കേണ്ടിയിരിക്കുന്നു. നമുക്കു വ്യക്തമായ പോംവഴികൾ ഒന്നുംതന്നെ ഇപ്പോൾ ഇല്ല. നമ്മൾ ഒരു നാലുംകൂടിയ മുക്കിൽ ചെന്നാൽ അവിടെ ഓരോ പാതയും നമ്മെ എങ്ങോട്ടു കൊണ്ടുപോകും എന്ന് അറിയുവാൻ കഴിയും. എന്നാൽ ഇന്ന് നമ്മുടെ പല രാഷ്ട്രീയപ്പാർട്ടികൾക്കും അവർ എങ്ങോട്ടു പോകുന്നു എന്ന് അറിഞ്ഞുകൂടാ.

നമുക്കു വളരെ ന്യൂനതകളുള്ള ഒരു തിരഞ്ഞെടുപ്പു സമ്പ്രദായമാണുള്ളത്. ക്ഷമാപണപൂർവ്വം ഞാൻ പറയട്ടെ. ഇപ്പോഴത്തെ തിരഞ്ഞെടുപ്പു സമ്പ്രദായം ഒരു വലിയ തമാശയാണ്. കേവലം പൂഴിയുടെ അടിത്തറയിൽ നിർമ്മിച്ച ശ്രേണിബന്ധരൂപത്തിലുള്ള ഒരു രാഷ്ട്രീയ സംവിധാനമാണ് നമ്മുടേത്. അടിത്തറയിൽ ഇഷ്ടികകൾപോലുമില്ല. പഞ്ചായത്ത് രാജ് വേണമെന്നും, പഞ്ചായത്ത് സമിതികളും ജില്ലാ പരിഷത്തുകളും വേണമെന്നും നാമെല്ലാം പറയാറുണ്ട്. എന്നാൽ നമ്മുടെ ഗ്രാമങ്ങളിലും, ബ്ലോക്കുകളിലും. ജില്ലകളിലുമുള്ള ഇത്തരം സമിതികളിലേക്കു നാം കടന്നുചെന്നാൽ അവയെല്ലാം വെറും നാമമാത്ര സമിതികളാണെന്ന് എളുപ്പം കാണാൻ കഴിയും. ജില്ലാ ബോർഡ് ഏതോ ഒരു ഓഫീസിന്റെ മുൻപിലുള്ള ബോർഡ് മാത്രമായിരിക്കും. കഴിഞ്ഞ 45 വർഷമായി നമ്മുടെ തിരഞ്ഞെടുപ്പുകളിൽ ദരിദ്രർ യഥാർത്ഥത്തിൽ സമ്മതിദാനം രേഖപ്പെടുത്തിയിട്ടില്ല. തിരഞ്ഞെടുപ്പുകളിലെ വിജയം ധനശേഷിയുടെ വിജയമായിരുന്നു. ധനശേഷി അഴിമതിയിൽ രൂഢമൂലവുമായിരുന്നു. മലയാളത്തിൽ ഒരു ചൊല്ലുണ്ട്. തിരഞ്ഞെടുപ്പു വിജയം എങ്ങനെ നേടിയെടുക്കുന്നു എന്നു നിങ്ങൾക്കറിയാമോ? 'അച്ഛന് മദ്യം. അമ്മയ്ക്കു വസ്ത്രം. കുട്ടിക്കു ഭക്ഷണം.'

ഇതിന്റെയെല്ലാംകൂടെ ഇപ്പോൾ ബോംബും, സ്ഫോടകവസ്തുക്കളും. കള്ളത്തോക്കുകളുംകൂടി ആയിട്ടുണ്ട്. സാങ്കേതികമായി നാം അനുദിനം മുന്നറിക്കൊണ്ടിരിക്കുകയാണ്. തോക്കുകളും, യന്ത്രത്തോക്കുകളും, ലഘുയന്ത്രത്തോക്കുകളും കടന്നു നാം AK 47, AK 74, RDX എന്നിവയിലേക്കും കടന്നിരിക്കുന്നു. മഹാരാഷ്ട്രക്കാർക്കും RDX-നോടാണല്ലോ പ്രത്യേക ഇഷ്ടം. ചുരുക്കത്തിൽ ജനപ്രതിനിധിസഭകൾ ജനങ്ങളെ പ്രതിനിധാനം ചെയ്യാത്ത സഭകളായിത്തീർന്നിരിക്കുന്നു.

ഉത്തരവാദിത്വബോധം പാടേ അപ്രത്യക്ഷമാകുകയും ഇന്ത്യയിലെ സമ്മതിദായകർക്കു സ്വീകാര്യനല്ലാത്ത ഒരു പ്രതിനിധിക്കു പകരം സ്വീകാര്യനായ ഒരു പ്രതിനിധിയെ കണ്ടെത്താൻ വിഷമവുമായിരിക്കുന്നു. ഏതായാലും പാർലമെന്റിന്റെ അവകാശങ്ങൾ ഒന്നുംതന്നെ ലംഘിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. പാർലമെന്റിന് എന്നെ കുറ്റവിചാരണ നടത്തണമെങ്കിൽ അതിനു മറ്റു കാരണങ്ങളുണ്ടാകാം. അതിന്റെകൂടെ ഒന്നുകൂടി കൂട്ടിച്ചേർക്കുവാൻ തൽക്കാലം ഞാൻ ആഗ്രഹിക്കുന്നില്ല. യഥാർത്ഥത്തിൽ ഉത്തരവാദപ്പെട്ടവർ എന്നു നാം കരുതുന്നവർ അത്ര ഉത്തരവാദപ്പെട്ടവരാണോ? ഞാൻ പോണ്ടിയസ് പിലേറ്റിന്റെ വാക്കുകൾ ഉദ്ധരിക്കട്ടെ. "എന്താണു സത്യം?" ഈ ചോദ്യം ചോദിച്ചിട്ട് ഒരുത്തരത്തിനു വേണ്ടി അദ്ദേഹം കാത്തുനിന്നില്ല. നമ്മുടെ തിരഞ്ഞെടുപ്പുകൾ എന്തുകൊണ്ട് ഇങ്ങനെ? തിരഞ്ഞെടുപ്പുകൾ ഇങ്ങനെയായത് നമ്മുടെ നിയമങ്ങൾ ദുർബലമായതുകൊണ്ടാണ്. വൈകല്യങ്ങൾ ആന്തരികവും ഘടനാപരവുമാണ്. എനിക്കും നടുവിൽ കൈവച്ചുകൊണ്ട് നിങ്ങളോടു ചോദിക്കാം. "ഞാൻ ഈ തിരഞ്ഞെടുപ്പുകൾ എങ്ങനെ നടത്തണം?" എനിക്ക് ഇപ്പോൾ 55 കോടി. അതായത് 550 ദശലക്ഷം സമ്മതിദായകരുണ്ട്, തിരഞ്ഞെടുപ്പു നടക്കുന്നത് 8 ലക്ഷം പോളിംഗ് ബൂത്തുകളിൽക്കൂടിയാണ്. ഓരോ ബൂത്തിലും അഞ്ച് ഉദ്യോഗസ്ഥർ കാണും. അതുകൊണ്ട് എനിക്കു 40 ലക്ഷംപേർ തിരഞ്ഞെടുപ്പു ജോലിക്കായിട്ടുണ്ട്. ഇതു ക്രമസമാധാനപാലനത്തിനു വേണ്ടി വരുന്ന പൊലീസ്സേനയെ ഒഴിച്ചുള്ള കണക്കാണ്.



വളരെ ലാഭകരമായി സംവിധാനങ്ങൾ ദുർവിനിയോഗം ചെയ്യപ്പെടാറുണ്ട്. കൂടുതലായി ഒന്നും എന്നോടു ചോദിക്കരുത്. അതെല്ലാം ജനപ്രതിനിധിസഭകളുടെ അവകാശലംഘനങ്ങളായി വ്യാഖ്യാനിക്കപ്പെട്ടേക്കാം. പക്ഷേ, മേല്പറഞ്ഞ ഏതെങ്കിലും സ്ഥാനങ്ങളിൽ നിങ്ങൾ എത്തിച്ചേരുകയാണെങ്കിൽ നിങ്ങൾക്കുണ്ടാകുന്ന നേട്ടങ്ങൾ വളരെ വളരെ വലുതാണ്. ഏതുവിധേനയെങ്കിലും കാര്യം നേടിയെടുക്കുക എന്നതു സാമാന്യ നീതിയായിത്തീർന്നിരിക്കുന്നു. ഒരു പരിധിയുമില്ലാതെ അധികാരം ദുർവിനിയോഗം ചെയ്യപ്പെടുന്നു. ഇത് എല്ലാ സ്ഥലങ്ങളിലേക്കും വ്യാപിച്ചിരിക്കുന്നു. തലച്ചോറിൽനിന്നും ഹൃദയത്തിലേക്കും, വൃക്കകളിൽനിന്നും കരളിലേക്കും, അവിടെനിന്നും അവയവങ്ങളിലേക്കും. എന്തുകൊണ്ട് ഇങ്ങനെയായി? ഒരു കാരണം വളരെയധികം ആളുകളുടെ നിസ്സംഗതയാണ്. "ഞാൻ എന്തിന് പോളിംഗ് ബൂത്തിൽ പോകണം? ഇന്ന് അവധി ദിവസമല്ലേ? അതുകൊണ്ട് ഊണു കഴിഞ്ഞു സാവകാശം പോകാം." നിങ്ങൾ അവിടെ എത്തുമ്പോഴേക്കും നിങ്ങളുടെ വോട്ട് വേറൊരാൾ കള്ളമായി ചെയ്തിട്ടുണ്ടായിരിക്കാം. രോഷത്തോടെ നിങ്ങൾ മുഷ്ടിചുരുട്ടി പോളിംഗ് ഓഫീസറോട് ആക്രോശിക്കും. "ഞാൻ വോട്ടു ചെയ്തിട്ടില്ല. എന്റെ വിരൽ നോക്കുക, അതിൽ അടയാളം ഇല്ല." പക്ഷേ, അദ്ദേഹം മറുപടി പറയും, "നിങ്ങൾ യഥാർത്ഥ വോട്ടറല്ല യഥാർത്ഥ ആൾ വന്ന് വോട്ടു ചെയ്തു മടങ്ങി." നിങ്ങൾ വോട്ടുചെയ്യുവാനുണ്ടാക്കിയ താമസം വേറൊരാൾ മുതലെടുത്തു.

ഞാൻ ധൈര്യപൂർവ്വം ഒരു നിർദ്ദേശം മുന്നോട്ടുവയ്ക്കുകയാണ്. നാം ഒരു നൂറുവർഷംകൂടി ജീവിച്ചിരിക്കുകയാണെങ്കിൽ നാം തീർച്ചയായും നമ്മുടെ തിരഞ്ഞെടുപ്പു നിയമങ്ങൾ മാറ്റണം. വിദ്യാഭ്യാസം സിദ്ധിച്ചവർക്കു മാത്രമേ വോട്ടവകാശം നല്കാവൂ. ഏതുവിധത്തിലുള്ള വിദ്യാഭ്യാസം? നിങ്ങളുടെ നഗരത്തിലെ നിരത്തുകളിൽക്കൂടി നിങ്ങൾ വാഹനം ഓടിച്ചുപോയാൽ നിങ്ങൾക്കു മനസ്സിലാകും, ഒരു സൈക്കിൾ യാത്രക്കാരനും ഒരു കാർ ഡ്രൈവറും തമ്മിലുള്ള ശേഷിവ്യത്യാസം. ഒരാൾ വിദ്യാഭ്യാസം സിദ്ധിച്ച ആളാണ്. ഒരു വിദ്യാഭ്യാസ സ്ഥാപനത്തിന്റെ പടിവാതിൽ കടന്നതുകൊണ്ടു മാത്രം വിദ്യാഭ്യാസം സിദ്ധിക്കുന്നില്ല. വിനയമാണ് വിദ്യാഭ്യാസത്തിന്റെ ശരിയായ ലക്ഷണം. അറിവ് വിദ്യാഭ്യാസത്തിന്റെ ലക്ഷണമാണ്. കർത്തവ്യബോധം വിദ്യാഭ്യാസത്തിന്റെ ലക്ഷണമാണ്. പലപ്പോഴും നാം ആലോചിച്ചുപോകുന്നു. നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം അപര്യാപ്തമാണെന്ന്. അപ്പോൾ നാളെ 'ഇൻഡ്യൻ എക്സ്പ്രസ്സ്' പത്രം പറയും "ശേഷൻ വിദ്യാഭ്യാസസമ്പ്രദായത്തെ തിരസ്കരിക്കുന്നു" എന്ന്. എന്നാൽ എനിക്കു പത്രങ്ങളുടെ തലക്കെട്ടുകളെ ഭയമില്ല.

എന്താണ് തിരഞ്ഞെടുപ്പുകളിലെ കുറവ്? നിങ്ങൾ ചോദിച്ചേക്കാം? "നിങ്ങൾ അതിന് എന്തു ചെയ്യാൻ പോകുന്നു? ന്യൂനതകളെപ്പറ്റി നിങ്ങൾ സംസാരിക്കുക മാത്രമേ ചെയ്യുന്നുള്ളു." ഇന്നലത്തെ, ഇന്നത്തെ, അല്ലെങ്കിൽ നാളത്തെ ദിനപത്രം വായിച്ചാൽ നിങ്ങൾക്കു മനസ്സിലാകും, ഞാൻ എന്തൊക്കെയാണ് ചെയ്യുന്നതെന്ന്. കഴിഞ്ഞ പൊതു തിരഞ്ഞെടുപ്പിൽ തമിഴ്നാട്ടിലെ തിരുച്ചിറപ്പള്ളിയിൽ ഒരു നിയോജകമണ്ഡലത്തിൽ 356 സ്ഥാനാർത്ഥികൾ ഉണ്ടായിരുന്നു. അവിടുത്തെ ബാലറ്റ് പേപ്പറിന് ഒരു ദിനപത്രത്തിന്റെ ഒരു പേജിന്റെ അല്ല, ഒരു പൂർണ്ണ ദിനപത്രത്തിന്റെ അത്രയും വലിപ്പം ഉണ്ടായിരുന്നു. കഴിഞ്ഞവർഷം ഡൽഹിയിൽ എൽ.കെ. അദ്വാനി, തന്റെ ലോക്സഭാ അംഗത്വം രാജിവച്ചപ്പോൾ ഒരു ഉപതിരഞ്ഞെടുപ്പുണ്ടായി. അവിടെ ശരിക്കു രണ്ട് ആനകൾ തമ്മിൽ ഏറ്റുമുട്ടി. ശത്രുഘ്നൻ സിൻഹയും. രാജേഷ് ഖന്നയും. എന്നിട്ടും ബാലറ്റ് പേപ്പറിൽ 105 പേരുകൾ ഉണ്ടായിരുന്നു. എന്നെപ്പോലെ അല്പം വിദ്യാഭ്യാസം കുറഞ്ഞ ഒരാൾ 5 മിനിട്ടു സമയം എടുക്കും, താൻ ആർക്ക് വോട്ടുചെയ്യണമെന്നു കണ്ടുപിടിക്കാൻ.



ടി.എൻ. ശേഷൻ

നമ്മുടെ വോട്ടർ പട്ടികകളിൽ വളരെയധികം തെറ്റുകൾ കടന്നുകൂടാറുണ്ട്. ഒരിക്കൽ ഞാൻ എണ്ണ-പ്രകൃതിവാതക കമ്മിഷന്റെ പ്രതിനിധിയായി ഒരു തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുവാനായി ഡെറാഡൂണിൽ പോയി. വളരെ താഴ്ന്ന ഒരു ഉദ്യോഗപദവിയായിരുന്നില്ല എന്റേത്. എന്നിട്ടും പോളിംഗ് ഓഫീസർ എന്നോടു പറഞ്ഞു, "എല്ലാം ശരിതന്നെ. നിങ്ങളുടെ വയസ്സും, പേരും ശരിയായിത്തന്നെ ചേർത്തിരിക്കുന്നു. പക്ഷേ, പേരിനു നേരേ, 'സ്ത്രീ' യെന്നു ചേർത്തിരിക്കുന്നു. അതുകൊണ്ട് വോട്ടുചെയ്യുവാൻ നിങ്ങളെ എങ്ങനെ അനുവദിക്കും?" ഞാൻ വെറുതേ മടങ്ങിവന്നു. നമ്മുടെ പൊതുതിരഞ്ഞെടുപ്പു പട്ടികകളും വളരെയധികം ന്യൂനതകൾ നിറഞ്ഞതാണ്. ചില പേരുകൾ അഞ്ചുപ്രാവശ്യം കാണും. ചില പേരുകൾ കാണുകയില്ല. മരിച്ചുപോയവർ പലരും ജീവിച്ചിരിക്കുന്നതായി കാണാം. ജീവിച്ചിരിക്കുന്ന പലരും മരിച്ചുപോയതായി കാണാം. നമ്മുടെ വോട്ടർപട്ടികയിലെ തെറ്റുകൾ എത്ര ശതമാനം വരും? അതു പരിശോധിക്കുവാനായി ഒരു സ്ഥിതിവിവരക്കണക്ക് വിദഗ്ദ്ധനെ നമുക്കു നിയോഗിക്കാം. നമ്മുടെ പട്ടികയിൽ എത്രമാത്രം തെറ്റുകൾ കടന്നുകൂടുന്നുണ്ടെന്നു മനസ്സിലാക്കാൻ നമുക്കു നല്ലൊരു ഉപാധിയുമില്ല. നമ്മുടെ രാജ്യത്തെ ചില സ്ഥലങ്ങളിൽ തിരഞ്ഞെടുപ്പ് അട്ടിമറിക്കപ്പെടാറുണ്ട്. അഥവാ 'റിഗ്' ചെയ്യപ്പെടാറുണ്ട്. അതുകൊണ്ട് എന്റെ കൈവശമുള്ള തിരഞ്ഞെടുപ്പു നിയമഗ്രന്ഥങ്ങളും അവ എണ്ണത്തിലും വലിപ്പത്തിലും സാമാന്യം കൂടുതലാണ് എങ്കിൽക്കൂടി, "റിഗ്വേദം" എന്നു പേർ വിളിക്കാം. ഒരു നഗരത്തിൽ ഒരിക്കൽ പല കുടുംബങ്ങൾ താമസിക്കുന്ന ഒരു ബഹുനിലക്കെട്ടിടത്തിന്റെ പുറംവാതിൽ ഒരു പാർട്ടിക്കാർ പൂട്ടിയിട്ടു. മറ്റൊരു പാർട്ടിക്ക് വോട്ടുചെയ്യുമെന്നു കരുതി അവിടുത്തെ താമസക്കാരെ ഭീഷണിപ്പെടുത്തി, സമ്മതിദായകരെ ആരെങ്കിലും ഉരുട്ടുമോ? voters' roll anybody?

—നമ്മുടെ തിരഞ്ഞെടുപ്പുകളിൽ വ്യാപകമായി ആൾമാറാട്ടം നടത്താറുണ്ട്. തിരഞ്ഞെടുപ്പ് മൊത്തത്തിൽത്തന്നെ തെറ്റായ യുക്തിയിലും. യുക്തിബോധത്തിലും അടിസ്ഥാനപ്പെടുത്തി നടത്തപ്പെടുന്നു. ഞാൻ ഇക്കാര്യം കൂടുതൽ വിശദീകരിക്കുവാൻ ആഗ്രഹിക്കുന്നില്ല. നമ്മുടെ തിരഞ്ഞെടുപ്പുകളുടെ അടിത്തറതന്നെ തെറ്റായ യുക്തിയിൽപ്പെട്ടു കിടക്കുന്നു.

തിരഞ്ഞെടുപ്പുകളിൽ നടക്കുന്ന നഗ്നമായ

(ശേഷം 60-ാം പേജിൽ)



സി. ഭാസ്ക്കരൻ

# വിപ്ലവകാരിയായ ട്രേഡ് യൂണിയനിസ്റ്റ്



*വി.ജി. ഭാസ്ക്കരൻ നായർ*

**കേ**രളത്തിന്റെ വ്യവസായ മേഖലയാണല്ലോ ആലുവ. ആ മേഖല നമ്മുടെ ട്രേഡ് യൂണിയൻ പ്രസ്ഥാനത്തിന് സംഭാവന ചെയ്ത കഴിവുറ്റ നേതാവായിരുന്നു ഇക്കഴിഞ്ഞ ഏപ്രിൽ -28-ന് അന്തരിച്ച വി.ജി. ഭാസ്ക്കരൻ നായർ. സുഹൃത്തുക്കൾക്കും സഖാക്കൾക്കുമിടയിൽ വി.ജി എന്ന രണ്ടക്ഷരത്തിൽ അറിയപ്പെട്ട അദ്ദേഹം ഒഗേലെ ഗ്ലാസ്സ് ഫാക്ടറിയിലെ ഒരു തൊഴിലാളി എന്ന നിലയിൽ നിന്ന് സ്വപ്രയത്നത്തിലൂടെ സി.ഐ.ടി.യുവിന്റെ അഖിലേന്ത്യാ സെക്രട്ടറിമാരിൽ ഒരാളായി വളരുകയായിരുന്നു. നിസ്വാർത്ഥത അർപ്പണബോധം, ലളിതജീവിതം ഇവ ആ വളർച്ചയെ സഹായിച്ച മൂന്നുഘടകങ്ങളാണ്.

ഒരു ട്രേഡ് യൂണിയൻ നേതാവിനുണ്ടായിരിക്കേണ്ട ഏറ്റവും പ്രധാനപ്പെട്ട ഗുണം തൊഴിലാളി വർഗ്ഗത്തോട് അചഞ്ചലവും, അഗാധവുമായ കൂറ്. സങ്കീർണ്ണമായ തൊഴിൽ. പ്രശ്നങ്ങളുടെ പോലും കുരുക്ക് അതിവേഗം അഴിച്ചെടുക്കാനുള്ള കഴിവ്. വ്യവസായത്തെക്കുറിച്ച് നല്ല പരിജ്ഞാനം എന്നിവയാണ്. ഈ ഗുണങ്ങളെല്ലാം ഒത്തിണങ്ങിയ ഒരു ട്രേഡ് യൂണിയനിസ്റ്റായിരുന്നു വി.ജി. തൊഴിലാളികൾക്ക് ഏറ്റവും ഇഷ്ടപ്പെട്ട നേതാവ്.

വി.ജി. ഒന്നാന്തരം സംഘാടകനായിരുന്നു. സി. ഐ. ടി. യുവിന്റെ അഖിലേന്ത്യാ - സംസ്ഥാന സെക്രട്ടറിമാരിൽ ഒരാളെന്ന നിലയിൽ അദ്ദേഹം അത് തെളിയിച്ചു. കഴിഞ്ഞ കുറച്ചുവർഷമായി സി. ഐ. ടി. യു സംസ്ഥാന സെന്ററിന്റെ പ്രധാന ചുമതലവഹിച്ചത് വി.ജി ആയിരുന്നു. സി.ഐ.ടി.യു സംസ്ഥാന കമ്മിറ്റി ഓഫീസിന്റെ പ്രവർത്തനം ചിട്ടയായും ക്രമമായും നടത്തുന്നതിന് വി.ജി നേതൃത്വം നൽകി. നൂറുകണക്കിന് യൂണിയനുകൾ അഫിലിയേറ്റ് ചെയ്ത സംഘടനയാണല്ലോ സി. ഐ. ടി. യു. ആ യൂണിയനുകളിലോരോന്നിന്റെയും പ്രവർത്തനം നിരീക്ഷിക്കുകയും അവയുടെ പ്രശ്നങ്ങൾ പഠിക്കുകയും ചെയ്യുന്നൊരാൾക്കു മാത്രമേ ഓഫീസിന്റെ ചുമതല നിറവേറ്റാനാകൂ. ആ ചുമതല വിജയപൂർവ്വം നിർവഹിച്ച് കഴിവുതെളിയിച്ച ആളായിരുന്നു വി ജി. ട്രേഡ് യൂണിയൻ പ്രശ്നം ഏതായാലും അതിന് അനായാസം ഉത്തരം നൽകാൻ വി.ജിക്ക് കഴിയുമായിരുന്നു. നാലുപതിറ്റാണ്ടിലധികം കാലത്തെ ട്രേഡ് യൂണിയൻ പ്രവർത്തനമാണ് അതിനദ്ദേഹത്തെ പ്രാപ്തനാക്കിയത്.

ഒരാൾക്ക് ഒരു നല്ല ട്രേഡ് യൂണിയനിസ്റ്റാകണമെങ്കിൽ എല്ലാതരം പ്രലോഭനങ്ങളെയും അതിജീവിക്കാൻ അയാൾക്കു കഴിയണം. ചില യൂണിയൻ നേതാക്കൾ ഒന്നു കണ്ണടച്ചാൽ മതി. പതിനായിരക്കണിന് രൂപ അയാളുടെ പോക്കറ്റിൽ വന്നു വീഴും. അങ്ങനെ നശിച്ചുപോയ ചില ട്രേഡ് യൂണിയൻ നേതാക്കൾ നമുക്കുണ്ട്. എന്നാൽ യാതൊരു പ്രലോഭനത്തിലും വീണുപോകാതെ ഒരു ട്രേഡ് യൂണിയൻ നേതാവിനുണ്ടായിരിക്കേണ്ട വിശുദ്ധി അവസാനം വരെ കാത്തുസൂക്ഷിച്ച് ട്രേഡ് യൂണിയൻ നേതാക്കൾക്കു പോലും മാതൃകയായി നിലകൊണ്ട ആളായിരുന്നു വി.ജി.

ട്രേഡ് യൂണിയൻ നേതാക്കൾ പല ഗവൺമെന്റ് സമിതികളിലും അംഗങ്ങളാവും. അവർക്ക് മോശമല്ലാത്ത ടി. എ യും ഡി.എയുമുണ്ട്. പലരും കാറിലാണ് യാത്ര ചെയ്തതെന്നു കാണിച്ച് കൂടുതൽ തുക അവകാശപ്പെടും. അത് ഒരു തരം അഴിമതിയാണെന്നു കരുതി ന്യായമായ തുകമാത്രം അവകാശപ്പെടാറുള്ള വി.ജി പണം കൈകാര്യം ചെയ്യുന്നതിൽ വലിയ കണിശക്കാരനായിരുന്നു. വി.ജി എറണാകുളം മെഡിക്കൽ ട്രസ്റ്റ് ആശുപത്രിയിൽ ചികിത്സയിലിരിക്കെ പലരും അദ്ദേഹത്തിന് ധനസഹായം നൽകാൻ സന്നദ്ധത പ്രകടിപ്പിച്ചു.തന്റെ ചികിത്സയ്ക്കു വേണ്ട പണം നൽകുന്നത് സി. ഐ.ടി.യു ആണെന്നും തനിക്ക് വ്യക്തിപരമായി പണമൊന്നും ആവശ്യമില്ലെന്നും പറഞ്ഞ് ഒറ്റ പൈസപോലും അദ്ദേഹം ആരിൽ നിന്നും സ്വീകരിച്ചില്ല.

എസ്. എസ്. എൽ. സി വരെ മാത്രമേ പഠിച്ചിട്ടുള്ളൂ. പഠനം പൂർത്തിയാക്കിയ ഉടൻ മുണ്ടക്കയത്തെ ഒരു റബ്ബർ തോട്ടത്തിൽ ഗുമസ്തനായി ജോലിയിൽ പ്രവേശിച്ചു. അവിടെ നിന്നാണ് ഒഗേലെ ഗ്ലാസ്സ് ഫാക്ടറിയിലെത്തിയത്. ജോലി ചെയ്തുകൊണ്ടിരിക്കവേയും ട്രേഡ് യൂണിയൻ പ്രവർത്തനത്തിലേക്ക് എടുത്തുചാടിയപ്പോഴും വായനയും പഠനവും ഒരു തപസ്യപോലെയാക്കി. തിരക്കുപിടിച്ച പൊതുജീവിതത്തിനിടയിലും വായിക്കാനും പഠിക്കാനും സമയം കണ്ടെത്തി. വായിക്കുന്നതൊക്കെ കുറിച്ചുവെക്കുന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നു. സി.ഐ.ടി.യുവിന്റെ അഖിലേന്ത്യാ സെക്രട്ടറി വരെയുള്ള വളർച്ചയ്ക്ക് ഈ ഗുണം സഹായിച്ചിട്ടുണ്ട്. നല്ല ഒരധ്യാപകനായിരുന്ന വി ജി എഴുത്തുകാരൻ കൂടിയായിരുന്നു. "സി.ഐ.ടി.യു സന്ദേശം" എന്ന മാസികയുടെ എഡിറ്ററായിരുന്ന അദ്ദേഹം ട്രേഡ് യൂണിയൻ രംഗത്തെ അനുഭവങ്ങളെക്കുറിച്ച് എഴുതിയ ലേഖനപരമ്പര ട്രേഡ് യൂണിയൻ പ്രവർത്തകർക്ക് ഒരു കൈപ്പുസ്തകമായി കൊണ്ടുനടക്കാവുന്നതാണ്.

വി.ജിയുടെ, എടുത്തുപറയേണ്ട മറ്റൊരു സ്വഭാവമാണ് തന്റെ അഭിപ്രായം മുഖം നോക്കാതെ വെട്ടിത്തുറന്നു പറയൽ. മുഖസ്തുതിയുടെ ഇക്കാലത്ത് അപൂർവ്വം പേരിൽ മാത്രം കാണാൻ കഴിയുന്ന സ്വഭാവമാണല്ലോ ഇത്.

ഇപ്രകാരം ഒരു വിപ്ളവകാരിയായ ട്രേഡ് യൂണിയനിസ്റ്റിനുണ്ടായിരിക്കേണ്ട എല്ലാവിധ ഗുണങ്ങളും ഒത്തിണങ്ങിയ വി.ജിയുടെ നിര്യാണം ഈ ലേഖകന് വ്യക്തിപരമായും വലിയ നഷ്ടമാണ്. ജീവിതത്തിലെ ഒരു നിർണ്ണായകഘട്ടത്തിൽ ആത്മവിശ്വാസം പകർന്നുതരിക കൂടി ചെയ്ത പ്രിയപ്പെട്ട വി.ജി യുടെ സ്മരണയ്ക്കു മുന്നിൽ ഒരു പിടി രക്തപുഷ്പങ്ങൾ അർപ്പിക്കട്ടെ.





കെ.എ. മിർസ

# ബ്രിട്ടനിൽ പശുക്കൾക്കും ഭ്രാന്ത്



*പശുവിനെ തിന്നു കൊഴുത്ത പശുക്കൾ*

**ബ്രി**ട്ടനിലെ പശുക്കളെ ഒരു പുതിയ മാരകരോഗം ബാധിച്ചിരിക്കുന്നു. പുല്ലു തിന്നുകൊണ്ടിരുന്ന പശുക്കൾക്ക് മാംസം കലർന്ന കാലിത്തീറ്റ കൊടുത്തതിന്റെ ഫലമായാണ് ഈ രോഗം ഉണ്ടായതെന്ന് ശാസ്ത്രജ്ഞൻമാർ കരുതുന്നു. തലച്ചോറിനെ ബാധിക്കുന്ന ഈ രോഗം ഭ്രാന്തിനു തുല്യമായ ഒന്നാണ്. രോഗം ബാധിച്ച കാലികൾ വളരെപ്പെട്ടെന്നുതന്നെ മരിക്കുന്നു. രോഗം ബാധിച്ച പശുക്കളുടെ ഇറച്ചിയിലൂടെ മനുഷ്യരിലേക്കും ഈ രോഗം പകരുമെന്ന് ചില ശാസ്ത്രജ്ഞർ കരുതുന്നു.

ബ്രിട്ടനിൽ ഇന്ന് 118 ലക്ഷം പശുക്കളുണ്ട്. ഈ പശുക്കളെ മുഴുക്കെയും കൊന്നൊടുക്കിയാൽ മാത്രമേ-രോഗത്തിന്റെ വേര് പിഴുതെറിയാൻ കഴിയുകയുള്ളൂവെന്ന് ബ്രിട്ടനൊഴികെയുള്ള മറ്റ് യൂറോപ്യൻ രാജ്യങ്ങൾ വാദിക്കുന്നു. ഇത് ബ്രിട്ടന് അംഗീകരിക്കാൻ കഴിയുന്നതല്ല. ബ്രിട്ടന്റെ സാമ്പത്തിക വ്യവസ്ഥയെ മുഴുവൻ ഇത് ബാധിക്കുമെന്ന കാര്യത്തിൽ സംശയമില്ല. അങ്ങിനെ ഇവിടെ ബ്രിട്ടനെതിരെയുള്ള യൂറോപ്പിന്റെ മറ്റൊരു രാഷ്ട്രീയം തലനീട്ടുന്നു.



**യൂ**റോപ്പിൽ അരങ്ങുതകർത്താടുന്ന ഒരു അസംബന്ധ നാടകത്തെക്കുറിച്ചാണ് എനിക്ക് ഇവിടെ പറയുവാനുള്ളത്. പക്ഷേ, യവന, സംസ്കൃത നാടകങ്ങളിലെ ചില ചിട്ടവട്ടങ്ങൾ ഇല്ലാതെ ഈ കഥ നേരേചൊവ്വേ പറയാൻ കഴിയുമോ എന്നൊരു സംശയം. സൂത്രധാരനും വിദൂഷകരും കോറസുമൊക്കെ അനിയതമായ താളവേഗത്തോടെ അരങ്ങത്തെത്തുമ്പോൾ അവരെ നിയന്ത്രിക്കാൻ എനിക്കു കലങ്ങിപ്പോയ എന്റെ ഭാഷയും, വേപഥുപൂണ്ട മനസ്സും മാത്രമേ കൈമുതലായുള്ളൂ എന്നും അറിയണം.

കോറസ്: "യൂറോപ്പിനെ ഒരു ദുർഭൂതം കീഴടക്കിയിരിക്കുന്നു."

സൂത്രധാരൻ: ഹേയ്, അല്ല, ഇത് ആ പഴയ ജർമ്മൻതാടിക്കാരന്റെ ചുവപ്പുവേഷമൊന്നുമല്ല. (കമ്മ്യൂണിസ്റ്റ് ദുർഭൂതത്തിന്റെ പഴങ്കഥകൾ ഇപ്പോൾ യൂറോപ്പിലെ മുത്തശ്ശിമാർകൂടി മറന്നേപോയിരിക്കുന്നു) പേയും മരണവും വിതയ്ക്കുന്ന മഹാരോഗമായാണ് ഇത്തവണ അവന്റെ പുറപ്പാട്. കുടമണി കിലുക്കി കൂത്താടിനടക്കുന്ന പശുക്കിടാങ്ങൾ കൂട്ടത്തോടെ കാലിടറി. കുഴഞ്ഞുവീണു മരിക്കുന്നു. കുട്ടിത്തം വിട്ടുമാറാത്ത എട്ടുപത്തു ബ്രിട്ടീഷ് ചെറുപ്പക്കാർ കൈകാലുകൾ തളർന്ന്. ചേതന മരവിച്ച് മനോവിഭ്രാന്തിയോടെ പിടഞ്ഞു മരിക്കുന്നു. ആർക്കും വേണ്ടാത്ത ഗോമാംസം ബ്രി



**പ്രകൃതിനിയമങ്ങളെ ധിക്കരിച്ചതിന്റെ ഫലമായുണ്ടായ ഒരു ജൈവശാസ്ത്രദുരന്തത്തിന് ബ്രിട്ടൻ സാക്ഷ്യം വഹിക്കുകയാണിന്ന്. ഒരു ജീവിവർഗ്ഗത്തിൽ നിന്ന് മറ്റൊന്നിലേക്ക് മാരകരോഗങ്ങൾ പകരാതിരിക്കാനായുള്ള പ്രകൃതിയുടെ പോംവഴികളെ മനുഷ്യൻ ക്രൂരമായി മറികടക്കുന്നു.**

ട്ടീഷ് ഗോഡൗണുകളിൽ അട്ടിയായി കിടക്കുന്നു. തിര്യക്കുകളിൽനിന്നു മനുഷ്യനിലേക്കു നീളുന്ന ഈ മഹാദുരന്തത്തിന്റെ വ്യാപ്തിയോർത്ത് ബ്രിട്ടീഷ്ജനത വെറുങ്ങലിച്ചു നില്ക്കുന്നു. ശാസ്ത്രജ്ഞന്മാരും രാഷ്ട്രീയക്കാരും ചേർന്നു നടത്തുന്ന ചക്കളത്തിപ്പോരാട്ടങ്ങളും, ബ്രിട്ടീഷ് ഗോമാംസത്തിന്റെ മാഹാത്മ്യത്തെ പാടിപ്പുകഴ്ത്തുന്ന വൈതാളികഗാനങ്ങളും ദീനവിലാപങ്ങളായി നേർത്തുപോകുന്നു. ലോകമെമ്പാടും നിരോധിച്ച ബ്രിട്ടീഷ് ഗോമാംസം വിദേശനാണ്യ ഖജനാവിന്റെ ചങ്കു തകർത്തിരിക്കുന്നു. ഒരുപാടു തൊഴിലാളികുടുംബങ്ങൾ വഴിയാധാരമാകാൻ കാത്തുകിടക്കുന്നു.

വിദൂഷകൻ: ഒരു രോഗത്തെക്കുറിച്ചു പറയുമ്പോൾ ഇത്രയേറെ വളച്ചുകെട്ട് വേണോ? കാര്യമങ്ങു നേരേചൊവ്വേ പറ.

സൂത്രധാരൻ: ബ്രിട്ടനിലെ പശുക്കളെ ബാധിച്ചിട്ടുള്ള ഒരു മാരകരോഗമാണിത്. മാംസം കലർന്ന കാലിത്തീറ്റ പശുക്കൾക്കു നല്കിയതുകൊണ്ടാണ് ഈ രോഗമുണ്ടായതെന്ന് ശാസ്ത്രജ്ഞന്മാർ പറയുന്നു. ഇന്നു ബ്രിട്ടനിലെ ഗോമാംസം ബ്രിട്ടീഷുകാരെയും അതു കയറ്റിക്കൊണ്ടുപോയി തിന്നുന്ന യൂറോപ്യൻ രാഷ്ട്രങ്ങളെയും ഭയപ്പെടുത്തുന്നു. ഗോമാംസവും ഗോമാംസം കലർന്ന ഭക്ഷ്യപദാർത്ഥങ്ങളുമാണ് ബ്രിട്ടീഷുകാരന്റെ പ്രധാന ആഹാരം. കന്നുകാലികളെ ബാധിക്കുന്ന ഈ രോഗം മനുഷ്യരിൽ ചികിത്സയില്ലാത്ത പുതിയ ഒരു മാരകരോഗം ഉണ്ടാക്കിയിരിക്കുന്നു. മാരകമായ രോഗങ്ങൾ ഒരു ജീവിവർഗ്ഗത്തിൽനിന്നു മറ്റൊന്നിലേക്കു പകരാതിരിക്കാൻ പ്രകൃതി ചില പോംവഴികൾ ആരംഭത്തിലേ കണ്ടുവെച്ചിട്ടുണ്ട്. പശുക്കൾ പുല്ലുതിന്നുന്നതും നരികൾ മാംസം തിന്നുന്നതും മനുഷ്യജീവികൾ ചോറും പച്ചക്കറിയും കഴിക്കുന്നതും പ്രകൃതിയുടെ നിയമങ്ങളാണ്. ഈ നിയമങ്ങളെ കച്ചവടം മാത്രം ലാക്കാക്കി മറികടക്കാനൊരുങ്ങുമ്പോൾ ജീവജാലങ്ങളുടെ അവസ്ഥ തകിടംമറിയുന്നു.

സൂത്രധാരൻ: സ്ഥാപന തുടരൂ വിദൂഷകാ.

സ്ഥാപന: പൊരിച്ച ഗോമാംസമില്ലാത്ത ഞായറാഴ്ചകളെക്കുറിച്ച് അഞ്ചു കോടിയോളം പോന്ന ബ്രിട്ടീഷ് ജനതയ്ക്കു സങ്കല്പിക്കാനേ വയ്യ. "ബീഫ് ബർഗർ, സോസേജുകൾ എന്നു വേണ്ട, യൂറോപ്പിലെ പിഞ്ചുകുട്ടികൾ നുണയുന്ന മിഠായിയിൽ വരെ ഗോമാംസത്തിന്റെ നിരവധി ചേരുവകൾ ചേർന്നിരിക്കുന്നു. കോടാനുകോടി രൂപയുടെ വിദേശനാണ്യം നേടിക്കൊടുക്കുന്ന, ലക്ഷക്കണക്കിനാൾക്കാർക്കു തൊഴിൽ നല്കുന്ന വ്യവസായമാണ് ഈ ഇറച്ചി "കൃഷി". ഇറച്ചിക്കൃഷി ചെയ്യുന്ന വമ്പൻ വ്യവസായപ്രമുഖരുടെ "ഹിസ്-മാസ്റ്റേഴ്സ് വോയ്സ്" ആകാനാണ് നമ്മുടെ രാജ്യത്തെന്നപോലെ ഇവിടത്തെയും ഭരണാധികാരികളുടെ നിയോഗം.

സൂത്രധാരൻ: വിദൂഷകാ, രാഷ്ട്രീയം അതിരുകടക്കുന്നില്ലേ എന്നെനിക്കൊരു സംശയം. പശുവിറച്ചിയുടെ സ്തുതികൾ പാടൂ. ഇനിയും....

വിദൂഷകൻ: ഭൂഖണ്ഡങ്ങളെ ചവിട്ടിമെതിച്ച് അശ്വമേധയാഗം നടത്തിയ സൂര്യൻ അസ്തമിക്കാത്ത സാമ്രാജ്യത്തിന്റെ ഊർജ്ജസ്രോതസ്സ് ഗോമാംസം നല്കിയ തടിമിടുക്കായിരുന്നു എന്നു വാദിക്കുന്ന ചരിത്രകാരന്മാർ ഇപ്പോഴും ബ്രിട്ടനിലുണ്ട്. തുടുത്തുകൊഴുത്ത, പൊരിച്ച കാളത്തുടയുടെ രുചിയിൽ മതിമറന്ന രാജാവ് കാളത്തുടയ്ക്കു 'സർ' സ്ഥാനം കല്പിച്ചരുളിയ രാജ്യവും മറ്റൊന്നല്ല എന്നോർക്കുക. ('സർ ലോയിൻസ്റ്റേക്ക്' (Sir Loin Steak) എന്നാണ് ഈ പ്രസിദ്ധ ബ്രിട്ടീഷ് വിഭവത്തിന്റെ പേര്.



സൂത്രധാരൻ: രാജാവിനെക്കാൾ വലിയ രാജഭക്തി. അതിരുകടന്ന ആത്മവിശ്വാസവും സാഹസികതയും അടിമത്തത്തോളം എത്തുന്ന അച്ചടക്കബോധം. വയറുനിറയെ ഗോമാംസം, രണ്ടുകോപ്പ ബീയർ, പിന്നെ അല്പം ഫുട്ബാളും, വായിക്കാനൊരു മഞ്ഞപ്പത്രവും:- ഇന്നത്തെ ബ്രിട്ടീഷ് സംഘചേതനയുടെ അടിവാരക്കല്ലുകൾ തേടിപ്പോവുന്ന ഒരാൾ കണ്ടെത്താനിടയുള്ള ഇനങ്ങളാണിത്.

വിദൂഷകൻ: നമ്മുടെ സാക്ഷാൽ മോഹൻദാസ് കരംചന്ദ് ഗാന്ധിയുടെ കൗമാരസ്വപ്നങ്ങളെപ്പോലും മോഹിപ്പിച്ച ഗോമാംസത്തിന്റെ കരുത്തിനെക്കുറിച്ച് ഇനിയും വേണമോ സാക്ഷ്യപത്രങ്ങൾ?

സൂത്രധാരൻ: ഈ കഥയിലെ-കഥാപാത്രങ്ങളെ പരിചയപ്പെടുത്തുന്നതിനുമുമ്പ് ഈ മഹാരോഗത്തെക്കുറിച്ചു നമുക്ക് അല്പം അറിയേണ്ടേ? വിദൂഷകാ, ശാസ്ത്രജ്ഞന്റെ ആ തൊപ്പി തനിക്കു നന്നായി ചേരുന്നു, താൻതന്നെ പറയൂ.

വിദൂഷകൻ: 1986-ലാണ് കന്നുകാലികളിൽ ഈ രോഗബാധ ആദ്യമായി കണ്ടത്. (Mad Cow Disease' എന്ന ചെല്ലപ്പേരിലറിയപ്പെടുന്ന ഈ രോഗത്തിന് ശാസ്ത്രം കല്പിച്ചരുളിയ പേര് Bovine Spongiform Encephalopathy (BSE) എന്നാണ്. തലച്ചോറിനെയും നാഡീവ്യൂഹത്തെയും കാർന്നുതിന്നുന്ന മഹാരോഗം. ജീവിതത്തിന്റെ പച്ചപ്പാകെയും തിന്നാൻ നാവുനീട്ടുന്ന പശുക്കിടാവിന്റെ മുന്നിൽ പൊടുന്നനെയാണ് രോഗലക്ഷണങ്ങൾ പൊട്ടിവീഴുക. കാലിടറി, കാഴ്ച മങ്ങി, വായിൽനിന്നു നുരയും പതയും തെറിപ്പിച്ച് നാല്ക്കാലി കുഴഞ്ഞുവീഴുന്നു. വിഭ്രാന്തമായ അമറലോടെ ബുദ്ധി മങ്ങാൻ തുടങ്ങുന്നു. ഇരുമ്പുകൂടിന്റെ കരുണാരഹിതമായ തൂണുകളിൽ തലയിട്ടടിച്ച് നാലഞ്ചു മാസങ്ങൾക്കുള്ളിൽ അവൾ ഇഞ്ചിഞ്ചായി ചത്തുവീഴുന്നു. കഴിഞ്ഞ പത്തുവർഷത്തിനിടയിൽ ഒരുലക്ഷത്തി അറുപതിനായിരത്തോളം പശുക്കളാണ് (ബ്രിട്ടനിൽ മാത്രം) ഈ ദാരുണവിധിക്കിരയായതെന്നാണ് ഔദ്യോഗിക ഭാഷ്യം. രോഗകാരണമായ അദൃശ്യജീവികളെക്കുറിച്ചു നമുക്ക് ഇനിയും വ്യക്തമായ അറിവുകളില്ല. വൈറസ്, ബാക്ടീരിയ തുടങ്ങിയ സാധാരണ രോഗാണുക്കളിൽനിന്നു വളരെ വ്യത്യസ്തനാണത്രേ ഈ വിരുതൻ. 'Prion' എന്നറിയപ്പെ



ടുന്ന രൂപഭ്രംശം വന്ന ഒരു പ്രോട്ടീനാണ് രോഗകാരണമെന്നു പരക്കെ കരുതപ്പെടുന്നു. ശരീരത്തിലെ രോഗപ്രതിരോധവ്യൂഹത്തിനു മുന്നിൽ അരൂപിയായി പ്രത്യക്ഷപ്പെടാൻ, മായാവിയായി മാറാൻ കഴിയുന്ന ഇവൻ തലച്ചോറ്, സുഷുമ്നാകാണ്ഡം തുടങ്ങിയ ഒളിത്താവളങ്ങളിലാണ് സാധാരണയായി മാളം ഒരുക്കാറ്. വർഷങ്ങളോളം സുഷുപ്താവസ്ഥയിൽ കഴിഞ്ഞശേഷം നിനച്ചിരിക്കാതെയാണ് അവൻ ഇരയുടെമേൽ ചാടിവീഴുക. തലച്ചോറിലെ കോശങ്ങളെ ഒന്നൊന്നായി കാർന്നുതിന്നു ചേതനയറ്റ ഒരു പഞ്ഞിക്കൂമ്പാരമായി തലച്ചോറിനെ അവൻ മാറ്റിമറിക്കുന്നു. അതുകൊണ്ടാണ് ഈ രോഗത്തിന് 'സ്പഞ്ചു'പോലെയുള്ള തലച്ചോറു സൃഷ്ടിക്കുന്ന എന്നർത്ഥം വരുന്ന Spongiform Encephalopathy എന്ന പേരു വീണത്. രോഗം ബാധിച്ച തലച്ചോറിലൂടെയും, നാഡീവ്യൂഹത്തിലൂടെയുമാണ് (പ്രധാനമായും) ഈ രോഗത്തിന്റെ ചങ്ങലകൾ ഒരു ജീവിയിൽനിന്നു മറ്റൊരു ജീവിയിലേക്കു പകരുന്നത്. തീയിൽ കുരുത്ത ഈ രോഗാണുവിനെതിരേ തൊടുക്കാൻ ഒരു ബ്രഹ്മാസ്ത്രവും ഇതുവരെ വൈദ്യശാസ്ത്രത്തിന്റെ കൈയിലില്ല.



*സി.ജെ.ഡി രോഗം ബാധിച്ച് മരിച്ച ബ്രിട്ടീഷുകാരിൽ ചിലർ. (ഇടത്തുനിന്ന്- വിക്ടോറിയ റൈമർ, പീറ്റർ ഹാൾ, ജീൻ വാക്ക്, സ്റ്റീഫൻ ചർച്ചിൽ, മൈക്ക്ൾ ബോവൻ*

സൂത്രധാരൻ: (ശാസ്ത്രത്തിന്റെ ഈ തൊപ്പി എനിക്കും ചേരുമല്ലോ.) പശുവിന്റെ ദുഃഖം ഒറ്റപ്പെട്ടതാണെന്നൊന്നും കരുതേണ്ട. ബി.എസ്.ഇയ്ക്കു തുല്യമായ രോഗങ്ങൾ മനുഷ്യനിലും മറ്റു ജീവിവർഗ്ഗങ്ങളിലും പണ്ടേ ശാസ്ത്രജ്ഞന്മാർ കണ്ടെത്തിയിരുന്നു. 'പ്രയോൺ രോഗങ്ങൾ' (Prion Diseases) എന്ന പേരിലാണ് അവ ഇപ്പോൾ അറിയപ്പെടുന്നത്. "ചിരിക്കുന്ന മരണം" എന്നുകൂടി ഓമനപ്പേരുള്ള കുറു (Kuru) എന്ന രോഗമാണ് ഏറെ പ്രസിദ്ധൻ. പസഫിക് ദ്വീപുസമൂഹത്തിലെ ന്യൂഗിനിയ എന്ന കൊച്ചുദ്വീപിൽ സ്ത്രീകളെയും കുട്ടികളെയും കൂട്ടത്തോടെ കൊന്നൊടുക്കിയ മാരകരോഗം. 'ഫോർ' (Fore) ഗോത്രവർഗ്ഗത്തിനു തനതായുണ്ടായിരുന്ന ബീഭത്സമായ ഒരു മരണാനന്തര ചടങ്ങാണ് ഇതിനു കാരണമെന്നു ശാസ്ത്രജ്ഞന്മാർ കണ്ടെത്തി. മരിച്ച ബന്ധുവിന്റെ തലച്ചോറു തിന്നുകയും, കുടൽമാലയും ചോരയുംകൊണ്ട് ഉടലാകെ ഭസ്മം പുരട്ടുകയും ചെയ്യുന്ന നരഭോജികളുടെ ചുടലനൃത്തം. രോഗം ബാധിച്ച പിതൃക്കളുടെ തലച്ചോറിൽനിന്നു കുരുന്നു തലമുറകളിലേക്കു നീളുന്ന ദുരന്തത്തിന്റെ കടുന്തുടിതാളം.

വിദൂഷകൻ: കഴിഞ്ഞില്ല, അറുപതുകളുടെ ആദ്യത്തിൽ Creutzfeldt-Jacob Disease (CJD) എന്ന മറ്റൊരു രോഗംകൂടി ലോകമെമ്പാടുമുള്ള മനുഷ്യരിൽ കാണാറായി. 50 വയസ്സിനുമേൽ പ്രായമുള്ളവരിലാണ് പ്രധാനമായും ഈ രോഗബാധയുണ്ടായത്. കൈകാലുകൾ തളർന്ന്, കാഴ്ച മങ്ങി, ബുദ്ധിശക്തി ചോർന്ന്, ഭയവിഭ്രാന്തികൾകൊണ്ടു മനസ്സു കലങ്ങി ആറുമാസത്തിനകം മരണം കൊയ്യുന്ന മഹാരോഗം. ഇരുപതു ലക്ഷത്തിലൊരാളെ മാത്രം ബാധിക്കുന്ന അത്യപൂർവ്വമായ ഒരു രോഗമാണ് ഇതെന്നുള്ളതായിരുന്നു നമുക്കാകെയുള്ള സമാധാനം. 20 വയസ്സുപോലും തികയാത്ത പത്തു ചെറുപ്പക്കാർ കഴിഞ്ഞ നാലഞ്ചുവർഷത്തിനിടയിൽ ബ്രിട്ടനിൽ ഈ രോഗത്തിന്റെ പുതിയൊരു രൂപം മൂലം മരണമടഞ്ഞു. അവരുടെ കുരുന്നു തലച്ചോറിന് 'Mad Cow Disease' ബാധിച്ച പശുക്കളുടെ തലച്ചോറുമായുള്ള അടുത്ത സാദൃശ്യമാണ് നമ്മെയെല്ലാം ഭയചകിതരാക്കുന്നത്. രോഗം ബാധിച്ച പശുവിൽനിന്നു മനുഷ്യനിലേക്കു പകരുന്ന രോഗം ലക്ഷക്കണക്കിനാളുകളെ അടുത്ത ദശകത്തിൽ കൊന്നൊടുക്കുമെന്നു ചില ശാസ്ത്രജ്ഞന്മാർ പ്രവചിക്കുന്നു.

സൂത്രധാരൻ: ഒരു ജീവിവർഗ്ഗത്തിൽനിന്നു മറ്റൊന്നിലേക്ക് ഈ രോഗം പകരില്ല എന്ന താരാട്ടുപാടിയല്ലേ നീയടക്കമുള്ള ശാസ്ത്രജ്ഞർ ഞങ്ങളെ ഇത്രനാളും ഉറക്കിക്കിടത്തിയത്. ജീവിവർഗ്ഗങ്ങളുടെ മതിലുകൾ ചാടിക്കടക്കാൻ ഈ മായാവിക്കു വഴിയൊരുക്കിയതാര്



വിദൂഷകൻ: കച്ചവടത്തിന്റെ വഴികൾ എനിക്കും നന്നായി അറിയാം. എങ്കിലും സത്യം പറയട്ടെ, തലച്ചോറിൽനിന്നു തലച്ചോറിലേക്കു മാത്രം പകരുന്ന ഒരു രോഗം എങ്ങനെ എണ്ണമറ്റ കാലിക്കൂട്ടങ്ങളെ കൊന്നൊടുക്കി എന്നറിയാൻ നീട്ടിയ എന്റെ കണ്ണുകൾ തരിച്ചുപോയി. 'പശു പുല്ലു തിന്നുന്നു' എന്നാണല്ലോ നാമൊക്കെ സ്കൂളിൽനിന്നു വായിച്ചറിഞ്ഞിട്ടുള്ളത്. പാശ്ചാത്യന്റെ പശുക്കളാകട്ടെ, പുല്ലിനു പകരം പശുവിനെത്തന്നെ തിന്നാൻ തുടങ്ങിപോൽ! അകിടുനിറയെ പാലും, തുടുത്തുകൊഴുത്ത ഇറച്ചിയും കൊയ്യാൻ പ്രിയോൺ രോഗം ബാധിച്ച പശുവിന്റെയും ചെമ്മരിയാടിന്റെയും മാംസം തിന്നാൻ നിർബന്ധിതരായ ഈ പുതിയ മാംസഭോജികളായ പശുക്കളാണത്രേ കാളിന്ദിയാകെ കലക്കുന്ന വിഷം വരുംതലമുറകളിലേക്കു പകർന്നു നല്കിയത്.

സൂത്രധാരൻ: ആമുഖം നീണ്ടുപോയി. ക്ഷമിക്കുക. നമുക്കിനി ഇക്കഥയിലെ പാത്രങ്ങളെ ഓരോന്നായി പരിചയപ്പെടാം.

പശു: (വയസ്സ് 3-നും 4-നും മദ്ധ്യേ. തുടുത്ത ശരീരം, ഇരുനിറം, പുള്ളിവാല്, കണ്ണുകളിൽ ആശങ്കയുടെ കരിനിഴൽ.)

മന്ത്രിപുംഗവന്മാർ: (പ്രായം പ്രശ്നമല്ല.)

പ്രധാനി: ജോൺ മേജർ

ആരോഗ്യമന്ത്രി: സ്റ്റീഫൻ ഡോറൽ

കൃഷികാര്യമന്ത്രി: ഹോഗ്.

പശുക്കൃഷിക്കാർ: ചീർത്ത ശരീരം. കണ്ണുകളിൽ ആർത്തി, എന്തിനും തയ്യാർ എന്ന മട്ട്.

ശാസ്ത്രജ്ഞന്മാർ: രൂപം ഏതുമാകാം: സൗകര്യംപോലെ ഇടയ്ക്കിടെമാറുകയുമാവാം. നേരിയ വരയുള്ള (Pinstripes) മൂന്നു പീസ് സ്യൂട്ട്: ബെയററുടെ ടൈ: കണ്ണുകളിൽ ആശ്രിതഭാവം.

ദോഷം പറയരുതല്ലോ. ചില "അപ്രധാന കഥാപാത്രങ്ങൾകൂടിയുണ്ട് ഈ നാടകത്തിൽ. ഗവൺമെന്റ് തൊഴുത്തിൽ കെട്ടാൻ കഴുത്തു നീട്ടാത്ത പ്രൊഫസർ ലേസി (Lacey)-യെപ്പോലുള്ള അപൂർവ്വം ചില ശാസ്ത്രജ്ഞന്മാർ. അവസാനമായി ജനം എന്ന പ്രധാന കഥാപാത്രവും. ഇവിടെയും രൂപഭാവങ്ങൾ പ്രശ്നമല്ല. കണ്ണുകളിൽ നിസ്സഹായതയും പങ്കപ്പാടുമാണ് സ്ഥായിയായ ഭാവം.

## ഗോമാംസത്തിന്റെ ധനതത്വശാസ്ത്രം

- ഗോമാംസ വ്യവസായത്തിൽനിന്ന് ബ്രിട്ടനുണ്ടാകുന്ന പ്രതിവർഷ വരുമാനം: 4 ബില്യൻ പൗണ്ട് (20,000 കോടി രൂപ)
- കയറ്റുമതിയിൽനിന്നുള്ള പ്രതിവർഷ വരുമാനം: 0.5 ബില്യൻ പൗണ്ട് (2,500 കോടി രൂപ)
- കയറ്റുമതി ചെയ്യുന്ന പ്രധാന രാഷ്ട്രങ്ങൾ യൂറോപ്പ്, സൗത്ത് ആഫ്രിക്ക, ഗൾഫ് രാജ്യങ്ങൾ.
- ബ്രിട്ടനിൽ ഉപയോഗിക്കുന്ന ഗോമാംസത്തിൽനിന്നുള്ള പ്രതിവർഷ വിറ്റുവരവ് 3.5 ബില്യൺ. (17,500 കോടി രൂപ)
- 4 ലക്ഷം ബ്രിട്ടീഷുകാർ ഗോമാംസ വ്യവസായത്തിൽ തൊഴിലിലേർപ്പെട്ടിരിക്കുന്നു.
- ഇപ്പോഴുള്ള കാലികളുടെ എണ്ണം 118 ലക്ഷം
- കാലികളെ കൊന്നൊടുക്കാനും, 'കൃഷിക്കാർക്ക്' നഷ്ടപരിഹാരമായി നല്കാനും ഗവൺമെന്റ് ചെലവഴിക്കേണ്ടിവരുമെന്ന് കരുതപ്പെടുന്ന തുക: 12 ബില്യൺ (60,000 കോടി രൂപ)



വിദൂഷകൻ: സൂത്രധാരാ, താനേറെപ്പറയുന്നു. വീണ്ടും, അരങ്ങത്തുനിന്നും മാറ്. കഥാപാത്രങ്ങളും വല്ലതുമൊന്നു പറഞ്ഞോച്ചു പൊയ്ക്കൊള്ളട്ടേ.'

പശു: പച്ചപ്പുല്ലിന്റെ ഇളംനാമ്പുകൾതന്നെ എനിക്കിപ്പോഴും പഥ്യം. അലസമായി മേയുന്ന കാലിക്കൂട്ടവും കറുത്തവന്റെ മുരളീഗാനവും എന്റെ ഇന്ത്യൻ സ്വപ്നങ്ങളിൽ എപ്പോഴുമുണ്ട്. അറവുശാലയിലേക്കോ, ഇലക്ട്രിക് തീച്ചൂളയിലേക്കോ നയിക്കപ്പെടുമ്പോൾ എനിക്കതു മാത്രമേ ഇപ്പോൾ കൈമുതലായുള്ളൂ. എന്റെ നാഡീവ്യൂഹത്തിലെങ്ങാനും അവൻ ഒളിഞ്ഞിരിപ്പുണ്ടോ ആവോ? ആർക്കറിയാം? ഫ്രീയായി കിട്ടുന്ന കളിപ്പാട്ടം മോഹിച്ച് ബീഫ് ബർഗർ തിന്നുന്ന എന്റെ പ്രിയപ്പെട്ട 'മക്ഡോണാൾഡ്' കുഞ്ഞുങ്ങളിലേക്ക് അവന്റെ കൈകൾ നീളരുതേ എന്നൊരു പ്രാർത്ഥന മാത്രമേ എനിക്കു ബാക്കിയുള്ളൂ.

മന്ത്രിമാർ: കോറസായി പാടുന്നു.

"ബ്രിട്ടീഷ് ബീഫ് മഹത്തരം
ബ്രിട്ടീഷ് ബീഫ് സുരക്ഷിതം
വരിക. എന്റെ അധരങ്ങൾ വായിക്കുക.
ഈ ചുണ്ടുകൾകൊണ്ടു കള്ളം പറയാൻ കഴിയുമെന്ന് ആർക്കാനും പറയാൻ കഴിയോ?"

ഒരു മുൻ കൃഷിവകുപ്പുമന്ത്രി മറ്റെല്ലാപേരെയും തള്ളിമാറ്റി അരങ്ങത്തെത്തുന്നു. ടെലിവിഷൻ ക്യാമറകളുടെ മൂന്നാം കണ്ണുതുറന്ന് അരങ്ങ് വെളുത്തുനരയ്ക്കുന്നു. ആറു വയസ്സുള്ള തന്റെ പിഞ്ചോമന മകളുടെ വായിൽ ബീഫ് ബർഗർ കുത്തിക്കയറ്റി. തന്റെ വായിലും ബീഫ് ബർഗർ തിരുകി കൃഷിക്കെടുകാര്യസ്ഥൻ ബ്രിട്ടീഷ് ബീഫിന്റെ മഹത്വത്തെക്കുറിച്ചുള്ള പാട്ടു പാടുന്നു. ഏറ്റുപാടാൻ കഴിയാതെ കോറസ് അന്ധാളിച്ചു നില്ക്കുന്നു.

പെട്ടെന്ന്. "കുറ്റകരമായ കൃത്യവിലോപവും അനാസ്ഥയും. മേജർ രാജിവയ്ക്കണം എന്ന് അലമുറയിട്ട് റ്റോണി ബ്ളെയറും സംഘവും എത്തുന്നു. പഴയ ചുവപ്പുകുപ്പായങ്ങളൊക്കെ കാലിപ്പെട്ടിയിൽ വച്ചുപൂട്ടി. പ്രധാനമന്ത്രിയുടെ നീല സ്യൂട്ട് തയ്പിച്ചുവച്ച് എന്നേ കാത്തിരിക്കുന്ന പ്രതിപക്ഷ നേതാവാണ് ഇദ്ദേഹം. പഴയ ഒരു ശീലത്തിന്റെ തള്ളിച്ചയിൽ 'ഇൻക്വിലാബ് സിന്ദാബാദ്' എന്നു വിളിക്കാനാഞ്ഞ അപൂർവ്വം ചില അനുയായിസഖാക്കളെ അദ്ദേഹം കണ്ണുരുട്ടിക്കാണിക്കുന്നു. 'കർഷകലോബി മുർദ്ദാബാദ്, ജോൺ മേജർ രാജിവയ്ക്കുക എന്നു മാത്രം വിളിക്കാനേ തന്റെ ഇടയലേഖനത്തിൽ പറഞ്ഞിരുന്നുള്ളൂ എന്ന് അദ്ദേഹം എല്ലാപേരെയും കനത്ത സ്വരത്തിൽ താക്കീതു ചെയ്യുന്നു.

[രംഗം വീണ്ടും ശാന്തമാക്കാൻ നമ്മുടെ വിദൂഷകനും, സൂത്രധാരനും ശ്രമിക്കുകയാണ്-ക്ഷമിക്കുക]

വിദൂഷകൻ: ഹാവൂ, ആശ്വാസമായി, ശാസ്ത്രജ്ഞന്മാരേ, ഇനി നിങ്ങൾക്കെന്താ വേണ്ടതെന്നു വച്ചാൽ പറഞ്ഞോളി. നിങ്ങളുടെ തൊപ്പിവച്ച് എനിക്കു മടുത്തു.

ശാസ്ത്രജ്ഞന്മാർ: കോറസായി പാടുന്നു.

ഗലീലിയോവിന്റെ തുടർച്ചക്കാർ ഞങ്ങൾ,
ന്യൂട്ടനും, ഐൻസ്റ്റീനും തെളിയിച്ച പാതയിൽ
മുഖം നോക്കാതെ, നിർഭയമായി പൊരുതുവോർ.

ഒരാൾ കോട്ടുവായിട്ടുകൊണ്ട് "പിന്നേയ്, ആപ്പിൾ വീഴാനും കാത്ത് ഇനിയും മരച്ചുവട്ടിൽ ഇരിക്കാൻ തക്ക മണ്ടത്തരമൊന്നും ഞങ്ങൾക്കില്ല കേട്ടോ, Sir Lion പോലൊരു Sir സ്ഥാനം കിട്ടണം, പിന്നൊരു വിദേശയാത്ര, അല്പം ചില്ലറ ഗ്രാന്റുകളും തരമാക്കണം.

മറ്റൊരാൾ: Mad Cow വിനെപ്പറ്റിയുള്ള തന്റെ പുതിയ തിയറി. എന്തായെടോ? കെ.ജി.ബിയോ, സദ്ദാം ഹുസൈനോ നടത്തിയ ആഭിചാരപ്രയോഗംകൊണ്ടാണ് Prion പ്രോട്ടീൻ ഉണ്ടായതെന്നു തെളിയിച്ചാൽ നോബൽസമ്മാനമൊന്നു തരപ്പെടുത്താമെന്ന് എന്റെ സ്വീഡനിലെ അമ്മായി ഏറ്റിട്ടുണ്ട്.

ഒന്നാമൻ: ആ ലേസിയെപ്പോലുള്ള വമ്പന്മാർ കുഴപ്പമുണ്ടാക്കുമോ, നാണ്വായരേ?

രണ്ടാമൻ: ഇല്ലല്ലോ. കഴിഞ്ഞ പത്തുവർഷമായി അവനൊക്കെ പറയുകയും പാടുകയുമല്ലേ. പശുവിൽനിന്നു മനുഷ്യരിലേക്കു രോഗം പകരാം. ശാസ്ത്രജ്ഞന്മാർ പരീക്ഷണം നടത്തണം എന്നൊക്കെ. നമ്മുടെ റബർ പത്രങ്ങളൊക്കെച്ചേർന്ന് അവനെ നിലംപരിശാക്കിയില്ലേ സഖാവേ. ഇനിയവന്റെ തല പൊങ്ങോ?



ഒന്നാമൻ: ഇനിയുമവൻ പത്തി പൊക്കിയാൽ നമുക്കവനെ നമ്മുടെ സൈക്യാട്രി സുഹൃത്തുക്കളുടെ അടുത്തേക്ക് അയയ്ക്കണം. ഭ്രാന്തൻ എന്നുള്ള പേരു മാത്രമല്ലേ, ഇപ്പോഴവന് നമ്മൾ കൊടുത്തിട്ടുള്ളൂ.



ഫലം നോക്കാതെ കർമ്മം ചെയ്യണം എന്നു നമ്മുടെ ഇന്ത്യൻ പ്രൊഫസർ ഇടയ്ക്കിടെ പറയാറില്ലേ? അവനെയങ്ങട് ശരിക്കു പൂശാം.

ജനം: എനിക്കു പ്രത്യേകിച്ചു പറയാനൊന്നുമില്ല. നിങ്ങളിലാരെയാ വിശ്വസിക്കേണ്ടത് എന്നു മാത്രം പറയ്യോ? ഒന്നോ, രണ്ടോ പൈസ ടാക്സ് കുറച്ചുതന്നാൽ തനിക്കുതന്നെ വോട്ട് അടുത്ത കുറിയും തരാല്ലോ മേജറേ.

സൂത്രധാരൻ: തകർന്നുപോയ ഗോമാംസവ്യവസായത്തെ രക്ഷിക്കാൻ ജോൺ മേജറുടെ മുമ്പിൽ അധികം പോംവഴികളൊന്നുമില്ല. രോഗബാധിതരായ കാലിക്കൂട്ടത്തെ മുച്ചൂടും മുടിക്കാനാണ് യൂറോപ്പിൽനിന്നുള്ള മാടമ്പിമാരുടെ ഉത്തരവ്. നാടാകെ ഇലക്ട്രിക് തീച്ചൂളകൾ സ്ഥാപിക്കാനും 'കൃഷിക്കാർക്ക്' നഷ്ടപരിഹാരം നല്കാനുമായി ഏകദേശം 12 ബില്യൺ പവൻ (600,000 കോടി രൂപ) ഗവൺമെന്റ് ചെലവാക്കേണ്ടിവരുമെന്നാണു കണക്ക്.

ബ്രിട്ടീഷ് ബീഫിനു നഷ്ടപ്പെട്ട വിശ്വാസ്യത തിരിച്ചെടുക്കാൻ ഇത്തരമൊരു പുണ്യാഹത്തിനേ കഴിയൂ എന്നു ബ്രിട്ടൻ ഒഴികെയുള്ള യൂറോപ്യൻ രാജ്യങ്ങൾ വായ്ത്താരി മുഴക്കുന്നു.

വിദൂഷകൻ: ജോൺ മേജറിന് ഇതു കണ്ടകശ്ശനിയുടെ കാലമാണെന്നു തോന്നുന്നു. 16 വർഷം താച്ചർ ഭരിച്ചു മുടിച്ച രാജ്യമാണ് പാവത്താന് ആദ്യമേ കിട്ടിയത്. കഴിഞ്ഞ നാലഞ്ചു വർഷമായി പത്തോളം മന്ത്രിക്കുഞ്ഞുങ്ങൾ പെണ്ണുവിഷയത്തിലും, അഴിമതിയിലും കുടുങ്ങി പുറത്തുപോയി. ഇതുവരെ നടന്ന എല്ലാ ഉപതിരഞ്ഞെടുപ്പുകളിലും തോറ്റ് പാർലമെന്റിലെ ഭൂരിപക്ഷം ഒന്നായി ചുരുങ്ങി. അദ്വൈതവാദത്തിന്റെ ശങ്കരഭാഷ്യം മാത്രമാണ് അദ്യേത്തിന് ഇപ്പോൾ സ്ഥിതപ്രജ്ഞ പകരുന്നത്. ഇതുവരെ കഴിഞ്ഞതെല്ലാം മായയാണെന്നും, അടുത്ത തിരഞ്ഞെടുപ്പിൽ ജയിക്കാൻ ഒരു തുറുപ്പുചീട്ട് ബാക്കിയുണ്ടെന്നുമാണ് സുഹൃത്തായ ധനകാര്യമന്ത്രി തലയണമന്ത്രമോതിയിരുന്നത്. തിരഞ്ഞെടുപ്പിനു തൊട്ടുമുമ്പുള്ള അടുത്ത ബഡ്ജറ്റിൽ ഒന്നോ, രണ്ടോ പൈസയുടെ ആദായനികുതിയിളവ്. അതിനായി മാറ്റിവച്ച കാശെടുത്ത് നാല്ക്കാലികളുടെ ചിതയിലിടാൻ പറ്റ്വോ ചങ്ങാതി? പശൂം, മനുഷ്യനും ചാവണോ, അതോ, നമ്മക്ക് അടുത്ത ഇലക്ഷൻ ജയിക്കണോ എന്നതാണ് അദ്യേത്തിന്റെ ദാർശനിക ദുഃഖം.

നാടകകർത്താവ്: കാലിയായ ഒരു ഖജനാവിന്റെയും മനസ്സിന്റെയും ദുഃഖമാണ് ഭരണാധികാരിയുടേത്. കക്ഷിരാഷ്ട്രീയവുമായുള്ള അവിശുദ്ധബന്ധത്തിന്റെ വൈക്കോലുടുപ്പിട്ട് ശാസ്ത്രജ്ഞന്റെ നോക്കുകുത്തി നില്ക്കുന്നു.

പ്രകൃതിനിയമങ്ങളെ പുറംകാലുകൊണ്ടു തട്ടിത്തെറിപ്പിക്കുന്ന കച്ചവടക്കണ്ണുകളുടെ ധാർഷ്ട്യത്തിനുമേൽ പ്രളയമായി പെയ്തൊടുങ്ങുന്ന പഴയ നിയമത്തിലെ ദൈവങ്ങളുടെ നിഴൽ വീഴുന്നു. ഇനിയും പിറക്കാനിരിക്കുന്ന ഉണ്ണികളുടെമേൽ നിപതിക്കാനിരിക്കുന്ന ദുരന്തത്തിന്റെ വാൾത്തലയോർത്ത് ദൈവമേ എന്നു മനസ്സു തേങ്ങുന്നു.....

ശുഭം.

തിരശ്ശീല വകഞ്ഞുമാറ്റി വിദൂഷകൻ വീണ്ടും അരങ്ങത്ത്. നില്ക്കണേ. ഒരു ഉപകഥകൂടി പറഞ്ഞോട്ടേ ഞാൻ. നാല്ക്കാലികളുടെയും, ഇരുകാലികളുടെയും ജീവനും, ആരോഗ്യത്തിനും നീതിബോധമറ്റ ഭരണകൂടങ്ങൾക്കു കീഴിൽ യാതൊരു രക്ഷയുമില്ല എന്ന ഗുണപാഠം അരക്കിട്ടുറപ്പിക്കാനാണ് ഈ ഉപകഥയുരചെയ്യുന്നതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. നമ്മുടെ കൊച്ചു കേരളത്തിൽ ഈയിടെ ചാരായം അപ്പാടേ പൊടുന്നനേ നിരോധിച്ചത്രേ! നമ്മുടെ ഠ വട്ടത്തിനുള്ളിൽത്തന്നെ 40-50 ശതമാനം ജനങ്ങൾ തമാശയ്ക്കു വൈകുന്നേരം മദ്യപിക്കുമത്രേ-ഏകദേശം 5 ശതമാനംപേർക്കു പട്ട ലഭിച്ചില്ലെങ്കിൽ വിറവരുന്ന രീതിയിലുള്ള മദ്യപാന രോഗവുമുണ്ടത്രേ. നിരോധിക്കാതെ കണ്ടുപറ്റോ സാധനത്തെ? നേരം പരപരാ വെളുക്കുമ്പോഴേ പട്ടയടിച്ചില്ലെങ്കിൽ കൈകാൽ വിറയ്ക്കുന്ന മദ്യപാനരോഗിക്ക് പെട്ടെന്നു മദ്യപാനം നിറുത്തേണ്ടിവന്നാൽ കടുത്ത ശാരീരിക, മാനസിക പ്രത്യാഘാതങ്ങളുണ്ടാവുമെന്നു ശാസ്ത്രം പറയുന്നു. Delirium Tremens എന്നറിയപ്പെടുന്ന വമ്പൻ രോഗം വന്നാൽ ശരിയായ ചികിത്സ ലഭിച്ചില്ലെങ്കിൽ നൂറിൽ പത്തെങ്കിലും ചാവാനും സാദ്ധ്യതയുണ്ടത്രേ!

പട്ടയടിക്കുന്ന പാവപ്പെട്ടവന്റെ കൊങ്ങയ്ക്കു പിടിക്കാൻ നാടുനീളെ ഹേഡങ്ങത്തമാരെ നിയമിച്ചത്രേ! ചെക്ക്പോസ്റ്റിന്റെകൂടെ സ്ഥാപിക്കേണ്ടിയിരുന്ന ചികിത്സാസൗകര്യങ്ങളുടെ കാര്യം ഇതുവരെ ആരും പറഞ്ഞു കേട്ടില്ല. ജനങ്ങളുടെ ജീവനും ആരോഗ്യവും സംരക്ഷിക്കുന്ന കാര്യത്തിൽ പിന്നെയും കൊച്ചുകേരളം ലോകത്തെ കടത്തിവെട്ടുന്നു- "അപ്പുക്കിളിയേ. നീയ് ദേശത്തിന്റെ മാനം കാത്തൊടാ."



മരുന്നോ മറ്റു ചികിത്സകളോ ഇല്ലാത്ത ഒരു മഹാരോഗം ബ്രിട്ടനിലെ കാലികളെയും, കാലികളിൽ നിന്നു ചെറുപ്പക്കാരെയും ബാധിച്ചിരിക്കുന്നു. രോഗബാധയുണ്ടാകുമെന്ന് മുൻകൂട്ടി കാണാനും, പ്രതിരോധ നടപടികളെടുക്കാനും ഭരണാധികാരികൾ കടുത്ത അമാന്തം കാണിച്ചുവെന്ന് മറ്റ് യൂറോപ്യൻ രാജ്യങ്ങൾ ബ്രിട്ടനെ കുറ്റപ്പെടുത്തുന്നു.



*മുൻ കൃഷിമന്ത്രി ജോൺ ഗമ്മർ മകളെ ബീഫ് ബർഗർ തീറ്റിച്ച് ബി.ബി.സിയിലൂടെ പ്രദർശിപ്പിക്കുന്നു*



ബാലകൃഷ്ണൻ

# ശിരച്ഛേദം



**അ**വൻ ജനിച്ചുവീണ മുറിതന്നെ അവനു തടവറയായിരിക്കുന്നു. അവന്റെ കരച്ചിലും ചിരിയും കേട്ടു കോരിത്തരിച്ച ചുമരുകൾ ഇന്ന് അവന്റെ അട്ടഹാസങ്ങളിലും അലർച്ചയിലും പ്രകമ്പനംകൊള്ളുന്നു....

അതെല്ലാം കേട്ടുകൊണ്ട് നിസ്സഹായനായ അച്ഛൻ ഉമ്മറത്തിണ്ണയിൽ ഒരു മൂകസാക്ഷിയെപ്പോലെ.

അകത്തുനിന്ന് ഒച്ചയും ബഹളവും കേൾക്കുന്നു. എന്തോ വലിച്ചെറിയുന്നതിന്റേയും പൊട്ടിച്ചിതറുന്നതിന്റേയും ശബ്ദങ്ങൾ. ചോറുകൊടുക്കുന്ന പ്ളെയ്റ്റ്, ചായഗ്ളാസ്സ്.... അങ്ങനെയെന്തെങ്കിലുമാവാം. അതല്ലാതെ തട്ടിയുടയ്ക്കാൻ ഇനി എന്താണു ബാക്കിയുള്ളത്? കണ്ണിൽപ്പെടുന്നതും കൈയെത്താവുന്നതുമായ എല്ലാം നശിപ്പിച്ചുകഴിഞ്ഞു. തുണികൾ തൂക്കുന്ന അയപോലും അഴിച്ചുവച്ചു. തുണികൾ എടുത്ത് പിച്ചിക്കീറുന്നതായിരുന്നുവല്ലോ വിനോദം. പാട്ടു കേട്ടാൽ ശാന്തനായി മയങ്ങിക്കിടക്കുന്നതു കണ്ടപ്പോൾ അകത്ത് ഒരു റേഡിയോ കൊണ്ടുവച്ചു. ഒരുദിവസം അത് നിലത്തെറിഞ്ഞ് ഛിന്നഭിന്നമാക്കിയതോടെ....

ഇപ്പോൾ അടഞ്ഞുകിടക്കുന്ന കനത്ത വാതിലും ജനലിന്റെ ഇരുമ്പഴികളും കൽച്ചുമരുകളും മാത്രം. ഇരുമ്പഴികളിൽ പല്ലിന്റെ മൂർച്ച നോക്കുന്ന ശബ്ദം വേറിട്ടറിയാം. വാതിലിൽ കൊത്തിവച്ച സ്തനാകൃതികളുടെ പിച്ചളമൊട്ടുകൾ കടിച്ചെടുക്കാനുള്ള ശ്രമം ക്ഷീണിപ്പിക്കുന്നതാണ്.

"അപ്പൂ, ഇബടെ വരാനാ പറഞ്ഞത്." കുഞ്ഞൻനായരുടെ പരുഷസ്വരം. ആ ശബ്ദം കേട്ടാൽത്തന്നെ ആരും ഭയപ്പെടും. കുട്ടികൾ കുഞ്ഞൻനായരുടെ നിഴൽ കണ്ടാൽ ഓടിയൊളിക്കും. കാലമാടൻ. കരിംപോത്ത് എന്നിങ്ങനെ പല വിശേഷണങ്ങളും അയാൾക്ക് ആളുകൾ രഹസ്യമായി നൽകിയിട്ടുണ്ട്. എന്നാൽ ഒളിച്ചും തെളിച്ചും കുഞ്ഞൻനായരെ കുറ്റംപറയുന്നവർക്കും അത്യാപത്തു വരുമ്പോൾ അയാളുടെ സഹായം ആവശ്യമാണ്. നീണ്ട കാലുകൾ വലിച്ചുവച്ച്, നീണ്ട കൈകൾ വീശി അല്പം മുന്നോട്ടുവളഞ്ഞ് ചോരക്കണ്ണുകൾ ചുഴറ്റി കുഞ്ഞൻനായർ മരണമന്വേഷിക്കാനും, നീർപ്പോളൻ ബാധിച്ചവരെ നോക്കാനും, ഭ്രാന്തന്മാരെ മേയ്ക്കാനുമായി സദാസമയവും ഓടിപ്പാഞ്ഞു നടക്കുന്നു. നാട്ടുകാർക്ക് അയാൾ ഭയംനിറഞ്ഞ ഒരത്താണിയാണ്. കുഞ്ഞൻനായരെ ഭയപ്പെടാത്ത ഒരാൾ അപ്പു മാത്രമാണ്. അയാളുടെ അടവുകൾ അവന്റെയടുത്ത് പരാജയപ്പെടുന്നു. എങ്കിലും ഭീഷണികളും കയ്യാങ്കളിയുമായി അയാൾ അവനെ നോക്കുന്നു.

ചൂരലിന്റെ സീൽക്കാരം.

"പറഞ്ഞതു കേട്ടില്ലെങ്കിന്റെ കൈയീന്ന് വാങ്ങിക്കും."

ആ ഭീഷണിക്ക് വഴങ്ങിയെന്നു തോന്നുന്നു.

വാതിൽ കരഞ്ഞുകൊണ്ട് തുറന്നു. ഇനി നേരേ കിണറ്റിൻകരയിലേക്ക്. ആ പ്രദേശത്തൊന്നും പിന്നെ മനുഷ്യജീവികളുണ്ടാവില്ല. പുലിയിറങ്ങിയ നാട്ടിൻപുറം പോലെ ചുറ്റുപാടുകൾ വിജനമാവുന്നു. ഭയാക്രാന്തമായ മുഖങ്ങൾ വാതിൽപ്പാളികളുടെ പിറകിൽ. ഒരു ക്രൂരമൃഗത്തെയെന്നപോലെ അവനെ വെറുക്കുന്നതിന് അടിസ്ഥാനമൊന്നുമില്ല. കരുത്തനാണെന്നും അക്രമാസക്തനാണെന്നുമുള്ള കേട്ടുകേൾവികൾ, മുൻവിധികൾ, ധാരണകൾ... അമ്മുക്കുട്ടിപോലും അടുക്കളവാതിൽ ചാരി രാമനാമം ജപിക്കുകയാവും. തനിക്കും അതൊന്നും കാണാൻവയ്യ. അതുകൊണ്ടാണല്ലോ ഈ ഉമ്മറത്തിണ്ണയിൽ ഇങ്ങനെ....

ഇപ്പോൾ നിഗൂഢമായ ഒരാഗ്രഹമേയുള്ളു. എങ്ങനേയെങ്കിലും ഒന്ന്.... ഒരു പിതാവിനു നിരക്കാത്ത ക്രൂരമായ ആശയം. പക്ഷേ അതിന്റെ ഉറവിടം സ്നേഹാർദ്രമായ മനസ്സാണ്. ആ മനസ്സിൽ ഊറിക്കൂടുന്ന കനിവാണ്. അതോടെ ഈ നരകത്തിൽനിന്ന് നിതാന്തമുക്തി കിട്ടുമല്ലോ എന്ന ആശയുടെ കിരണത്തിൽ കനിവിന്റെ ഉറവകൾ തിളങ്ങുന്നു.

സൂര്യതേജസ്സോടെ പിറന്നുവീണ അവന്റെ മുഖം ആദ്യമായി കണ്ടപ്പോൾ അതിനടിയിൽ ക്ളാവു പിടിച്ച മറ്റൊരു മുഖമുണ്ടെന്ന് ആരോർത്തു? എല്ലാ കുട്ടികളേയുംപോലെ അവനും കരഞ്ഞു. ചുണ്ടുകൾ പിളർത്തി ചിരിച്ചു; കൈകാലിട്ടടിച്ചു. അമ്മയുടെ മുഖത്ത് മൂത്രം വീഴ്ത്തി. കമിഴ്ന്ന് നീന്തി. മുട്ടുകുത്തി ഇഴഞ്ഞു. പിടിച്ചുനിന്നു; നടക്കാൻ തുടങ്ങി. നടക്കാൻ തുടങ്ങിയതോടെ രൗദ്രഭാവങ്ങൾ വെളിവായി. നശീകരണവാസനകൾ പ്രകടമായി. കൊച്ചമ്മിണിയുടെ കല്യാണസദ്യയ്ക്ക് ഒരു പന്തിയിൽ ഇരുന്നിരുന്നവരുടെ ഇലകളിൽ ചവിട്ടി ഓടിയപ്പോൾ അതൊരു കുഞ്ഞിക്കുറുമ്പു മാത്രമായി കാണാനായില്ല. പന്തലിൽനിന്ന് പിടിച്ചുമാറ്റിയ ആളുടെ കൈയിൽ കടിച്ചുകീറിയത് ഒരു പേപ്പട്ടിയുടെ ചേഷ്ടകളോടെ ആയിരുന്നു. അവസാനം അടക്കിനിറുത്തിയത് കുഞ്ഞൻനായർ. അന്നുമുതൽ തുടങ്ങി, അയാളുടെ മേൽനോട്ടം.

"മതി വെള്ളൊഴിച്ചത്. ഇനി തലതോർത്ത്." കുഞ്ഞൻനായരുടെ ശബ്ദം ഇടിവെട്ടുംപോലെ.

"അടീടെ കൊറവാ കുട്ടിക്ക്. ന്റെ കൈയങ്ങനെ തരിക്ക്ണ്ണ്ട് ട്ട്വോ. വേണ്ട. കൈയീന്ന് ഒന്നും വാങ്ങണ്ട."

മറുഭാഗത്തുനിന്ന് പ്രതികരണമൊന്നുമില്ല. കുട്ടകത്തിലെ വെള്ളം കവുങ്ങിൻതോപ്പിലെത്തിയപ്പോൾ ഒരടിയുടെ ശബ്ദം, അലർച്ച. ധൃതിയിലുള്ള കാൽവയ്പുകൾ. അമർഷത്തോടെ അടയുന്ന വാതിൽ.

"ഹാവൂ, നിക്ക് വയ്യാണ്ടായീട്ട്വോ. ഇനി ആര്യാന്ന്ച്ചാ നോക്കിക്കോളൂ."

"കുഞ്ഞൻനായരേ...."

കല്പനകൾ മാത്രം കേട്ടുശീലിച്ച കുഞ്ഞൻനായർ അർത്ഥന നിറഞ്ഞ ആ വിളിയിലെ നിസ്സഹായത മനസ്സിലാക്കിയോ?

"ഞാൻ പറഞ്ഞത് അഹമ്മത്യാന്ന് തോന്നരുത്. നിക്ക് പണ്ടത്തെപ്പോലെ ശേഷീല്ല്യ. അപ്പൂനാന്ന്ച്ചാ ചെറുപ്പാണ്. നല്ല തണ്ടും തടീം. ഞാൻ പിടിച്ചാ കിട്ടാണ്ടായിരിക്ക്ണു. ന്റെ മിടുക്ക് കൊണ്ടാ വല്ലതും പറഞ്ഞാ കേക്കണേ."

"കുഞ്ഞന്നായരും കൂടി അപ്പൂനെ ഉപേക്ഷിച്ചാ പിന്നെ അവന് ആര്ണ്ട്? ഞാൻ കൂട്ട്യാ വല്ലതും നടക്ക്വോ? ഒരു കാര്യം ചെയ്തോളൂ. ഒരീസം അവന്റെ കഥ കഴിച്ചിട്ട് കുഞ്ഞന്നായർ എവടയ്ക്കാന്ന്ച്ചാ പൊയ്ക്കോളൂ. ഞാനാരോടും പരാതി പറേല്ല്യ. കേസിനും കൂട്ടത്തിനും പോവില്ല്യ...."

നെഞ്ചിൽ കിടന്നു പൊരിഞ്ഞ വാക്കുകൾ പൊട്ടിച്ചിതറിയപ്പോൾ കുഞ്ഞൻനായരുടെ മുഖം കരുവാളിച്ചു. അയാൾ നിന്ന് വിയർത്തു. തോർത്തുമുണ്ടെടുത്ത് വീശിക്കൊണ്ടു പറഞ്ഞു.

"ഇബ്ടത്തെ വെഷമം അറിയാത്തത് കൊണ്ടല്ല ഞാൻ പറഞ്ഞത്. പക്ഷേ എത്രകാലം ങ്ങനെ...."

ചെയ്യാത്ത ചികിത്സകളില്ല. കാണാത്ത വൈദ്യന്മാരില്ല. മന്ത്രവാദികളില്ല. ദിവ്യപുരുഷന്മാരില്ല. കൈകൂപ്പാത്ത അമ്പലനടകളില്ല. ഒരു കുഞ്ഞിക്കാലിനുവേണ്ടി നടത്തിയ സാന്ദ്രമായ പ്രാർത്ഥനകളും വഴിപാടുകളും ഫലപ്രാപ്തിയിലെത്തിയപ്പോൾ ദൈവസാന്നിദ്ധ്യമറിഞ്ഞവരാണ് താനും അമ്മുക്കുട്ടിയും. ഇപ്പോൾ ആ വരദാനം തിരിച്ചെടുക്കണേ എന്ന മൂകപ്രാർത്ഥനകൾ ഉള്ളിൽ ഉരുണ്ടുകൂടുമ്പോൾ നരകത്തിലേക്കുള്ള പാതകൾ മനസ്സിൽ തെളിയുന്നു. അവിടെ മുമ്പേ നടക്കാൻ കുഞ്ഞൻനായരില്ല. അയാൾ ഇറങ്ങിപ്പോകാൻ ആഗ്രഹം പ്രകടിപ്പിക്കുന്നു.

ഇനി വേണമെങ്കിൽ പട്ടിയെ ചങ്ങലയ്ക്കിടുന്നതുപോലെ.... കൊല്ലൻ രാവുണ്ണിയോടു പറഞ്ഞാൽ ഇരുമ്പുചങ്ങല തീർപ്പിക്കാം. ജനലഴികൾക്ക് ഉറപ്പുണ്ട്.

പോംവഴികളാലോചിച്ച് ഒരു പകലൊടുക്കി. നേരം ഇരുട്ടിയതിനുശേഷം പടികയറിവന്ന കുഞ്ഞൻനായർ നടുക്കമൊണ്ടുളവാക്കിയത്. അയാൾ അവസാന തീരുമാനവുമായി വന്നിരിക്കയാണോ? മുഖവുര കഴിഞ്ഞതാണല്ലോ. അങ്ങോട്ട് ഒന്നും ചോദിച്ചില്ല. നിർവ്വികാരതയോടെ പകുതി ഇരുളിൽ മറഞ്ഞുനിൽക്കുന്ന അയാളുടെ മുഖത്തേക്ക് നോക്കിയിരുന്നു. ഇപ്പോൾ അകത്ത് ഒച്ചയനക്കങ്ങളില്ല. സന്ധ്യനേരത്തെ ഉറക്കമായിരിക്കും. അതെന്നും പതിവുള്ളതാണ്. ഉറക്കത്തിന്റെ ആഴങ്ങളിൽ ഒരു ചുഴലിക്കാറ്റ് രൂപം കൊള്ളുകയാവാം. ഉണർന്നാൽ കാറ്റ് ചങ്ങല പൊട്ടിക്കുന്നു. എന്തിനെന്നില്ലാത്ത ആക്രോശങ്ങൾ, ആത്മപീഡനങ്ങൾ, ആർത്തനാദങ്ങൾ...

ഭക്ഷണകാര്യത്തിൽ ക്ളിപ്തതയൊന്നുമില്ല. ചിലപ്പോൾ കൊടുത്തതെന്തും ആർത്തിയോടെ അകത്താക്കുന്നു. അല്ലെങ്കിൽ കൊണ്ടുചെല്ലുന്ന ആളുടെ മുഖത്തേക്ക്. ഓരോ നിമിഷവും ആകാംക്ഷ സ്പന്ദിക്കുന്ന ടൈംബോംബായി മാറുന്നു. വിസ്ഫോടനത്തിന് ചെവിയോർത്തുകൊണ്ട്....

ആ ഉദ്വേഗങ്ങളിലേക്കാണ് കുഞ്ഞൻനായർ എന്തോ നിരൂപിച്ചുറച്ചതുപോലെ കയറിവന്നിരിക്കുന്നത്.

"കുഞ്ഞന്നായരെന്താ പതിവില്ലാത്ത നേരത്ത്? വിശേഷിച്ചെന്തെങ്കിലും....?"

"ഇന്ന് ഒരു പുതിയ വിവരം കിട്ടീതോണ്ടാ ഞാൻ ഇപ്പൊ തന്നെ പുറപ്പെട്ടത്."

"പറയൂ."

"മുങ്ങിച്ചാവണോന് വൈക്കോൽത്തുരുമ്പും... എന്നു പറയാറല്ലേ?"

"കുഞ്ഞന്നായര് പറേണത് എനിക്കങ്ങ്ട് പിടികിട്ടിണില്ല്യ. ഒന്ന് തെളിച്ചു പറഞ്ഞൂടെ? ഇനിപ്പൊ അത് അപ്രിയ സത്യാണെങ്കിലും വളച്ചുകെട്ടില്ലാതെ പറഞ്ഞോളൂ. അമാന്തിക്കണ്ട..."

അയാൾ ശ്വാസം നേരെയാക്കുന്നതുപോലെ മുഖം മുകളിലേക്കു പിടിച്ചു. പിന്നെ മറ്റെവിടെയോ നോക്കിക്കൊണ്ടു പറഞ്ഞു.

"വടക്ക്, മലബാറില് ഒരു തിരുമേനീണ്ടത്രെ. മദംപൊട്ടിയ ആനെപ്പോലും പിടിച്ചുതളയ്ക്കും. പച്ച ഈർക്കിലിയിൽ മരുന്നു പുരട്ടി ആനയുടെ മസ്തകത്തിലേക്ക് ഒരേറാണ്. ആന ഉടനെ മുട്ടുകുത്തും."

"അതിനിപ്പൊ ഏതാനയ്ക്കാ മദം പൊട്ടീക്കണത്?"

അന്തമില്ലാത്ത ആ ചോദ്യത്തിലെ നിരർത്ഥകത മുഴുവൻ കുഞ്ഞൻനായർ ഒരു ചിരിയിലൂടെ വെളിവാക്കി.



"ഞാൻ പറേണത് മുഴോൻ കേട്ടില്ല്യ. അതിനു മുമ്പെ...."

"ശരി. കേൾക്കാം, പറയൂ."

മദാംപാടിളകിയ ആനകളെപ്പോലും പിടിച്ചുതളയ്ക്കുന്ന തിരുമേനിക്ക് മനുഷ്യരുടെ കാര്യം നിസ്സാരമാണ്. അതോണ്ട് അവ്ടെ ശ്ശി ആളുകള് ദിവസോം വരണ്ണ്ടത്രെ! നൊമ്മടെ നാട്ട്വാര് മാത്രല്ല. പരദേശികളും പരന്ത്രീസ്കാരും ഒക്കെ ഉണ്ടെന്നാ കേൾവി. മരുന്നു വേണ്ടോർക്ക്മരുന്ന്: മന്ത്രം വേണ്ടോർക്ക് മന്ത്രം. താമസിച്ച് ചികിത്സിപ്പിക്കുന്ന

തിനും സൗകര്യണ്ടന്നാ കേട്ടത്." അനുകൂലമായ ഒരു പ്രതികരണത്തിനുവേണ്ടിയെന്നോണം അയാൾ നിറുത്തി.

എല്ലാം കേട്ടിരുന്നതല്ലാതെ പെട്ടെന്ന് ഒരു മറുപടി പറഞ്ഞില്ല.

"നമുക്ക് അത്രടംവരെ ഒന്നുപോയാലോ? ഒരു പരീക്ഷണം കൂടി....?"

പരീക്ഷണങ്ങളുടേയും പ്രത്യാശകളുടേയും വർഷങ്ങൾ കൊഴിഞ്ഞുവീണ് ജീർണ്ണിക്കുന്ന മനസ്സിൽ ചലനങ്ങളൊന്നുമില്ല. മനസ്സ് നേർരേഖയിലൂടെയുള്ള സഞ്ചാരം മറന്നിരിക്കുന്നു. ചിന്തകൾക്ക് മിഴിവോ ഏകാഗ്രതയോ ഇല്ല. ശിഥില ചിന്തകളിൽ വീണ്ടും ഒരു യാത്രയുടെ സന്നാഹങ്ങളും ക്ളേശങ്ങളും നിരക്കുന്നു. തുടർന്നുവരുന്ന ചിത്രം നിരാശതയുടെ കരിപുരണ്ട മടക്കയാത്രയുടെയാണ്.

"ഞാനെന്റെ ബാദ്ധ്യത ഒഴിവാക്ക്വാണെന്ന് തെറ്റിദ്ധരിക്കരുത്. ഓരോരുത്തര് പറേണ കേക്കുമ്പൊ ഒരു തിരികൂടി തെളിയുന്നു...."

കരിയിലകൾ എമ്പാടും വീണുകിടക്കുന്ന മുറ്റത്തേക്ക് കണ്ണുംനട്ടിരിക്കുമ്പോൾ കുഞ്ഞൻനായരോട് എന്താണു പറയേണ്ടതെന്ന് തോന്നുന്നില്ല. കരിയിലകൾക്കിടയിലൂടെ അരണയോ ഓന്തോ ഇഴയുമ്പോഴുള്ള ശബ്ദം ഒരു ഞെട്ടലായി മനസ്സ് ഏറ്റുവാങ്ങുന്നു.

കുഞ്ഞൻനായരുടെ രൂപം ഇരുട്ടിലേക്ക് അലിഞ്ഞുചേർന്നുകഴിഞ്ഞു. അകത്ത് ഉറക്കമുണർന്നതിന്റെ കോലാഹലം.

"കുഞ്ഞൻനായർക്ക് അങ്ങനെ ഒരാഗ്രഹംണ്ടെങ്കി അതും നടക്കട്ടെ. പക്ഷേ ബസ്സും വണ്ടീം പിടിച്ച് ഇത്രദൂരം കൊണ്ടുപോകേണ്ട കാര്യം ഓർക്കുമ്പൊ...... ന്ന്ട്ടും ഫലം എന്താണെന്ന് ആരു കണ്ടു!"

"അങ്ങനെ നിരീച്ചാണോ നമ്മള് സിർഡിയിലും പുട്ടപൂർത്തിയിലും ചോറ്റാനിക്കരയിലുമൊക്കെ പോയത്? ഒക്കെ ഓരോ പരീക്ഷണമല്ലേ? ഗ്രഹപ്പിഴ എവിടംകൊണ്ടാ തീർന്ന് കിട്ട്വാന്ന് നമ്മക്കറീല്ലിലോ."

ഒന്നിനോടും തോറ്റു പിന്മാറാൻ കൂട്ടാക്കാത്ത കുഞ്ഞൻനായരുടെ ഒരു വാശിയാവാം ഇത്. അല്ലെങ്കിൽ തനിക്കു വിധിച്ചിട്ടുള്ള ഒരു പ്രായശ്ചിത്തം, ഈശ്വരേച്ഛ.... എന്തുവേണമെങ്കിലും ആവാം.

മൗനം സമ്മതമായി കരുതി പടിയിറങ്ങുന്ന കുഞ്ഞൻനായരുടെ കാൽവയ്പിൽ ആഹ്ളാദത്തിന്റെ പൊടിച്ചാർത്ത്. അയാൾ പടിവാതിൽ ചാരി, സാന്ദ്രമാകുന്ന ഇരുട്ടിലേക്ക് മറയുന്നതും നോക്കിയിരുന്നു. മറ്റൊരു യാത്രയുടെ സന്നാഹങ്ങൾ.

പതിവിൻപടി കാര്യസ്ഥത കുഞ്ഞൻനായർക്കു തന്നെ. അനുയായികളായി കീഴേടത്തെ പപ്പനും എളോർമ്മയുടെ മകൻ ശിവശങ്കരനും. രണ്ടും തടിമിടുക്കുള്ള ചെറുപ്പക്കാർ. കുഞ്ഞൻനായരെ ധിക്കരിച്ച് അപ്പു എന്തെങ്കിലും കുസൃതിത്തരം കാണിച്ചാലോ. മുൻകരുതൽ.

രാത്രിയുടെ കണ്ണിലേക്ക് പൊടി പറത്തിക്കൊണ്ടും ഇടവഴികളെ കുലുക്കിയുണർത്തിക്കൊണ്ടും



തങ്കപ്പന്റെ ജീപ്പ് വന്നു.

അപ്പുവും കുഞ്ഞൻനായരും പപ്പനും ശിവശങ്കരനും പിന്നിൽ കയറി. ജീപ്പിൽ കയറാൻ അപ്പുവിന് ഉത്സാഹമായിരുന്നു. ബസ്സിലും ടാക്സിയിലും യാത്ര ചെയ്തിട്ടുണ്ടെങ്കിലും ജീപ്പിലുള്ള യാത്ര ആദ്യമായിരുന്നു. മഴക്കാലത്തിന്റെ ബാക്കിയായ കുണ്ടുകളിലും കുഴികളിലും കയറിയിറങ്ങി കുലുങ്ങിയാടിക്കൊണ്ടുള്ള യാത്ര അപ്പൂന് നന്നേ പിടിച്ചിരിക്കുന്നു. അവൻ പുറത്തേക്കു നോക്കി ഇടയ്ക്കിടെ ആഹ്ളാദ ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. അലർച്ചകളും അട്ടഹാസങ്ങളും ഇല്ലാത്തത് സമാധാനമായി.

വഴിക്ക് ചായ കുടിക്കാൻ ജീപ്പ് നിർത്തിയപ്പോൾ പഴക്കുലകൾ ചൂണ്ടിക്കാണിച്ചു. 'ഒമ്പത് പഴം' അതിൽ കടുകിട മാറ്റമില്ല. ഒരെണ്ണം കുറഞ്ഞാൽ അപ്പു തിന്നില്ല. അലറിവിളിക്കും: ഒമ്പത് പയം....

ഉരിഞ്ഞുകൊടുത്ത ഒമ്പതു പഴവും തിന്നു. ഒരു ഗ്ളാസ്സ് വെള്ളവും കുടിച്ചു. വീണ്ടും ജീപ്പ് മുരണ്ടു.

പപ്പനും ശിവശങ്കരനും കൊലപ്പുള്ളിക്ക് കാവലിരിക്കുന്ന പൊലീസുകാരുടെ ഭാവമായിരുന്നു. ഓടുന്ന ജീപ്പിൽനിന്ന് എടുത്തുചാടി പുള്ളി രക്ഷപ്പെട്ടാലോ. തനിക്കോ കുഞ്ഞൻനായർക്കോ അങ്ങനെയൊരാശങ്ക ഉണ്ടായിരുന്നില്ല. വീട്ടിനു പുറത്തുകടന്നാലും യാത്രകളിലും കുറച്ചൊക്കെ അനുസരണയുണ്ട്. അഹിതമായിട്ട് എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്താൽ മാത്രമേ ഭാവം മാറുകയുള്ളു. ഒരിക്കൽ ഇളകിയാൽ ഒതുങ്ങാനും ശാന്തമാവാനും സമയമെടുക്കും.

സന്ധ്യ കറുത്ത ചിറകുവിരിക്കാൻ തുടങ്ങുമ്പോൾ ജീപ്പ് മെയിൻറോഡ് ഉപേക്ഷിച്ച് ചെമ്മൺപാതയിലൂടെയുള്ള യാത്ര ആരംഭിച്ചിരുന്നു. ചെമ്മൺപാത അവസാനിക്കുന്നത് ഒരു കുന്നിൻചെരുവിലാണ്. കുന്നിനു താഴെ ചുറ്റും നെൽക്കൃഷി ചെയ്ത പാടങ്ങൾ ഇരുണ്ട പച്ചയിൽ മുങ്ങിക്കിടക്കുന്നു. ആ പച്ചയിൽ ഓളങ്ങളിളക്കിക്കൊണ്ട് കടന്നുവരുന്ന കാറ്റിൽ ചേറിന്റെ ഗന്ധം. അകലെനിന്ന് ചക്രംചവിട്ടുകാർ പാടുന്ന വടക്കൻപാട്ടിന്റെ നുറുങ്ങുകൾ അവ്യക്തമായി കേൾക്കാം....

ജീപ്പ് കുന്നിൻചെരുവിലെത്തിയപ്പോൾ തങ്കപ്പൻ എഞ്ചിൻ നിറുത്തി. കൈകൾ രണ്ടും പിണച്ച് മുകളിലേക്കുയർത്തി നടുവളച്ച് മൂരിനിവർന്നു.

ചെമ്മൺപാത കുന്നിൻചെരിവിൽ പെട്ടെന്ന് അവസാനിക്കുന്നുവെങ്കിലും അത് വഴിയുടെ അവസാനമല്ലെന്ന് ഊഹിച്ചു. വഴി ചോദിച്ചറിയാമെന്നുവച്ചാൽ ഒരു മനുഷ്യജീവിയെപ്പോലും കാണുന്നില്ല.

"നമ്മക്ക് എറങ്ങിനടക്കാം. ആരെയെങ്കിലും കണ്ടെത്തി വഴി ചോദിക്കാം."

തങ്കപ്പനും ശിവശങ്കരനും നടന്നുകഴിഞ്ഞു. തെല്ലിട കഴിഞ്ഞപ്പോൾ അവർ തിരിച്ചുവന്നു.

"കുന്നിനെ ചുറ്റിപ്പോകുന്ന ഒരു വഴീണ്ട്. ജീപ്പായതുകൊണ്ട് കൊറെ ദൂരം കൂടി പൂവ്വാം. പിന്നെ അപ്പഴത്തെ തരംപോലെ..."

ജീപ്പിന് വീണ്ടും ജീവൻ വച്ചു. കുന്നിനെ ചുറ്റി



യുള്ള കയറ്റത്തിൽ വാഹനം ഒരു വന്യജീവിയുടെ സ്വഭാവങ്ങൾ പ്രകടിപ്പിച്ചു.

കുന്നിൻ മുകളിലേക്ക് ഏതാണ്ട് പകുതിദൂരം ചെന്നപ്പോൾ അകലെ ഒരു റാന്തലിന്റെ മങ്ങിയ വെളിച്ചം ആശ്വാസം പകർന്നു. ഇക്കാലത്തും വൈദ്യുതിയെത്താത്ത ഒരു സ്ഥലമോ?

"പവർകട്ടാവും" ശിവശങ്കരൻ പറഞ്ഞു.

അലമാരിയുടെ പൊട്ടിയ ചില്ലുകളിൽ റാന്തൽ വെളിച്ചം നുറുങ്ങിക്കിടക്കുന്ന ചായക്കടയിൽ കയറി വഴി ചോദിക്കുന്നതിനുമുമ്പ് അഞ്ചു ചായയ്ക്ക് ഓർഡർ ചെയ്തു.

"അയ്യോ, പാല് തീർന്നൂലോ."

കടക്കാരൻ കുറ്റബോധത്തോടെ അറിയിച്ചു.

"കട്ടനായാലും മതി."

അയാൾ ഗ്ളാസ്സുകളിൽ കട്ടൻചായ പകർന്നു.

"ശ്ശി അകലേന്നായിരിക്കും, അല്ലേ?"

ആ ലോഹ്യം ചോദിക്കൽ ഇഷ്ടപ്പെടാത്തതുപോലെ കുഞ്ഞൻനായർ ഒന്നമർത്തിമൂളി.

ചായ ഊതിക്കുടിക്കുന്നതിനിടയ്ക്ക് ചോദിച്ചു.

"വൈദ്യൻ തിരുമേനീടെ ഇല്ലം?"

"ഈ കുന്നിന്റെ മോളില് തന്നെ. ഇവിടെ തിരുമേനീം അദ്ദേഹത്തിന്റെ ആശ്രിതന്മാരും മാത്രേള്ളു."

"കൊറെ സമയമെടുക്ക്വോ അവിടെ ചെല്ലാൻ?"

"ഹേയ്, വഴി ചൊവ്വില്ലാത്തതുകൊണ്ട് ഏറിയാ ഒരു മണിക്കൂറ്...."

ചായക്കടക്കാരൻ കട അടയ്ക്കുന്നതിനു മുമ്പുള്ള മുറുക്കിന് വട്ടംകൂട്ടി. മേശവലിപ്പിലുണ്ടായിരുന്ന ചില്ലറയെടുത്ത് മടിയിൽ വച്ചു. അലമാരിയിൽ ബാക്കിയുണ്ടായിരുന്നതെല്ലാം തൂക്കുപാത്രത്തിലാക്കി, അതിനിടയിൽ അയാൾ, ഒരു പ്രകോപനവുമില്ലാതെതന്നെ, സ്വന്തം പ്രാരബ്ധങ്ങളെക്കുറിച്ചു പറയാൻതുടങ്ങി.

"ഈ കാട്ടുമുക്കില് കച്ചോടം ചെയ്തിട്ട് മേഗ്ഗതിയൊന്നൂല്യ. അഞ്ച് വയറ് കഴ്യേണം. പിന്നെ എന്തെങ്കിലും ഒരു തൊഴില് വേണ്ടേന്ന്ച്ചാണ് ഇതും തൊറന്ന്വെച്ച് ഞാനിവിടെ ഇരിക്കണത്. വീട്ടിൽ വെറുതെയിരുന്നാൽ ഒന്നും രണ്ടും പറഞ്ഞ് ഭാര്യയോടും മക്കളോടും കന്നംകടിയുണ്ടാക്കും. അതും കൂടാതെ കഴിക്കാം...."

അയാൾ സ്വയം അഭിനന്ദിക്കുന്നതുപോലെ പുഞ്ചിരിച്ചു.

"അസമയത്ത് തിരുമേനിയെ കാണാൻ ചെന്നാൽ....?"

"അതൊന്നും കാര്യല്ല. അവിടെ രാവും പകലും എന്നൊന്നൂല്യ. ആർക്കും എപ്പ വേണെങ്കിലും ചെല്ലാം. നിങ്ങള് യാത്രതിരിച്ച വിവരം അദ്ദേഹത്തിനറിയാം. ശരിക്കും പറഞ്ഞാ അദ്ദേഹം ഇപ്പൊ നിങ്ങളെ കാത്തിരിക്ക്യാവും. എല്ലാം മുൻകൂട്ടി കാണാനുള്ള ദിവ്യദൃഷ്ടിയുണ്ടെന്നാ എല്ലാരും പറേണത്. അങ്ങോട്ട് ഒന്നും പറഞ്ഞുകൊടുക്കണ്ട. അതിഷ്ടോല്ല. ചോദിക്കുന്നേന് ഉത്തരം പറഞ്ഞാ മാത്രം മതി."

ചായക്കടക്കാരൻ സംസാരം നിറുത്തുന്നില്ലെന്നു കണ്ടപ്പോൾ ആരുടേയും അനുമതി കൂടാതെതന്നെ തങ്കപ്പൻ ജീപ്പ് സ്റ്റാർട്ടു ചെയ്തു. നാട്ടുപാതയിലെ രാത്രി ശബ്ദങ്ങളെ ആക്രമിച്ചുകൊണ്ട് ജീപ്പ് മുന്നോട്ടുനീങ്ങി. മുമ്പോട്ടു പോകുന്തോറും വഴി ശോഷിച്ചു ശോഷിച്ചുവന്നു. ജീപ്പിന് ഒട്ടും മുമ്പോട്ടുപോകാനാവില്ലെന്നായപ്പോൾ തങ്കപ്പൻ ചാവി തിരിച്ചു. എൻജിൻ നിശ്ശബ്ദമായി. അതോടെ ചീവിടുകളുടേയും മണ്ണട്ടകളുടേയും ആരവം വർദ്ധിച്ചു. പ്രകൃതിയുടെ നിശാസംഗീതം, കുന്നിന്റെ മൗനത്തെ തഴുകിയൊഴുകുന്നു. അത് തന്റെ ആത്മാവിന് സ്നേഹലേപനത്തിന്റെ സുഖം നൽകുന്നുണ്ടോ? തനിക്കു മാത്രമല്ല, അപ്പുവിനും. അവൻ ഉറക്കത്തിനോട് മല്ലിട്ടിട്ടാണെങ്കിലും പ്രകൃതിയുടെ നിശ്ശബ്ദതയിൽനിന്നും ഉയർന്നുവരുന്ന ശബ്ദങ്ങളിൽ ലയിച്ചിരിക്കുന്നതുപോലെ തോന്നുന്നു.



ചുറ്റും നല്ല ഇരുട്ടാണെങ്കിലും നാട്ടുവെളിച്ചത്തിൽ നടപ്പാത തെളിഞ്ഞുകാണാം. ഇരുട്ടിലും നടപ്പാത കാണിച്ചുതരുന്നത് അനേകകാതം ദൂരെ മാനത്തു തിളങ്ങുന്ന ഒറ്റപ്പെട്ട നക്ഷത്രങ്ങളാണോ, മനസ്സിൽ നിന്നുതന്നെ പുറപ്പെടുന്ന അദൃശ്യ കിരണങ്ങളാണോ എന്ന് വ്യക്തമല്ല. ഏതു കൂറ്റാക്കൂറ്റിരുട്ടിലും വഴികാട്ടുന്ന ചില വെളിച്ചങ്ങൾ നമ്മളിൽത്തന്നെയുണ്ടെന്ന് ബോദ്ധ്യപ്പെടുന്ന ഈ നിമിഷങ്ങൾക്ക് ആരോടാണു നന്ദി പറയേണ്ടത്? അങ്ങനെയൊരു വെളിച്ചം തന്നെയല്ലേ അസമയത്ത്, അപരിചിതമായൊരു സ്ഥലത്ത് അവരെ എത്തിച്ചിരിക്കുന്നത്? ഇന്നലെവരെ ദൈവത്തിനോടു തോന്നിയിരുന്ന പകയും അകൽച്ചയും അലിഞ്ഞില്ലാതാവുകയാണോ?

"കുഞ്ഞന്നായരേ, നമ്മള് വന്ന സമയം പറ്റീല്ല്യാന്ന്ണ്ടോ? ഇവിടെ എവിടേങ്കിലും രാത്രി കഴിച്ച് പുലർച്ചയ്ക്ക് എഴുന്നേറ്റ് പോയ്യാ മത്യോന്ന് ആലോചിക്ക്യാ ഞാൻ."

"ഈ കുന്നിൻചെരുവില്, വെളിമ്പറമ്പില് ഇരുന്ന് എങ്ങിന്യാ രാത്രി കഴിക്ക്യാ? ഇത്രേം നേരം കുത്തിപ്പിടിച്ചിരുന്ന് കിടുങ്ങി യാത്ര ചെയ്തിട്ട് ഒന്ന് നടുനിവർത്ത്വെങ്കിലും വേണ്ടേ?"

"അതും ശര്യാണ്. അപ്പൂന് വെശന്ന് തൊടങ്ങീട്ടുണ്ടാവും. ഒറക്കോം, വെശപ്പും ദേഷ്യോംകൂടി ആയ്യാ പൊടിപൂരാവും."

ആകസ്മികമായി വരാവുന്ന ആ പ്രതിസന്ധിയെ രണ്ടുപേരും മുൻകൂട്ടി കണ്ടു.

"രണ്ടായാലും നമുക്ക് നടക്കാം. പിന്നെ അവ്ടെ ചെന്നേന്റെ തരംപോലെ."

അപ്പു ശാന്തനായിരുന്നു. ശക്തിപരീക്ഷണത്തിനൊന്നും മുതിരുന്നില്ല. ദുർവ്വാശിയില്ല. ദുരൂഹമായ ഏതോ നിനവുകളിൽ അല്ലെങ്കിൽ പ്രാചീനമായ ഓർമ്മകളിൽ ലയിച്ചവനെപ്പോലെ നടക്കുകയാണ്. ഇടവും വലവും പപ്പനും ശിവശങ്കരനും.

ഇത് ഒരു ശുഭലക്ഷണമാണോ? അതോ കൊടുങ്കാറ്റിനു മുമ്പുള്ള ശാന്തതയോ?

പറയാനാവില്ല.

ഇല്ലത്തിന്റെ പടിവാതിൽ അവർക്കുവേണ്ടി തുറന്നിരുന്നു. പടിക്കലെത്തിയപ്പോഴേക്കും എല്ലാവരും വിശപ്പുകൊണ്ടും ക്ഷീണംകൊണ്ടും തളർന്നിരുന്നു. മുറ്റത്ത് ഉലാത്തിക്കൊണ്ടിരുന്ന ആൾ അവരെക്കണ്ടതും ഒട്ടും ആശ്ചര്യം കൂടാതെ ചോദിച്ചു.

"ങ്ഹാ. വന്നു അല്ലേ? നന്നായി. ശ്ശിദൂരേന്നാണല്ലോ വരുന്നത്? വേഗം കുളിച്ച് ഭക്ഷണം കഴിക്കാൻ നോക്കൂ. അപ്രത്തേക്ക് ചെന്നാ മതി."

ഒറ്റത്തോർത്തുമാത്രം ഉടുത്ത ആൾ കാര്യസ്ഥനാണെന്നാണ് ആദ്യം കരുതിയത്. എന്നാൽ അദ്ദേഹത്തിന്റെ വാക്കുകൾ കേട്ടപ്പോൾ അത് വൈദ്യൻ തിരുമേനി തന്നെയെന്ന് ബോദ്ധ്യമായി.

കുളിയും ഭക്ഷണവും കഴിഞ്ഞപ്പോഴേക്കും അപ്പുവിന്റെ ശിരസ്സ് ഉറക്കംകൊണ്ട് തൂങ്ങിക്കഴിഞ്ഞി

രുന്നു. നിർദ്ദേശമനുസരിച്ച് പടിപ്പുരയ്ക്കൽ പായവിരിച്ച് അവനെ കിടത്തി. ഭവ്യതയോടെ തിരുമുമ്പിൽ ചെന്നുനിന്നു.

"കേട്ടറിഞ്ഞ് വന്നു, അല്ലേ?"

"അതെ."

"ജ്ഞാത്യാലുള്ളത് തൂത്തെറിയാൻ പറ്റില്ല. പക്ഷേ എന്തെങ്കിലും ശമനമുണ്ടാക്കാം. അത്രേ ഇപ്പൊ പറയാനാവൂ. ഇവിടെ നിർത്തി പൊക്കോളൂ. കാലത്ത് ഉണരുന്നതിനുമുമ്പുതന്നെ സ്ഥലം വിടുന്നതാണു നല്ലത്. ഒന്നുകൊണ്ടും പേടിക്കണ്ട. മേൽവിലാസം ഇവിടെ കുറിച്ചുകൊടുത്തേക്കൂ."

അങ്ങോട്ട് ഒന്നും പറയാൻ അനുവദിച്ചില്ല. അതിനുമുമ്പേ മാളികയിലേക്കുള്ള കോണിപ്പടികൾ കയറി...

അടുത്തുനിന്നിരുന്ന കാര്യസ്ഥൻ പറഞ്ഞു.

"കെടന്നോളൂ. നേരത്തെ എഴുന്നേറ്റ് പോകണ്ടതല്ലേ?"

അയാളും അപ്രത്യക്ഷനായി.

അവരൊക്കെ മുൻ നിശ്ചയപ്രകാരം അവരവരുടെ ഭാഗങ്ങൾ അഭിനയിക്കുകയാണെന്നു തോന്നി. എന്താണു നടക്കുന്നതെന്നറിയാതെ തെല്ലിട അമ്പരന്നു.

പരിഭ്രാന്തികളിൽനിന്ന് സ്വസ്ഥമായ ഉറക്കത്തിലേക്ക് ദൂരം ഏറെയുണ്ടായിരുന്നു. എങ്കിലും പകലത്തെ യാത്രയുടെ ക്ഷീണം അവരെ ഉറക്കി. പുലർച്ചക്കോഴി കൂവിയപ്പോൾ ആരോ തൊട്ടുവിളിച്ചതുപോലെ ഞെട്ടിയുണർന്നു.

ഇപ്പോൾത്തന്നെ യാത്ര തിരിക്കാം. അപ്പു ഉണർന്നുകഴിഞ്ഞാൽ തരപ്പെട്ടില്ലെങ്കിലോ. അതേസമയം അവൻ ഉണരുമ്പോൾ അപരിചിതമായ ഒരു സ്ഥലത്ത്... എന്തൊക്കെയാണുണ്ടാവുക എന്നൂഹിക്കാൻ വയ്യ. ആകുലതകളുടെ മുൾക്കാടുകളിൽ മനസ്സിന് പോറലേൽക്കുന്നു. രക്തം കിനിയുന്നു. അസഹ്യമായ നീറ്റലും വേദനയും. എല്ലാം സ്വയം കടിച്ചമർത്തുകയല്ലാതെ നിർവ്വാഹമില്ല. അവനെ ജനിപ്പിച്ചുപോയില്ലേ. കിഴക്കിന്റെ മന്ദഹാസത്തിൽ തെളിയുന്ന വഴിയിലൂടെ നടക്കുമ്പോൾ ആരും ആരോടും മിണ്ടിയില്ല. കുഞ്ഞൻനായർക്കുപോലും കുറ്റബോധമുള്ളതുപോലെ തോന്നി. അയാൾ കാരണമാണ് ഈ വേർപാട്.

കുന്നിറങ്ങി താഴെയെത്തിയിട്ടും നേരം പുലർന്നിരുന്നില്ല. ഒന്ന് തിരിഞ്ഞുനോക്കിയപ്പോൾ ആ കുന്നിനെ പിളർന്നുകൊണ്ട് 'അച്ഛാ' എന്നൊരു നിലവിളി ഉയർന്നു. അതിന്റെ ശബ്ദം കുന്നിൻ ചെരുവിലും വയലുകളിലും മാറ്റൊലികൊണ്ടു. രക്തഞരമ്പുകൾ പിഴുതെടുക്കുന്ന ആ വിളിയുടെ ശക്തിയിൽ ഭൂമി കുലുങ്ങുന്നു. കുന്നിൻമുകളിൽ നിന്ന് വലിയ പാറക്കല്ലുകൾ തെറിച്ചുവീണ് തന്റെ നേർക്ക് ഉരുണ്ടുരുണ്ടുവരുന്നു. ഇനി രക്ഷയില്ല. അന്തിമമായ ആ ശിക്ഷയ്ക്കു വേണ്ടി ശിരസ്സുകുനിച്ചു.







## ജോയിക്കുട്ടി പാലത്തുങ്കൽ



സന്തോഷം മുറ്റിത്തഴയ്ക്കുന്ന സ്ഥലത്തുവച്ച് ഒരാളെ അനുശോചനം അറിയിക്കുക ക്ളേശകരമാണ്. കൊടുംവേനലിലേക്കു പെയ്യുന്ന മഴപോലെയുള്ള ഒരു അസ്വാരസ്യം അതിനുണ്ടെന്ന് രവിക്കു തോന്നി. ആർപ്പും തകർപ്പുമായി ലഹരിപിടിച്ചിരിക്കുന്ന കൂട്ടുകാരുടെ ഇടയിലേക്കു തല വലിക്കാൻ അയാൾ ശ്രമിച്ചു. ഒരു സുഹൃത്തിന്റെ വിവാഹമെന്ന സന്തോഷം അവർക്കെന്നപോലെ അയാൾക്കും തലയ്ക്കു പിടിച്ചിരുന്ന നേരത്താണ്, വീട്ടിലെ ആൾത്തിരക്കിൽ അല്പം ഒഴിഞ്ഞുനിൽക്കുന്ന ദേവയാനിയെ കണ്ടത്. ഭർത്താവിന്റെ മൃതശരീരത്തിനരികിൽ കണ്ണീരൊഴുക്കുന്ന നിലയിലാണ് അവളെ അവസാനമായി കണ്ടതെന്ന് അയാൾ ഓർത്തു. പക്ഷേ, അപ്പോഴും അതിനു മുമ്പും കണ്ട രൂപമല്ലിത് എന്ന തിരിച്ചറിവ് രവിയുടെ സൈ്വരം കെടുത്തി. രാജസേനൻ മരിച്ചിട്ട് എത്ര നാളായെന്ന അന്വേഷണം ഓർമ്മയുടെ കിട്ടാക്കടമായി വഴിമുട്ടിയപ്പോൾ, തനിയെ പറഞ്ഞു: ഏറിവന്നാൽ ഏതാനും മാസങ്ങൾ! ദേവയാനിയെ ചവച്ചുതുപ്പാൻ പ്രകൃതിക്ക് അത്രയും കുറഞ്ഞ കാലയളവു മതിയെന്നു വന്നിരിക്കുന്നു. നഗരത്തിന്റെ പൊങ്ങച്ചമായിപ്പറയാവുന്ന ഒരു വ്യവസായ സ്ഥാപനത്തിന്റെ ഉടമയായിരുന്ന രാജസേനന്റെ വിധവയുടെ ഈ രൂപപരിണാമം അസ്വാഭാവികമാണ്. സമൃദ്ധിയുടെ കോട്ടവളപ്പിനുള്ളിൽ, ഒട്ടേറെ പരിചാരകർ പരിരക്ഷിച്ചു നിർത്തിയിരിക്കുന്ന ആഡംബരത്തിന്റെ കാലാവസ്ഥയിൽ, പ്രസരിപ്പുകെടുത്തുന്ന വറുതിക്കാറ്റുണ്ടെന്നു വിശ്വസിക്കാൻ വയ്യ.



അനുശോചനത്തിന്റെ സാധ്യത ഒഴിവാക്കാനുള്ള യത്നത്തിൽ തുളകൾ വീഴ്ത്തിക്കൊണ്ട്, ദേവയാനിയുടെ നോട്ടം തന്നെ സ്പർശിക്കുന്നത് രവി അറിഞ്ഞു. ഇനി ഒരു ഇളിഭ്യച്ചിരിയോടെ മുന്നോട്ടു ചെല്ലുകയേ മാർഗ്ഗമുള്ളെന്നു ചിന്തിക്കുന്ന സമയത്താണ്, രവിയെ കൂട്ടുകാർ വീണ്ടും അവരുടെ തമാശകളിലേക്കു വലിച്ചിട്ടത്. അലങ്കരിച്ച പന്തലിനു പുറത്തെ വിജനതയിലേക്കു നാടുകടത്തപ്പെട്ട ഒരു ചെടിച്ചട്ടിയാണ് ഇപ്പോൾ അവരുടെ ഇര. മനസ്സിൽ ഒരു വറുതിക്കാറ്റ് പെരുകി നിന്നിരുന്നതുകൊണ്ട് രവിക്ക് തമാശയിലേക്ക് വേഗം ഇറങ്ങിച്ചെല്ലാൻ കഴിഞ്ഞില്ല. കളകൾ ചട്ടിയുടെ വായ്‌വട്ടത്തിൽ നിബിഡമായി തഴച്ചുവളർന്നു നിൽക്കുന്നതും, വീട്ടുകാർ നട്ട ചെടിത്തണ്ടുകൾ ശോഷിച്ച നാരുകളായി ചട്ടിയുടെ വശങ്ങളിലേക്കു വീണുകിടക്കുന്നതും, വിശദീകരണത്തിലൂടെ ബോധ്യപ്പെട്ടപ്പോൾ അയാൾക്ക് ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. കൗതുകം ഉണർത്തുന്ന കാഴ്ച കമന്റുകളിലൂടെ മഹാതമാശയായി വളരുകയും, കൂട്ടച്ചിരിക്ക് അലർച്ചയുടെ നിറക്കൂട്ടുണ്ടാവുകയും ചെയ്തപ്പോഴാണ് രവി ശ്രദ്ധിച്ചത്: ദേവയാനി അടുത്തെത്തിയിരിക്കുന്നു.

കൂട്ടുകാർക്കിടയിൽ ചിരി ഉപേക്ഷിച്ച് രവി മുന്നോട്ടു ചെന്നു. "ഇവിടുന്നു പോകുന്നതിനുമുമ്പ് ഒന്നു കാണാനിരിക്കയായിരുന്നു." അയാൾ മുരണ്ടു. "നേരിട്ടു കാണുമ്പോൾ ഭംഗിവാക്കുകൾക്ക് ഒരു പഞ്ഞവുമുണ്ടെന്നു തോന്നിയിട്ടില്ല." അവളുടെ ചിരി അയാളെ കുത്തിമുറിവേല്പിച്ചു. മുറിവിൽ രക്തം കിനിഞ്ഞ്, നേരിയ കുറ്റബോധത്തിന്റെ ചാലിലൂടെ ഒഴുകുന്നെന്ന് അയാളറിഞ്ഞു.

"ഒന്നും തോന്നണ്ട, രവിയെ ഉദ്ദേശിച്ചല്ല പറഞ്ഞത്. അദ്ദേഹം പോയതോടെ എല്ലാവരും ഒഴിഞ്ഞുമാറുന്നെന്നു തോന്നി."

ഒറ്റപ്പെടലിന്റെ വ്യാകുലതയിൽ വായു നീറുന്നു.

"എങ്ങനെ ആശ്വസിപ്പിക്കണമെന്ന് അറിയാഞ്ഞിട്ടാ വരാത്തത്."

ഒരുനിമിഷം കഴിഞ്ഞ് അവൾ ചോദിച്ചു: "പുതിയ പ്രസിഡന്റിനെ തിരഞ്ഞെടുത്തല്ലോ, അല്ലേ?" രവി മൂളി. അയാളുടെ ഓർമ്മയിലേക്ക് ഒരു നീണ്ട കാലഘട്ടം കടന്നുകയറുകയായിരുന്നു. രാജസേനൻ പ്രസിഡന്റ് ആയിരുന്ന കാലത്താണ് ലയൺസ് ക്ലബ്ബ് വൻ നേട്ടങ്ങൾ കൈവരിച്ചത് എന്നു പറയട്ടേ? അതും ഭംഗിവാക്കായി ദേവയാനി തള്ളിക്കളയില്ലേ? സെമിനാറുകൾ, സാമ്പത്തിക സഹായം തുടങ്ങി എന്തെങ്കിലും കാര്യങ്ങളെക്കുറിച്ചു സംസാരിക്കാൻ നിത്യവുമെന്നോണം രാജസേനന്റെ വീട്ടിൽ കടന്നെത്തിയ അയാൾക്ക്, സത്കാരത്തിന്റെസന്തോഷകരമായ പൊറുതികേടായിരുന്നു, ദേവയാനി.

"രവി തന്നെയല്ലേ ഇപ്പോഴും സെക്രട്ടറി?" വീണ്ടും അയാൾ മൂളി.

"എന്തോ പറഞ്ഞുരസിച്ചിരിക്കയായിരുന്നു. ഞാൻ വന്നത് ഉപദ്രവമായോ?"

തന്റെ മറുപടികൾ മൂളലായി ചുരുങ്ങിയതാവും ചോദ്യത്തിനു കാരണം. രവി പരുങ്ങി. ക്ലബ്ബിന്റെ കുടുംബ സദസ്സുകളിൽ പലപ്പോഴും പ്രദർശിപ്പിച്ച ഒരു കുസൃതിച്ചിരി ദേവയാനി എടുത്തണിഞ്ഞിരുന്നു. പെട്ടെന്ന് അയാൾ ചെടിച്ചട്ടിയുടെ കൗതുകം ചൂണ്ടിക്കാട്ടുകയും, സ്വന്തം പരുങ്ങലിനു മുങ്ങിച്ചാവാൻ പറ്റിയവിധം നർമ്മങ്ങൾ കലർത്തി വ്യാഖ്യാനിക്കയും ചെയ്തു.

ചെടിച്ചട്ടിയുടെ നേരെ തിരിയുമ്പോൾ ദേവയാനിയുടെ മുഖത്തുണ്ടായിരുന്ന പുഞ്ചിരി നൊടിയിടയിൽ അടർന്നുവീഴുന്നത് അയാൾ കണ്ടു. അത്യാഹിതം കാണാൻ ഓടിക്കൂടിയ ആൾക്കൂട്ടമായി മുഖഭാവം മാറിപ്പോയിരിക്കുന്നു. കണ്ണുകളുടെ ഉറവ





പൊട്ടാൻ തുടങ്ങിയപ്പോഴാണ് അവൾ മടങ്ങിയതെന്ന് അയാൾ കണ്ടു.

"ഏതാണ്ടോ ഒരു കുഴപ്പം മണക്കുന്നുണ്ടല്ലോ." ഒരു സുഹൃത്ത് രവിയുടെ ചുമലിൽ സാവകാശം തട്ടി.

"രാജസേനൻ മുതലാളിയുടെ ഭാര്യയല്ലേ?" മറ്റൊരാൾ.

"ആണോ? അപ്പോൾ തന്റെ സംഘത്തിലെ പെൺസിംഹമാണ്. അല്ലേ?"

കൂട്ടുകാർ വട്ടംകൂടി. രവി മിണ്ടിയില്ല. ഉരുവിട്ടുപോയ വാക്കുകൾ തിരികെപ്പെറുക്കിയെടുത്ത്, ഏതാണ്ടു ദേവയാനിയെ വേദനിപ്പിച്ചതെന്ന് അയാൾ പരിശോധിക്കയായിരുന്നു.

ദേവയാനി തിരികെയെത്തി. ഇതിനകം ചിരിയുടെ മുഖംമൂടി അണിയാൻ അവൾക്കു കഴിഞ്ഞിരിക്കുന്നു. "രവി എപ്പോഴെങ്കിലും വീട്ടിലേക്കൊന്നു വരണം. അദ്ദേഹത്തിന്റെ കൂട്ടുകാരെയൊക്കെ ഒന്നു കാണേണ്ട സമയമാണ്. എനിക്കൊറ്റയ്ക്ക് ചില കാര്യങ്ങൾ തീരുമാനിക്കാനാവുന്നില്ല. വേണമെങ്കിൽ സുഹൃത്തുക്കളെ ആരെയെങ്കിലും കൂട്ടിക്കോ."

എല്ലാവരുടേയും നേരെ ചിരിയുടെ നിലാവു ചൊരിഞ്ഞ് അവൾ ആൾക്കൂട്ടത്തിൽ മറയുമ്പോൾ, അവർ അവളുടെ ഭാവപ്പകർച്ചയിൽ വിരണ്ടുനിൽക്കയായിരുന്നു.

ദേവയാനിക്ക് ഒറ്റയ്ക്കു തീരുമാനിക്കാൻ കഴിയാത്തത് എന്താവാം എന്നതായി ചർച്ച. വ്യവസായ സ്ഥാപനത്തിന്റെ നടത്തിപ്പുതന്നെയാവും എന്ന നിഗമനത്തിലാണ് കൂട്ടുകാർ നടന്നുകയറിയത്. ഉദ്യോഗത്തിന് അപേക്ഷകളയച്ചു തളർന്ന ഒരു സുഹൃത്ത് രവിയുടെ കൂടെ ദേവയാനിയുടെ വീട്ടിലേക്കു വരുമെന്ന് ഉറപ്പു നൽകിയതിലെ സ്വാർത്ഥത എല്ലാവർക്കും ഇഷ്ടമായി. വ്യവസായ സ്ഥാപനത്തിന്റെ തിരശ്ശീലയ്ക്കു പിന്നിൽ, ഒരു കഥയുടെ ബീജം തനിക്കു കൊത്തിപ്പെറുക്കാനുണ്ടാവുമെന്നാണ് കഥാകൃത്തായ സുഹൃത്തിന്റെ പ്രതീക്ഷ. പക്ഷേ, ശിവദാസനുള്ളപ്പോൾ സ്ഥാപനത്തിന്റെ പ്രവർത്തനത്തിന് ഒരു കുഴപ്പവും ഉണ്ടാകില്ലെന്ന് രവിക്കു നിശ്ചയമുണ്ട്. അവനെ എത്ര വാഴ്ത്തിയാലും മതിയാവാത്ത ആവേശമായിരുന്നു രാജസേനന്.

അടുത്ത ദിവസം, കാറിൽ നാലുപേരുണ്ടെന്നു കണ്ടപ്പോൾ കാവൽക്കാരൻ കിളിവാതിലിലൂടെ അലറി: "പിരിവിന്റെ കാര്യത്തിനാണെങ്കിൽ കമ്പനിയിൽച്ചെന്ന് ശിവദാസൻ സാറിനെ കണ്ടാൽ മതി."

രവി തല പുറത്തുകാട്ടിയത് അപ്പോഴാണ്.

"അയ്യോ, സാറാരുന്നോ?" ഗേറ്റ് തുറന്നു.

കാർ നിർത്താൻ ഉദ്യാനഭാഗം കാട്ടിക്കൊടുത്തത് ഒരു പരിചാരകൻ; അവരെ സന്ദർശക മുറിയിലേക്കു നയിച്ചത് മറ്റൊരാൾ.

"ഇന്നെന്തുമെന്നു കരുതിയില്ല" എന്ന ആമുഖത്തോടെയാണ് ദേവയാനി കടന്നെത്തിയത്. "വാ, നമുക്ക് അടുത്ത മുറിയിലിരിക്കാം" എന്നുപറഞ്ഞ് അവൾ അവരെ നയിക്കുമ്പോൾ, പരിചാരകർപോലും കേൾക്കരുതാത്ത രഹസ്യങ്ങളുടെ കലവറയാണു തുറക്കാൻ പോകുന്നതെന്ന് രവിക്കു മനസ്സിലായി. കഥാകൃത്തിന്റെ മുഖത്ത് പുതിയൊരു പ്രകാശം പടരുന്നത് അയാൾ ശ്രദ്ധിച്ചു.

ഫാനിന്റെ ശബ്ദത്തിൽ ചിലപ്പോൾ മുങ്ങുകയും, വിഭവങ്ങളുമായെത്തിയ പരിചാരകരുടെ സാന്നിദ്ധ്യത്തിൽ മുടങ്ങുകയും ചെയ്യുന്ന നേർത്ത ഒച്ചയിൽ സംസാരിച്ച്, മുറിയുടെ ചുവരുകൾക്കുള്ളിൽ കിടിലം കൊള്ളുന്ന പരിതഃസ്ഥിതി സൃഷ്ടിക്കാൻ ദേവയാനിക്കു കഴിഞ്ഞു. സമതലത്തിൽ ഒഴുകുന്ന കൊച്ചരുവിയുടെ കളകളം പോലെയുള്ള ശബ്ദത്തിൽ, വറുതിക്കാറ്റിന്റെ തീമണമുള്ള ചൂളംവിളി രവി കേട്ടു.

എവിടെനിന്നോ വന്ന് കണ്ണീരൊഴുക്കിയ ബാലനെ, അവളുടെ നിർബന്ധം കൊണ്ടുമാത്രം ഭർത്താവ് ജോലിക്കു നിർത്തിയതും, അവൻ പൈപ്പിൻ ചുവട്ടിലെ പാത്രം കഴുകൽക്കാരനിൽനിന്ന് ഉദ്യാനത്തിലെ പുൽവെട്ടുകാരനായും ഉദ്യാന പരിപാലകനായും വീടിന്റെ അകത്തളത്തിൽ വീട്ടിലെ മകളോടൊപ്പം ട്യൂഷൻ പഠിക്കുന്നവനായും വീട്ടുകാര്യസ്ഥനായും വ്യവസായ സ്ഥാപനത്തിന്റെ ചുമതലക്കാരനായും വളർന്ന് ഇന്നത്തെ ശിവദാസനായതും, അവൾ വിവരിച്ചു. മെലിഞ്ഞ ഒച്ചകൊണ്ട് ദേവയാനി കോറിയിടുന്ന കഥയിലെ പല ഘട്ടങ്ങളും രാജസേനൻ പറഞ്ഞ് രവിക്ക് അറിവുള്ളതാണ്.

"ഇപ്പോൾ കമ്പനി അവന്റേതാണെന്ന് പറയുന്നു. റിക്കാർഡുകളിലൊക്കെ തിരിമറി നടന്നിരിക്കുന്നു. അദ്ദേഹം മരിച്ച് കുറേക്കാലം കഴിഞ്ഞ് കണക്കും കാര്യങ്ങളും അന്വേഷിക്കുമ്പോഴാണ് ഞാൻ വിവരം അറിയുന്നത്. ഇപ്പോൾ എനിക്കും എന്റെ മോക്കും...."

നേർത്ത ഒച്ച തേങ്ങലിൽ മുറിഞ്ഞു. പണ്ടത്തെ ദേവയാനിയിൽനിന്ന് ഇന്നത്തെ ദേവയാനിയിലേക്കുള്ള ദൂരം അളക്കാൻ ശ്രമിക്കവേ, രവിയുടെ ഓർമ്മയിൽ രാജസേനന്റെ ശബ്ദം മുറിഞ്ഞുകയറി: "ഞാനത്ര മണ്ടനാന്നു വിചാരിക്കരുത്. പലപ്പോഴും പരീക്ഷിച്ചിട്ടുണ്ട്. അമ്പതിനായിരമോ അതിൽക്കൂടുതലോ ചിലപ്പോൾ ശിവദാസനറിയാതെ ഞാൻ സേഫിൽ വയ്ക്കും. കണക്കു നോക്കിയിട്ട് അവൻ പറയും, സൂക്ഷം ഇത്രയും അധികമുണ്ടെന്ന്. അതെങ്ങനെ വന്നെന്ന് ആലോചിക്കുന്ന മട്ടിൽ ഞാനിരിക്കും. പരീക്ഷിക്കാൻ വച്ചതാന്നു പറയാൻ പറ്റുമോ? അത്ര വിശ്വസ്തനാ അവൻ. കാര്യങ്ങൾക്കൊക്കെ അതിസമർത്ഥൻ. അതുപിന്നെ അങ്ങനെയല്ലേ വരൂ. ഞാൻ വളർത്തിയതല്ലേ അവനെ. ഇനി ഒരാശയുണ്ട്..."

ദേവയാനിയുടെ ശബ്ദം രവിയെ ഉണർത്തി: "കരയാതിരിക്കാനാണ് രവിയോടു കൂട്ടുകാരെ കൊണ്ടുവരാൻ പറഞ്ഞത്. പരിചയമില്ലാത്തവർ ഉണ്ടായിട്ടും എനിക്കു നിയന്ത്രിക്കാൻ കഴിയുന്നില്ല." ഈർപ്പം തിളങ്ങുന്ന കണ്ണുകളുമായി പൊരുത്തപ്പെടാത്ത ഒരു ചിരി മുഖത്തു നിറയ്ക്കാൻ ദേവയാനിക്കു കഴിഞ്ഞു.

കഥ കേട്ടപ്പോൾ, കഥാകൃത്തിന്റെ മുഖം കാർമേഘങ്ങൾ നിറഞ്ഞ ആകാശമായി മാറിയത് എന്തുകൊണ്ടെന്ന് രവിക്കു മനസ്സിലായില്ല. അയാൾ ദേവയാനിയോടു പറഞ്ഞു: "തന്നെ വഞ്ചിക്കാൻ കഴിയില്ലെന്ന് രാജസേനൻ സാർ എന്നോടു പറഞ്ഞിട്ടുണ്ട്. പിന്നെ ഇതെങ്ങനെ സംഭവിച്ചെന്നാണ് എനിക്കു മനസ്സിലാവാത്തത്."

"അദ്ദേഹം അവനെ കണക്കറ്റു വിശ്വസിച്ചു. അവസാനകാലത്ത് അവൻ പറയുന്നിടത്തൊക്കെ കണ്ണുമടച്ച് ഒപ്പിടുകയല്ലായിരുന്നോ?"

വിശ്വാസവഞ്ചനയ്ക്ക് കേസുകൊടുക്കണം. ഒരാൾ നിർദ്ദേശിച്ചു. നിയമം നടപ്പാക്കാൻ കോടതികളുണ്ട്. മറ്റൊരാൾക്ക് ആവേശം. ദേവയാനി ഇതിനകം ഒരു വക്കീലിനെ കണ്ടിരിക്കുന്നു. രേഖകൾ അനുസരിച്ച് ശിവദാസനാണു കമ്പനിയുടമയെങ്കിൽ വലിയ പ്രയോജനം ഉണ്ടാകില്ല. എങ്കിലും, കേസുമായി മുന്നോട്ടു പോകണമെന്നുണ്ട്. അതിനിടയ്ക്കാണ് മകളുടെ വിവാഹക്കാര്യം വന്നുപെട്ടിരിക്കുന്നത്.

"ഇനി ഒരാശയുണ്ട്. എന്റെ മകളെക്കൂടി അവന്നു കൊടുക്കണം. അതിലും കച്ചവടക്കണ്ണുണ്ടു. കേട്ടോ. കമ്പനി സ്വത്തെല്ലാം മകൾക്കും അവളുടെ മക്കൾക്കും ഇരിക്കുമല്ലോ." രാജസേനന്റെ ചിരി കടൽക്ഷോഭംപോലെയാണെന്ന് രവി ഓർത്തു.





"മായയെ വിവാഹം ചെയ്യാൻ ശിവദാസൻ ഒരുക്കമല്ലേ?" രവി അന്വേഷിച്ചു.

"ഒരുക്കമാണ്. പക്ഷേ, അവൻ അവളെ വഞ്ചിക്കും. അത്രെ പറഞ്ഞിട്ടും അവൾക്കു മനസ്സിലാവുന്നില്ല. അവൾക്കിപ്പഴും അവനെ വിശ്വാസമാണ്. വഞ്ചിക്കത്തില്ലെങ്കിൽ കേസിനു പോകണ്ടാരുന്നു. വഞ്ചിക്കും. അതുറപ്പാണ്. അവൾ പിൻമാറിയാൽ കേസുമായിട്ടു മുന്നോട്ടുപോകാം. ഞാനെന്താ ചെയ്യേണ്ടത്?"

മായയ്ക്കും ശിവദാസനും വിവാഹത്തിനു സമ്മതമായതുകൊണ്ട് വഞ്ചന പ്രതീക്ഷിക്കേണ്ടെന്ന് രവി പറഞ്ഞു. നല്ലതു വരുമെന്നു കരുതുക. അയാളുടെ വാക്കുകൾ മാടപ്രാവുകളായി.

ദേവയാനിയുടെ ഒച്ച പൊങ്ങിയതു പെട്ടെന്നാണ്: "വഞ്ചിക്കത്തില്ലേ? ശിവദാസൻ കഴിഞ്ഞൊരു ദിവസം എന്റെ മുറിയിൽക്കേറി വന്നിട്ടു പറഞ്ഞതെന്താന്നു കേൾക്കണോ? 'വക്കീലിന്റെ അടുത്തു പോയെന്നു കേട്ടു. കേസിനൊന്നും പോകണ്ട. അമ്മേ, മോളേം ഞാൻ നോക്കിക്കോളാം.' ഇതു പറഞ്ഞപ്പോൾ അവന്റെ നാറുന്ന കണ്ണ് എന്റെ ദേഹത്തായിരുന്നു."

ഒരു സ്ഫോടനത്തിന്റെ ചീളുകളായി രവി തെറിച്ചുയർന്നു. ഇനി കേൾക്കാൻ വയ്യ. ആലോചിച്ച് അടുത്ത ദിവസം എന്തെങ്കിലും പോംവഴി നിർദ്ദേശിക്കാമെന്നുപറഞ്ഞ് അയാൾ കൂട്ടുകാരുടെ കൂടെ പുറത്തേക്കു പാഞ്ഞു.

തനിക്ക് ഉപയോഗിക്കാൻ കഴിയാത്തവിധം, പഴമയുടെ പൂപ്പൽ മൂടിയ കഥയാണു ദേവയാനിയുടേതെന്ന് കഥാകൃത്ത് പരിതപിച്ചു. പക്ഷേ, കേസ് കൊടുക്കുകയോ കൊടുക്കാതിരിക്കുകയോ വേണ്ടതെന്ന ചോദ്യം തന്നെ വല്ലാതെ കുഴയ്ക്കുന്നെന്ന് അയാൾ സമ്മതിച്ചു. ചോദ്യത്തിന് ഉത്തരം തേടുന്നതിലൂടെ തനിക്ക് ആളിക്കാൻ ഒരു തീപ്പൊരി കിട്ടുമെന്നാണ് അയാളുടെ പ്രതീക്ഷ. പക്ഷേ, കൂട്ടുകാരുടെ മുഖങ്ങളിൽ കടുത്തുനിന്ന വർണ്ണങ്ങൾക്ക് ഏതെങ്കിലും പ്രതികരണത്തിന്റെ ഛായ ഉണ്ടെന്ന് അയാൾക്കു തോന്നിയില്ല.

രവിയുടെയും കൂട്ടുകാരുടെയും കൂടിയാലോചനയിൽ ദേവയാനിയുടെ രക്ഷാമാർഗ്ഗം തെളിഞ്ഞില്ല. ഓരോരുത്തർക്കും ഒത്തിരി കഥകൾ പറയാനുണ്ടായിരുന്നു. ഒരു ബന്ധുവിന് വിദേശക്കമ്പനിയിൽ ജോലി വാങ്ങിക്കൊടുത്തതിന് പ്രത്യുപകാരമായി പ്രയോഗിച്ച ഏഷണികൊണ്ട്, സ്വന്തം ഉദ്യോഗം നഷ്ടപ്പെട്ട് നാട്ടിൽ മടങ്ങിയെത്തിയ ഒരാൾ; ജോലിയുടെയോ വിവാഹത്തിന്റെയോ വ്യാമോഹങ്ങളിൽപ്പെട്ട് ഓരോരുത്തരുടെ കൂടെ ഒളിഞ്ഞോ തെളിഞ്ഞോ പോയി, ചെമപ്പുതെരുവിലെ വിഴുപ്പായ പലർ. അങ്ങനെ..... അങ്ങനെ....

രവിയുടെയും കൂട്ടുകാരുടെയും തലയ്ക്കകത്ത് കഥകൾ കുരുങ്ങി.



## മുല്ലനേഴി



പൂകവല്ലിയിൽ നിന്നേറേ
പൂക്കളെക്കണ്ടെടുത്തവൻ
കറുത്ത ഗുളികപ്രായൻ
കാന്തമന്തഃപുരങ്ങളിൽ

ദുരാചാര മതിൽക്കെട്ടിൽ
ദുഃഖിക്കും ജീവിതങ്ങളെ
ആത്മബോധക്കരുത്തേകി
ലോകം കാട്ടിക്കൊടുത്തവൻ

ഒഴുക്കിന്നെതിരേ നീന്തി
കഴയ്ക്കാത്ത മനസ്സുമായ്
പഴകിച്ചെന്ന സംസ്കാര-
ക്കടയ്ക്കൽ കത്തിവച്ചവൻ

സന്ധ്യയ്ക്കാലില തുളുമ്പുന്ന
ചന്തം നോക്കിയിരിക്കവേ
തുളസിക്കതിൽ പോലേതു-
ഗുരു ചാരത്തണഞ്ഞുവോ

അമ്മഹാ ഗുരുവിൽനിന്നും
അക്ഷരങ്ങൾ നുണഞ്ഞവൻ
'മാൻമാർക്കുകുട'യിൽനിന്നും
മഹാകാശങ്ങൾ നെയ്തവൻ

മർത്ത്യനാണീ ഭൂമുഖത്തെ
സത്യമെന്ന തെളിച്ചവും
കണ്ണുനീരിന്നു പിന്നാലെ
കിനാവിൻ പൊൻവെളിച്ചവും

മനോവാക്കർമ്മയോഗത്താൽ
കാട്ടിത്തന്ന മഹാശയൻ
വിടർന്ന ചിരിയും കൂപ്പു-
കൈകളും പിരിയാത്തവൻ

വിടി, വീടു തുറന്നിട്ടു
വിരുന്നൂട്ടി കൃതാർത്ഥനായ്
വരുന്നോന്റെ വല്യപ്പത്തിൻ
തൊലിയെന്നുമുരിക്കയായ്

മനസ്സിൽനിന്നൂറിയെത്തും
മധുരിക്കും ചിരിക്കകം
തങ്ങിനിൽപുണ്ടായിരുന്നു
ഒരു തേങ്ങൽ, അസംശയം.

ആതേങ്ങലിന്നും നീളുന്നു-
ആത്തേന്മാരുടെ ജീവിതം
മാറി, എന്നാൽ നാരിമാരി-
ന്നാകെത്താൻ പൊള്ളിനിൽക്കയാം

വിടിയെപ്പോൽ വിടി മാത്രം
വിടി വെട്ടിയ വീഥികൾ
കാടും പടലുമായ്ക്കാൺകെ
കൺകളേ പിൻമടങ്ങുക.

ലോകം മുഴുവനൊന്നാകാൻ
നന്നാകാൻ കൊതിയാണ്ടവർ
ത്യാഗമല്ലൂഴിയിൽ കാമ്യം
ഭോഗമെന്നേ നിനപ്പവർ.

നരൻമാരോ തരംപോലെ
നിറംമാറി നടക്കയാം
നാണയം നേടുവാനേതു
നാണക്കേടും ചുമക്കയാം

നൂറുകൊല്ലം തികഞ്ഞപ്പോൾ
വിടിയും കുറ്റിയറ്റുവോ
വിടിയേക്കാൾ നമുക്കിപ്പോൾ
നേട്ടം മാഞ്ചിയമല്ലയോ!



സലിം കേച്ചേരി

# ബുദ്ധന്റെ ചിരി

### അഞ്ച്



**അ**യാൾ എഴുന്നേറ്റ് ബീഡിക്കു തപ്പി. ബീഡിയും തീപ്പെട്ടിയും വെള്ളം കുടിച്ചു ചീർത്തിരിക്കുന്നു. നല്ല ദാഹം. കുപ്പി വായിലേക്കു കമിഴ്ത്തി.. കുപ്പിയിൽ ഒരു വാറലേ ഉണ്ടായിരുന്നുള്ളൂ.

"പുലർച്ചെ എണീറ്റ് ചാരായം മോന്ത്വാ? വായ കഴുകേം വെള്ളം കുടിക്കേം ഒന്നും വേണ്ടേ?"

"നിന്റെ ചത്തുപോയ തന്ത കൊണ്ടുവന്നു തരോ വെള്ളം? നിന്റമ്മേടെ പട്ടാളംനായര്?"

"നമ്മള് രണ്ടാളും നല്ല കോലത്തിലായിട്ട്ണ്ട്. ആന മണ്ണുകുത്തിയതുപോലെ. ചോന്ന മണ്ണില് കുളിച്ചിരിക്കണു. വാ പൊഴേ പോയി മുങ്ങാം. കുഞ്ഞോൻക്കാക്ക് മാറ്റാൻ വേറൊന്നും ഇല്ലല്ലോ. ഈ മുണ്ടും ഷർട്ടും ഞാൻ കുത്തിപ്പിഴിഞ്ഞു തരാം. ഇതു തന്നെ ഉടുത്തോ. ഒണങ്ങീട്ട് ഉടുക്കണംന്ന്ണ്ടെങ്കില് വെയിലു മൂക്കണവരെ പുഴക്കരേല് തപസ്സിരുന്നോ."

"ഞാനൊന്നും വരുന്നില്ല നിന്റെ പൊഴയിലേക്ക്."

"ഊം?"

" ഓ, പൊഴ. നല്ല പൊഴയാ പൊഴ. ഇന്നലെ കൊറച്ച് വെള്ളമെടുത്ത് മുഖം കഴുകാൻ നോക്കിയപ്പോൾ വെള്ളമല്ല, ചോരയാണ് ചോര."

"ഞാൻ ചോദിക്കട്ടേ കുഞ്ഞുമോൻക്ക തിരിച്ചു വന്നപ്പഴേ ഈ കൊഴപ്പൊക്കെ ഉള്ളോ? ഇക്കണ്ട കാലം അലഞ്ഞുതിരിഞ്ഞുനടന്ന നാട്ടിലൊന്നും പുഴയോ. കുളമോ ഉണ്ടായിരുന്നില്ലേ?"

"ഞാൻ നഗരങ്ങളിലായിരുന്നു, നഗരങ്ങളിൽ. അവിടെയൊക്കെ പൈപ്പാണ്."

"ശരി. ആ പൈപ്പിലൂടെ കുഞ്ഞുമോൻക്കാടെ ഉമ്മയുടെ ചോര വരാതിരുന്നതെന്തേ?"

പറങ്കിമാവിൻചില്ലകളിൽ കാറ്റുപിടിച്ചു.

ഇലത്തുമ്പുകളിൽ ഉറക്കംതൂങ്ങിയിരുന്ന വെള്ളത്തുള്ളികൾ പിടഞ്ഞു.

"വനജയുടെ കൃഷ്ണമണികളിൽ അയാൾ നിറഞ്ഞു.

"പൈപ്പിന്റെ ടാപ്പ് തുറന്നപ്പോൾ ചോര വന്നില്ല എന്നു നിന്നോട് ആരാ പറഞ്ഞത്?" അയാൾ തിരിച്ചു ചോദിച്ചു.

"അപ്പോൾ..... അന്യനാട്ടീവെച്ചു പൈപ്പു തുറന്നപ്പൊ" വനജയുടെ വാക്കുകൾ വിറച്ചിരുന്നു, "ചോരയാണോ വന്നത്?"

അതേ.

ചീഞ്ഞ ചോര.

പുഴയുടെ അടിയിൽക്കിടന്ന്, അഴുകിയ മയ്യത്തിന്റെ ഉള്ളിൽക്കിടന്നു ശ്വാസംമുട്ടി മരിച്ച ചോര.

നഗരത്തിലെ നിരത്തുകളിലൊന്നിലേക്കു നീണ്ടുനിന്ന പൈപ്പിന്റെ ടാപ്പുതുറന്ന് ചീഞ്ഞുനാറിയ ചോര വലിച്ചുകുടിച്ച് അയാൾ മുരിനിവർന്നു.

ഇപ്പോൾ ഇരവ്.

പെണ്ണെവിടെ? ഒരു പെണ്ണുവേണം, പെണ്ണുവേണം.

നഗരം ഉറങ്ങുകയാണ്. നഗരത്തിന്റെ കണ്ണുകളായ ഷട്ടറുകൾ അടഞ്ഞുകിടന്നു. അടഞ്ഞ ഷട്ടറുകൾക്കുമുമ്പിലെ ഇത്തിരിപ്പോരം പോന്ന സിമന്റുതറയിൽ വ്രണങ്ങളിൽ മാന്തിയും കണ്ട സിനിമകളുടെ ദൃശ്യവിന്യാസങ്ങളെ ഓമനിച്ചും ഉറങ്ങുന്ന യാചകർ. രാജ്യം പോയ രാജാക്കന്മാർ. രാജ്ഞികൾ.

ഉമ്മയുടെ കൊഴുത്ത ചോര മുക്കുമുട്ടെ വലിച്ചുകുടിച്ചിട്ടും, കറിക്കൊളമ്പും ആപ്പവും ഭക്ഷിച്ചതിന്റെ ഓർമ്മയ്ക്കായി കറിയുടെ ഒരു ചീള് പല്ലിന്റെയിടയിൽ കിടന്നു കുത്തി. ഇറച്ചിച്ചീളിനെ നാവുകൊണ്ടു തിരിഞ്ഞു കുത്തിയും വിരലുകൊണ്ടു മോണയിൽ ഞെക്കിയും അയാൾ രണ്ടു കെട്ടിടങ്ങൾക്കിടയിലെ ഒരിടച്ചാലിലേക്കു കടന്നു. ഇരുളുറഞ്ഞ ആ പാടിയിലേക്ക് എങ്ങുനിന്നോ ഒലിച്ചെത്തിയ നേരിയ വെളിച്ചം ആ ഇടച്ചാലിനെ പാടപോലെ നേർത്ത ഒരാവരണം അണിയിച്ചിട്ടുണ്ടായിരുന്നു.



ഇടച്ചാലിലൂടെ നടന്നങ്ങു ചെന്നപ്പോൾ ഒരു പെണ്ണ്.

അവൾ ഇരുട്ടിൽ മുഖം പൂഴ്ത്തി പുറംതിരിഞ്ഞിരിക്കുകയാണ്. വാടിയ മല്ലികപ്പൂവിന്റെ ഗന്ധം.

"അലോ.... ഹലോ....." അയാൾ തിടുക്കപ്പെട്ടു.

അവൾ തലതിരിച്ച് അയാളെ നോക്കി. വിണ്ടുപൊട്ടിയ ചുണ്ടുകൾക്കിടയിൽ ചിരി തെളിഞ്ഞു.

അയാളും വികൃതമായി ചിരിച്ചു.

അവൾ നന്നെ ചെറിയ ഒരു കടലാസ്സ് പോക്കറ്റ് അയാൾക്കുനേരേ ഉയർത്തിക്കാണിച്ചു.





അയാൾ കുനിഞ്ഞ് അതെന്താണെന്നു കണ്ടുപിടിച്ചു.

കോണ്ടം.

നിരോധ്.

ഇപ്പോൾ, പല്ലിന്റെയിടയിൽക്കിടന്നു കുത്തിയ ഇറച്ചിച്ചീളു കിട്ടി.

"എടം എങ്കെ ഇറുക്ക്?" അയാൾക്കു ധൃതിയായി.

"ഇതു താൻ നമ്പ എടം. ഭയപ്പെടതേവയില്ലെ."

ചേലചുറ്റിയവൾക്ക് ആണിന്റെ സ്വരമോ?

അല്ല, ശബ്ദം പിന്നിൽനിന്നാണു കേട്ടത്. തിരിഞ്ഞുനോക്കിയപ്പോൾ ഒരു ചെറുപ്പക്കാരൻ.

"ഉനക്കും ഇതുക്കും പേച്ചില്ലെ. നീ ഉൻവേലയെ പാത്ക്ക്ട്ട് പോ." അയാൾ തമിഴനോടു കയർത്തു.

"പേച്ച് ഏതും വേനാ. തകരാറ് സെയ്യവേനാ. കാശു കുട്ത്ത്ട്ട് ശീഘ്രം വേലയെ മുടിച്ചിട്ട് പോകും."

ഓ, ഇവനായിരിക്കും ഇവളുടെ മറ്റവൻ.

"എവ്വളവ്?"

"പത്ത് രൂപാ."

അയാൾ പത്തുരൂപയെടുത്ത് അവനു നല്കി.

"ശീഘ്രം വേലയെ മുടിച്ച് പോവും. പിന്നാടി ആളിറുക്ക്." മറ്റവൻ ഇരുട്ടിലേക്കു കൂപ്പുകുത്തി.

"ഇങ്കെതാൻ പട്ക്കണമാ?" അയാൾ വിളിച്ചുചോദിച്ചു. ഈ ഇടച്ചാലിൽ, നടപ്പാതയിൽ, കിടന്നിട്ട്? അയാൾക്കു സംശയം തീർന്നിരുന്നില്ല.

"എന്നാങ്കെ? പേച്ച് വളത്തവാനാ. ശീഘ്രം വേലെ മുടിച്ചിട്ട് പോകും. പിന്നാടി ആളിറ്ക്ക്." ഇരുട്ടിൽനിന്നു മറ്റവന്റെ താക്കീത്.



സ്ത്രീ നിരങ്ങിത്തിരിഞ്ഞ് അയാൾക്ക് അഭിമുഖയായി.

അയാൾ അവളുടെ കഴുത്തിൽ മുഖം അമർത്താനായുമ്പോഴേക്കും അവൾ മലർന്നുകിടന്നു. കാലുകൾ വലിച്ച് കാൽമുട്ടുകൾ മുകളിലേക്കുയർത്തി.

അയാൾ ശരിക്കും ഞെട്ടിപ്പോയി.

അവൾ ഗർഭിണിയാണ്.

പൂർണ്ണഗർഭിണി.

അയാളുടെ മുഖത്തേക്കുയർത്തിയ കാൽമുട്ടുകളുമായി അവൾ കിടന്നു. അവളുടെ നിറവയറ്, അവളുടെ നെഞ്ചിന്റെയും മുഖത്തിന്റെയും ദൃശ്യത്തെ അയാളിൽനിന്നു മറച്ചു. അയാളുടെ തുറിച്ച കണ്ണുകൾക്കുമുമ്പിൽ ഇപ്പോൾ ഉയർന്നുനില്ക്കുന്ന രണ്ടു കാൽമുട്ടുകൾ. അവയ്ക്കു നടുവിൽ ഒരു ഗർഭത്തിന്റെ വിധി.

ഇപ്പോൾ അയാളറിയുന്നു, തന്റെ കൈകൾ ഗർഭിണിയുടെ നഗ്നമായ തുടകളിൽ എന്തോ അന്വേഷിക്കുകയാണ്.

ഉഷ്ണം അയാളെ ഉഴുതുമറിച്ചു.

ഊക്കോടെ അവളിലേക്ക് അടുത്തുകൊണ്ട് അയാൾ പറഞ്ഞു: "യേൻ പേസമാട്ടാങ്കറെ? എൻ മേലെ കോപമാ? ഇല്ലയെൻറാൽ നീ ഊമയാ?"

അവൾ ചിരിച്ചു.

പൊട്ടിയ കുപ്പിവളത്തുണ്ടുകൾ നിലത്തുവീണു വീണ്ടും നുറുങ്ങുന്നതുപോലെയുള്ള ദൈന്യം നിറച്ചുവച്ച ചിരി. ചിരിയും കണ്ണീരും കലർന്ന ഒരു ചിരി.

അയാൾ വീണ്ടും ചോദിച്ചു. അവളുടെ സ്നി

ഗന്ധതകളിലൂടെ കിതപ്പോടെ വിരലോടിക്കുന്നതിനിടയിൽ: "നാൻ സൊൽറത്.... ഉനക്ക് കാത് കേക്കലയാ?"

"മലയാളിയല്ലേ?" സ്ത്രീ സംസാരിച്ചു.

ആദ്യമൊരു നടുക്കമുണ്ടായി. പിന്നെ താളം വീണ്ടെടുത്ത് അയാൾ പറഞ്ഞൊപ്പിച്ചു: "അ-തെ-"

"ആണെന്നു തോന്നി. അതുകൊണ്ടു ചോദിച്ചതാ. പിന്നെ ഞാനൊന്നും മിണ്ടാത്തത്.... എന്ത് മിണ്ടാനാ? നിങ്ങള് കാര്യം നടത്തി വേഗം പോണം. വേറെ ആള് വന്നാ നിങ്ങടെ കാര്യം പിന്നെ നടക്കില്ല. കാശ് ആദ്യം കൊടുത്തതല്ലേ? ആട്ടെ. പേരെന്താ?"

"കുഞ്ഞുമോൻ." ഉടുമുണ്ട് ഉരിഞ്ഞു ചുരുട്ടിവയ്ക്കുന്നതിനിടയിൽ അയാൾ പറഞ്ഞു.

അവൾ വീണ്ടും നിശ്ശബ്ദയായി. അവളുടെ കണ്ണുകൾ നിറയുന്നത് ഇരുട്ടിന്റെ നേർമയിലൂടെ അയാൾ കണ്ടുപിടിച്ചു.

"എന്തിനാ കരേണത്?"

"എന്റെ മോന്റെ പേരാ, കുഞ്ഞുമോൻ."

"അപ്പോൾ നിങ്ങടെ പേരോ?"

"പാത്തു."

(തുടരും)











ജോസ് പനച്ചിപ്പുറം

# അലിഖിതം

## പതിമൂന്ന്



**രാ**ത്രി, പൊലീസ് സ്റ്റേഷനുകളിൽ വിളിച്ചുചോദിക്കുക എന്ന പതിവുപരിപാടി കൂടി കഴിഞ്ഞാൽ പണിതീർന്നു.

-വല്ല അജ്ഞാത ജഡമോ അപകട മരണമോ മറ്റോ ഉണ്ടെങ്കിലോ? സെൻട്രൽ സ്റ്റേഷനിൽ ഫോണെടുത്തത് അൻവർ.

"താനെന്താ പോകാതിരിക്കുന്നെ?"

അൻവർ എത്തിയപ്പോൾ മുകുന്ദൻ യാത്രയാവുകയായിരുന്നു.

-"ഇനി വല്ലതുമുണ്ടോ സാർ?"

"ഇല്ല. പൊയ്ക്കോ-"

മുകുന്ദൻ സ്ഥലം വിട്ടുകഴിഞ്ഞപ്പോൾ അപ്പുക്കുട്ടൻ നിർദ്ദേശം വച്ചു: "നമുക്കും ഇറങ്ങാം."

"എങ്ങോട്ടാ?"

"എനിക്കേതായാലും വീടും കുടുംബവുമൊന്നുമില്ലല്ലോ. ഭക്ഷണം കഴിക്കണം. തനിക്കു വിരോധമൊന്നുമില്ലല്ലോ.

റെയിൽവേസ്റ്റേഷൻ റോഡിലെ തിരക്കില്ലാത്ത ഹോട്ടലിലേക്ക് അപ്പു സ്ക്കൂട്ടർ വിട്ടു.

തീവണ്ടിയുടെ പുകകൊണ്ടെന്നപോലെ പ്രകാശം പുകഞ്ഞുനിന്ന റസ്റ്റോറന്റിൽ മൂലയ്ക്കൊരു മേശ വീണുകിട്ടി.

"തനിക്ക് ഹോട്ട് വല്ലതും....?"

"വേണ്ടെടോ. വീട്ടിൽ കുറെ ഗസ്റ്റുണ്ട്."

"എന്നാ വേണ്ട, ബീയറാവാം."

അപ്പു രണ്ടു ബീയർ ഓർഡർ ചെയ്ത് സാധാരണ സന്ധ്യ കഴിഞ്ഞാൽ റൈട്ടറാവും ഫോണെടുക്കുക.

"കമ്മീഷണറുടെ വിടവാങ്ങൽ യോഗമായിരുന്നു. ഇപ്പോ കഴിഞ്ഞതേയുള്ളൂ."

"അപ്പോൾ അങ്ങേർ പോകാൻതന്നെ തീരുമാനിച്ചു?"

"ഉവ്വുവ്വ്. കാക്കി ഊരിവച്ച് എം.ഡി.യായിട്ടാ. ഓർഡർ വന്നിട്ടില്ല കേട്ടോ-"

അപ്പോൾ-

കേട്ടതു ശരിതന്നെ. സുകുമാരൻ പറഞ്ഞ ബാക്കി കാര്യങ്ങളും സത്യമാണെന്നു വരുമോ?

"പിന്നെ, ആർക്കൊക്കെയാ മാറ്റം?"

"എ.സി.ജോർജ്ജ് അഡ്മിനിസ്ട്രേഷനിലേക്ക്. ഇവിടെത്തന്നെ."

അതു ശരി. മാറ്റമില്ലാത്ത മാറ്റം അയാൾ സംഘടിപ്പിച്ചെടുത്തിരിക്കുന്നു.

"സുകുമാരനോ?"

"അങ്ങേര് തലസ്ഥാനത്തേക്ക്. കമ്പ്യൂട്ടർ സെല്ലിൽ."

പാവം, മലബാറിലേക്കാണെന്നു ഭയന്നിരിക്കുകയായിരുന്നു. അതുണ്ടായില്ല.

അപ്പുവിന് പെട്ടെന്നൊരാശയം തോന്നി.

"എടോ താനെപ്പഴാ ഫ്രീയാകുക?"

"കഴിഞ്ഞു. ഇന്നിനി പരിപാടിയൊന്നുമില്ല."

"എന്നാൽ ഇതുവഴി വാ. അല്പം സ്വകാര്യം സംസാരിക്കാനുണ്ട്."

"ഇപ്പഴോ?"

"ഇപ്പോൾത്തന്നെ.... എന്താ വീട്ടിൽ പോകാൻ തിരക്കുണ്ടോ?"

"തിരക്കൊന്നുമുണ്ടായിട്ടല്ല."

"എന്നാ വാടോ-"

"ശരി."





## കിളിമാനൂർ മധു



**നോ**മ്പുകാലത്ത് ഒന്നും എഴുതിക്കൂട
ആരും എഴുതാറുമില്ല
വ്രതാനുഷ്ഠാനത്തിന്റെ പരിശുദ്ധിയിൽ
മനസ്സ് ഉറയൂരുന്ന കാലം.

എങ്കിലും ഭയ്യ, ഓരോതവണയും
അവസാനത്തെ കത്താണെന്നു കരുതി
എഴുതിപ്പോകുന്നു
അതുകൊണ്ടെല്ലാം ഞാനങ്ങു പറയുന്നു
അബ്ബ ഇനിയും മടങ്ങിവന്നിട്ടില്ല
അമ്മിജാൻ കിടക്കപ്പായിൽത്തന്നെ.
ഉപേക്ഷിച്ച ഹൗസ്ബോട്ടിലിരുന്നു
ഞാനീ വരികൾ പേടിച്ചുകൊണ്ടെഴുതുകയാണ്.

ഇനിയൊരിക്കലും കാണരുതെന്നു
കാണുകില്ലെന്നറിയാമെങ്കിലും
ഭയ്യ, ചിലപ്പോഴൊക്കെ എനിക്കു പിടിച്ചുനിൽക്കാനാവുന്നില്ല
പക്ഷേ.... എനിക്കൊന്നിനും കഴിയില്ലല്ലോ.

മടക്കത്തപാലിൽ മറുപടി വരണേ
എന്നുള്ള മന്ത്രം നെഞ്ചിലെ കിതപ്പാകുമ്പോൾ
കത്തെറിയുന്ന തപാൽശിപായി ചോദിക്കും
'ഇയാൾ നിനക്കു ആരാ'
അറിയാതെ ഞാനുരുകുന്നുണ്ട്
'ഹം ആപ് കെ ഹെ കോൻ'
ഇക്കുറി റംദാൻ എന്താണാവോ കൊണ്ടുവരുന്നത്
കഴിഞ്ഞ തവണ അബ്ബയെ അവർ കൊണ്ടുപോയി.
പള്ളിയിലൊളിച്ച പടക്കോപ്പുകാർ
വെള്ളിയാഴ്ചകളിൽ സന്ദേശം വരും
ജീവനോടിരുപ്പുണ്ടെന്ന ഒറ്റ വരി.




ജീവകാരുണ്യത്തിന്റെ സൗജന്യം
അബ്ബയെ ബന്ധിപ്പിച്ചിരിക്കുന്നു
അമ്മിജാൻ അന്നത്തെ നിലവിളിയിൽനിന്നും
മറ്റൊരു വാക്ക് ഇതേവരെ പറഞ്ഞിട്ടില്ല
തുറിച്ച നോട്ടവും തുളുമ്പുന്ന കണ്ണുകളും
പൊട്ടിപ്പൊട്ടിക്കരച്ചിലും മാത്രം.

അന്നവർ തകർത്തെറിഞ്ഞ ബോട്ടിന്റെ തുഴ
ഞാനൊരു സ്മാരകംപോലെ സൂക്ഷിക്കുന്നു
അന്നു നമ്മളെ പട്ടംചുറ്റിച്ച ആ തുഴതന്നെ
തടാകത്തിലെ സന്ധ്യ.... ഇല്ല ഇപ്പോഴിരുട്ടുമാത്രം.

പട്ടിണിയൊന്നുമില്ല, എങ്കിലും പട്ടിണിമാത്രം
കാഫറിനു കത്തെഴുതുന്നോയെന്നു ചോദിച്ചു
അബ്ബ പലപ്പോഴും ഊശിയാക്കിയിരുന്നു
'ഗസലുകാരെ, മോളേ അള്ളാ കനിഞ്ഞിരിക്കുന്നു'

എങ്കിലും അബ്ബ എന്തിനോ പേടിച്ചിരുന്നു
ഭയ്യാ, ബോധ്യപ്പെടുത്താൻ എനിക്കീ ജീവിതവും.



വാർത്തകളിൽ എല്ലാം ശാന്തമാണെന്നല്ലേ
യുദ്ധത്തിന്റെ മണം കാറ്റിൽച്ചുവയ്ക്കുന്നു
ശത്രുപക്ഷത്തിന്റെ പാളയവും പടക്കോപ്പും
പുറത്തൊന്നുമല്ല; ശത്രുപോലും!

തമാശയായിട്ടെങ്കിലും അമ്മിജാൻ പറഞ്ഞു
നിന്റെ 'ഭയ്യ'യോടൊപ്പം പോയാലോ
ഓർക്കുന്നുണ്ടോ, കുങ്കുമപ്പാടം കാണാൻപോയ പ്രഭാതം
പുതിയൊരു കമ്പിളി ഞാൻ നെയ്തുതന്ന ദിവസം.

കവിത മണത്തുനടന്ന ആളിനു
കഥയില്ലായ്മയുടെ കഥ കടങ്കഥ
ഒന്നിനും വേണ്ടിയല്ല, എങ്കിലും ഞാൻ ചെവിയോർത്തു
ഒന്നും പറഞ്ഞില്ലേലും ഒന്നു മൂളുമെന്നെങ്കിലും.

മഞ്ഞുരുകിയ പാറക്കെട്ടിൻ
അലുക്കുകളിൽ കിന്നാരം കാണിച്ചു
തട്ടം തെറിപ്പിച്ച യാത്രക്കാരന്റെ
ഇഷ്ടങ്ങളിൽ, അതൊന്നുമുണ്ടായില്ല.

റംദാന്റെ ഈ വ്രതവേളയിൽ
നിസ്കാരപ്പായിലിരുന്നു വാങ്കുവിളി കേൾക്കെ
എന്നെപ്പൊതിഞ്ഞ തൂവെള്ളയിൽ
ഒരു തമാശ തോന്നുന്നു, ഞാനൊരു ഹൂറിപോലെ
ചിറകു വിടർത്തി പറന്നുപറന്നു...
ഇല്ല, എനിക്കതിനു കഴിയില്ലല്ലോ....

ഇനി തിരഞ്ഞെടുപ്പു വരുംപോലും
എന്റെ ആദ്യത്തെ വോട്ടാണ്
ഞാൻ ആർക്കാണ് വോട്ടിടേണ്ടത്
തകർന്ന ഹൗസ് ബോട്ടിനോ
പിടയുന്ന അബ്ബയ്ക്കോ
അതോ എരിയുന്ന അമ്മിജാനോ
ഭയ്യാ, എന്നാണിതിനൊരവസാനം

നുഴഞ്ഞുകയറ്റമൊന്നുമല്ല
നേരേ വരുന്നതുതന്നെ
അല്ലെങ്കിൽ വരുന്നതാരാ
അവരെല്ലാം ഇവിടെത്തന്നെയല്ലേ.

യന്ത്രത്തോക്കിന്റെ താളം കേട്ടും
ഭീതിയുടെ താരാട്ടു കേട്ടും
അമ്മിജാൻ കുഞ്ഞിനെപ്പോലെ ഉറങ്ങുന്നു
നടുക്കം കൊണ്ടുറക്കം വരാതെ ഞാനും.

ഇനിയൊരിക്കലും സഞ്ചാരി വരില്ലെന്നും
വന്നാലതിനു മുമ്പേ ഞാനെന്താകുമെന്നും എനിക്കറിയാം.
ആ അറിവുകൊണ്ടു തൃപ്തയാണ്
എങ്കിലും വരട്ടെയെന്നാണു പ്രാർത്ഥന.
പഴയ തടാകവും, കാറ്റാടിമരങ്ങളും
ദൂരെ കുങ്കുമപ്പാടങ്ങളും, ആപ്പിൾ വനങ്ങളും
ആളൊഴിഞ്ഞ ഹൗസ് ബോട്ടും
ഇവിടെയുണ്ടാകും.
ആരൊക്കെയാണവശേഷിക്കുന്നതെന്ന്
ആരാണു തീരുമാനിക്കാൻ
അറിയില്ല, ഭയ്യ, എനിക്കൊന്നുമറിയില്ല
എങ്കിലും റംദാൻ സമ്മാനമായി
ഒരുവരി കുറിച്ചയയ്ക്കില്ലേ
ഞാൻ വായിച്ചാലായി, മറിച്ചായാൽ
മറിച്ചായാലും, ഒന്നുമില്ല
ഒന്നുമില്ലേലും ഒരുവരി.

കാശ്മീരിൽനിന്നുള്ള മുംതാസിന്റെ കത്തിലെ വരികൾ.

---

ധാനം വിഷയത്തിലേക്കു കടന്നു.

"എനിക്കു കുറച്ചു വിവരം വേണം. എന്നുവച്ചാൽ ഔദ്യോഗിക രഹസ്യമൊന്നുമല്ല. അർദ്ധ ഔദ്യോഗികമെന്നു വേണമെങ്കിൽ പറയാം-"

"തലപോകുന്ന കാര്യമൊന്നുമല്ലല്ലോ...."

"തലപോകുന്ന കാര്യങ്ങളൊന്നും നമ്മുടെ രണ്ടുപേരുടെ കൈയിലുമില്ലല്ലോ...."

ഒരുനിമിഷം നിറുത്തി. ബെയറർ ഗ്ലാസ്സിലേക്കു പകരുന്ന ബീയറിന്റെ സ്വർണ്ണനിറം ആസ്വദിച്ച് അപ്പു ചോദ്യം ഇട്ടു.

"-നിങ്ങടെ എ.സി. ജോർജ്ജിനെപ്പറ്റി ഒരുപാടു കഥകൾ കേൾക്കുന്നു." ബീയർഗ്ലാസ്സ് ചുണ്ടിൽനിന്നു പറിച്ചെടുത്ത് അൻവർ താഴെവച്ചു.

"കഥകൾ.... എന്നുവച്ചാൽ.... തനിക്കറിയാമല്ലോ.... പച്ചയായി പറഞ്ഞാൽ പെൺകഥകൾ-"

തനിക്കുപോലും കേൾക്കാനാവാത്ത വിധം അപ്പു ശബ്ദം താഴ്ത്തി.

"എന്താ വല്ല കുഴപ്പവും....?"

"കുഴപ്പമൊന്നുമില്ലെടോ.... ഒരുപാടു കഥകൾ കേൾക്കുന്നു. മേലുദ്യോഗസ്ഥന്മാർക്ക് പെണ്ണുങ്ങളെ സംഘടിപ്പിച്ചുകൊടുത്ത് കക്ഷി പലതും നേടുന്നുണ്ടെന്നും ഉന്നതങ്ങളിൽ നല്ല പിടിപാടാണെന്നും...."

"എന്റെ ആശാനേ, എന്നോടു ചോദിച്ചാ...."

"പിന്നെ എനിക്ക് അയാളോടു ചോദിക്കാൻ പറ്റ്വോ-തന്നോടാവുമ്പോൾ ഒതുക്കത്തിൽ ചോദിക്കാമല്ലോന്നു വിചാരിച്ചു."

"അതിപ്പോ.... താനെന്നെ ചീത്തയാക്കില്ലല്ലോ.... എന്റെ ബോസാണ്...."

"അതൊക്കെ പ്രത്യേകം പറയണോ?"

"അങ്ങനെയൊക്കെയാണു കഥകൾ... ഞാനും കഥ കേട്ടിട്ടുള്ളതേയുള്ളൂ...."

"അതല്ല. തന്റെ അഭിപ്രായം എങ്ങനെയാ.... മന്ത്രി വന്നാലും ഇദ്ദേഹത്തിന്റെ ആതിഥ്യം സ്വീകരിക്കുന്നുണ്ടെന്നാ ഞാൻ കേട്ടത്."

"ഡിപ്പാർട്ട്മെന്റിൽ എല്ലാവരും അങ്ങനെയാ പറയുന്നെ. കക്ഷി ഗസ്റ്റ് ഹൗസ് നടത്തുന്നുണ്ടെന്നും പറയുന്നു."

"എവിടെയാ ഈ ഗസ്റ്റ് ഹൗസ്?"

"അതെനിക്കറിയില്ല. പക്ഷേ, ഇടയ്ക്കിടെ കക്ഷി മുങ്ങാറുണ്ടെന്നുള്ളതു സത്യമാണ്."

"എങ്ങോട്ടാ ഈ മുങ്ങൽ?"

"കക്ഷിക്ക് വലിയ എസ്റ്റേറ്റ് മുതലാളിമാരും മറ്റുമാ കമ്പനി. അവരുടെ ഏർപ്പാടിലാ മുങ്ങൽ എന്നാ കേൾവി."

-എനിക്കൊരു സംശയം. ആ ടിബറ്റൻ പെണ്ണിന്റെ തിരോധാനവും ജോർജ്ജുമായി വല്ല ബന്ധവുമുണ്ടോ എന്ന്....

വാക്കുകൾ നാവിൻതുമ്പത്തുവന്ന് താഴേക്കു വീഴാൻ ഭാവിച്ചതാണ്.

-ഇല്ല, ചോദിക്കാറായില്ല.

പെൺകേസുകളിലെ നായകനായ പൊലീസ് ഓഫീസർ-

നല്ലൊരു തലക്കെട്ടാവും അത്.

ലൂവിന്റെ കഥയിലേക്ക് കുറച്ചുകൂടി വെളിച്ചം കയറുന്നുണ്ടോ?

പക്ഷേ; തെളിവുകളില്ലാതെ കഥ ജോർജ്ജിലേക്കു വലിച്ചുനീട്ടാനാവില്ല. എല്ലാം കാണുകയും കാണുന്നതിൽ നിന്ന് വേണ്ടതുമാത്രം കൊത്തിപ്പെറുക്കിയെടുക്കുകയും ചെയ്യുന്ന ഒരു പക്ഷിയാകുന്നു ഞാൻ.

-ചോദ്യങ്ങൾ ഇവിടെ നിർത്താം.

എന്തൊക്കെയായാലും അൻവറും പൊലീസ് തന്നെയല്ലേ?

ഭക്ഷണത്തിനിടയിൽ സംഭാഷണം വഴിതെറ്റി, കാടുകയറി.

(തുടരും)



പി.ഗോപകുമാർ

# കുതിരമാളികപ്പുറത്തെ സ്വാതിസപര്യ



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**ഹാ**ർമോണിയത്തിലും സ്വരമണ്ഡലിലും തമ്പുരുവിലും വിരലുകളോടിച്ചുനിന്നു. ഇത്തിരിനേരം...വേദിയിലേക്കു നടന്നു, ഏതാണ്ട് യാന്ത്രികമായി...

ഗുരുജിക്കു വേദി വിദ്യാദേവിയുടെ പീഠമത്രേ. സദസ്യർ ആദരണീയർ .... സ്വാതിതിരുനാളിനു പ്രണാമമർപ്പിച്ചു. സദസ്സിനും. വേദിതൊട്ടുനെറുകയിൽ വച്ചു...

സ്വരമണ്ഡലുമേന്തി ലോകലോകങ്ങളുടെ സ്രഷ്ടാവിനോടും വംശപരമ്പരയിലെ പൂർവ്വസൂരികളോടും അനുഗ്രഹാഭ്യർത്ഥനയുമായി കുറേനേരമിരുന്നു.

മന്ത്രോച്ചാരണങ്ങളോടെ. അർദ്ധമീലിതനായി.

പിന്നെ, ആത്മപ്രേരിതസംഗീതാരാധന.

'ജയ ജയ സിദ്ധി കരാലി കാളി
സുമിരോ സിദ്ധിവന്തി...'

ഖമാജ് വിഭാഗത്തിൽപ്പെടുന്ന,

ജയജയവന്തി (ജൈജൈവന്തി) രാഗത്തിലെ ഖയാൽ വിളംബിത കാലത്തിൽ സ്വച്ഛസുന്ദരമായൊഴുകി..,

ഗുരുജിയുടെ ഗുരു സാനന്ദിലെ ( അഹമ്മദാബാദ്) മഹാരാജ് ജയവന്ത്സിങ്ജിയുടെ കൃതി,

'ദർശൻ ദേത്തേ ക്യോം നമാ
മൻ മന്ദിർ...' എന്ന സ്വന്തം രചനയിലേക്കു കടന്നപ്പോൾ, അനിരുദ്ധപ്രവാഹമായി...സദാ മനോമന്ദിരത്തിൽ വിരാജിക്കും അമ്മേ! നീ എനിക്കെന്തുകൊണ്ട് വിശ്വരൂപം കാട്ടുന്നില്ല, എന്ന സ്നേഹപരിഭവപരിദേവനമായി...

നാദസ്വരൂപചൈതന്യത്തിൽ നിന്ന് സുവർണ്ണബിന്ദുക്കളുതിരുന്നു... സപന്ദിക്കുന്ന ബിന്ദുക്കളായിരം സ്വർണ്ണപുഷ്പദളങ്ങളാകുന്നു. മിന്നൽപ്പിണരുകൾക്കും മേഘഗർജ്ജനങ്ങൾക്കുമിടയിലൂടെ, സഹസ്രസപത്മദലങ്ങൾക്കു നടുവിൽ സർവ്വാലങ്കാരഭൂഷിതയായ രാജരാജേശ്വരി ഉദിച്ചുയരുന്നു...ജസ്‌രാജ് മനമലിഞ്ഞു വിളിക്കുന്നു... മാ...മാ ആ പാദാരവിന്ദങ്ങളിൽ അദ്ദേഹം മുറുകെപിടിക്കുന്നു...തല ചായ്ക്കുന്നു....കേട്ടിരിക്കുന്നവരുടെ മനസ്സും കിനിയുന്നു...

വികാരവിക്ഷുബ്ധമാകുന്നു....ഹൃദയാബ്ധിയിൽ അവർ വ്യക്തപ്രകൃതിയെ കണ്ടുവോ?

ഭാരത സംഗീതത്തിലെ കരുണാർദ്രഭാവം ജസ്‌രാജ് ആത്മാവിലേക്ക് ആവാഹിച്ചപ്പോൾ

കുതിരമാളികപ്പുമുഖത്തു നിന്ന് ഏതോ ദിവ്യരോമാഞ്ചം പൊടിഞ്ഞു...

സൂക്ഷ്മാർത്ഥഭൂമിയിൽ വിളഞ്ഞ ആത്മലാവണ്യമാകുന്നു. ഈ ഹിന്ദുസ്ഥാനി സംഗീത രാജാധിരാജൻ.

ജസ്‌രാജിലെ മൃദുപ്രകൃതി അതീവലോലം. വിശിഷ്യാ. സംഗീതമാലപിക്കുമ്പോൾ..

പാടിക്കൊണ്ടിരുന്നപ്പോൾ മൈയ്ക്കു ട്യൂൺ ചെയ്തത് അദ്ദേഹത്തെ ശുണ്ഠിപിടിപ്പിച്ചു. മതി... നിറുത്തു.... ഇറ്റീസ്... ജസ്റ്റ് ... ആൾ ... റൈറ്റ് .... എന്ന് പാടിവന്ന കേദാരരാഗത്തിൽ ലയിപ്പിച്ചു പറഞ്ഞു. ജസ്‌രാജ് നർമ്മം സദസ്സിന് സന്തോഷം പകർന്നു. മറ്റൊരവസരത്തിൽ വേദിക്കു പിന്നിൽ നിന്ന് ആരോ അടക്കം പറയാനാഞ്ഞു. സംഗീതധാര പൊടുന്നനെ നിലച്ചു... " ആരത്'- ജസ്‌രാജിൽ നിന്നു ശാസന....

' ഉൻഹിസോ മേരോ ചിത്ത് ലഗീയോ....' കേദാരത്തിലെ രചന മനോരഞ്ജിതമായിരുന്നു. പ്രഹർഷമത്രേ കേദാരഭാവം... സാദന്ദമൂർച്ഛരയെന്തെന്ന് ഗുരുജി കാണിച്ചുതന്നു...

അമ്മാവൻ പണ്ഡിറ്റ് ജ്യോതി രാംജി മൈഥിലി ഭാഷയിൽ രചിച്ച ഗാനമാണ് ' ന ബോലോന...' അതും ആലപിച്ചു, ഗുരുജി.



*സാക്സാഫോൺ ചക്രവർത്തി : കദ്രി ഗോപാൽനാഥ്*

തുടർന്ന്, വശ്യഗീതവർഷം, കുറേ നേരത്തേക്ക്...

ഗുരുജിയുടെ ശബ്ദം ഭക്തിയാൽ നേർപ്പിച്ച ശൃംഗാര രസത്തിൽ കുതിർന്നു.... ആത്മനിവേദനം തുലാവർഷപ്പച്ചയായി പടർന്നുകയറി...

ഹൃദയ ചോരൻ കൂടിയായ മോഷണ രാജാവിന്റെ സ്തോതാവായിരുന്നു, മഹാപ്രഭു വല്ലഭാചാര്യ പോലും! ആസ്തുതി ഗീതം ഞാനുമിവിടെ ഏറ്റുചൊല്ലുന്നു. ഈ മുഖവുരയോടെ.

വ്രജേ വസന്തം നവനീത ചോരം
ഗോപാംഗനാനാംച : ദുകൂല ചോരം
ശ്രീരാധികായാം ഹൃദയസ്യചോരം
ചൗര്യാഗ്രഗണ്യം മനസാ സ്മരാമീ...
ശ്രീകൃഷ്ണ ശ്യാമം മനസാ സ്മരാമീ.

ഗുരുജി പാടി. മിശ്രകാഫി രാഗത്തിൽ...

വിലാസലീലാലോലുപനായ. ചൗര്യാഗ്രഗണ്യനായ. ശ്യാമസുന്ദരൻ അവതീർണ്ണനായി...



വല്ലഭവേദാന്തമെന്നറിയപ്പെടുന്ന ശുദ്ധാദ്വൈതത്തിന്റെ ഉപജ്ഞാതവും ഭാഗവതീയനുമായ വല്ലഭാചാര്യൻ (1401 എ. ഡി) തെലുഗു നാട്ടിലെ ഒരു ബ്രാഹ്മണ കുടുംബത്തിൽ ജനിച്ചു. ഇന്ത്യയിൽ മുഴുവനും തീർത്ഥാടനം നടത്തി. കൃഷ്ണഭക്തി പ്രചാരകനായി. രാജസ്ഥാനിലെ 'നാഥ്ദ്വാര'യിലാണ് വല്ലഭമതത്തിന്റെ പ്രധാന ക്ഷേത്രം ' ഭഗവദ് ഗീതാഭാഷ്യം', 'മഥുരാമാഹാത്മ്യം.' 'ശ്രുതിസാരം' തുടങ്ങിയവ ഇദ്ദേഹത്തിന്റെ പ്രധാനകൃതികൾ.

മുക്തകരൂപത്തിലുള്ള സ്തോത്രകാവ്യം.'കൃഷ്ണകർണ്ണാമൃതം.' ഭക്തിരസനിഷ്യന്ദി. ഇതിലെ ഓരോ ശ്ലോകവും. പ്രസന്നമധുരവും ഗേയവുമായ വാങ്മയം ശ്രോതാക്കളെ ആത്മവിസ്മൃതിയിലാക്കും. ഉദാത്ത പ്രേമത്തിന്റെ ഉൽകൃഷ്ടപ്രതീകമായി രാധയെ കാവ്യസങ്കല്പത്തിൽ, ആദ്യമായി, നെയ്തു ചേർത്തത് കൃഷ്ണ കർണ്ണാമൃതത്തിൽ, ലീലാശുകൻ. വില്വമംഗലമാണ് (13-ാം ശതകം) ലീലാശുകൻ. കൃഷ്ണകർണ്ണാമൃതത്തിലെ കൃഷ്ണകാമിനി രാധ ഉത്തരേന്ത്യയിൽ പ്രിയപ്പെട്ടവളായി. വില്വമംഗലത്തിന്റെ കാലത്തുതന്നെ.

കൃഷ്ണ കർണ്ണാമൃതത്തിലെ ശ്ലോകങ്ങളും ഗുരുജിപാടി. നട്ഭൈരവി രാഗത്തിൽ.

വിക്രേതുകാമാ കില ഗോപകന്യാ
മുരാരി പാദാർപ്പിത ചിത്തവൃത്തി:
ദധ്യാദികം മോഹവശാദവോചത്
ഗോവിന്ദ! ദാമോദര! മാധവേതി
കരാരവിന്ദേന പദാരവിന്ദം
മുഖാരവിന്ദേ വിനിവേശയന്തം
വടസ്യപത്രസ്യ പുടേ ശയാനം
ബാലം മുകുന്ദം മനസാ സ്മരാമീ.

തനിമയാർന്ന വാങ്മയതയെ ഭാവാനുലീനം ഇണക്കി ചേർത്തു ഗുരുജിപാടിയപ്പോൾ സ്വപ്നദ്രാക്ഷാരസം മൊത്തിക്കുടിച്ചപ്രതീതി, ശ്രോതാക്കളിൽ.

മുരാരി പാദങ്ങളിൽ ഹൃദയമർപ്പിച്ച തൈരുവില്പനക്കാരി ഗോപകന്യ ഗോവിന്ദ ദാമോദര മാധവ... എന്നിങ്ങനെ ഉരുവിട്ടു നടന്നു നീങ്ങുന്ന ചിത്രം ക്രമേണ പ്രത്യക്ഷപ്പെട്ടു. കാൽവിരൽ കുടിച്ചു കിടക്കുന്ന ആലിലക്കൃഷ്ണന്റെ ചാരുചിത്രവും.

ദുഃഖാവസാനേ ഇദമേവഗേയം
സുഖാവസാനേ ഇദമേവ സാരം...

ഏതോ ആത്മദുഃഖം ഇറക്കിവച്ച് ഗുരുജി പാടി അവസാനിപ്പിച്ചപ്പോൾ ആത്മീയ സോപാനമേറുകയായിരുന്നു, ആസ്വാദകർ..

വിമോഹന സങ്കല്പങ്ങളുടെ വർണ്ണരേണുക്കളും രാഗസ്വരൂപങ്ങളും തിരുമുറ്റത്തു പറന്നു നടന്നു..

ഗുരുജിയുടെ ആലാപനസംഗീതം കേട്ടിരിക്കേ. നമുക്കു ശാക്തേയപ്രഭ കാണുമാറാകുന്നു... നമ്മൾ ആഹ്ലാദചിത്തരാകുന്നു. ആത്മവിസ്മൃതി നമ്മളിൽ ഒരു വിവശതയാകുന്നു... നമ്മുടെ ആർദ്രമാകും മനസ്സ്, കണ്ണുകളിൽ ഈറൻ ചാർത്തുന്നു.

ഏതോ സ്വർഗ്ഗഗായകന്റെ അനുനാദമോ ഈ അനുഗൃഹീതൻ!

കലാരാംനാഥ് ശിഷ്യയാണ്. കച്ചേരിയിൽ വയലിൻ വായിക്കുന്നു. ഗുരുജിയെപ്പറ്റി പറയുമ്പോൾ കലയ്ക്കു നാവുകളായിരം. ഭയഭക്തി ബഹുമാനങ്ങളാൽ വിതുമ്മൽ...

ജസ്‌രാജിന്റെ ശബ്ദമാഹാത്മ്യം വർണ്ണിച്ചു, കല. മൂന്നര ഒക്റ്റേവിലും ഇദ്ദേഹത്തിന്റെ ശബ്ദം സഞ്ചരിക്കുമത്രേ. ശബ്ദവടിവ്: ഇമ്പമേറിയതും സ്നിഗ്ദ്ധവും. വഴങ്ങുന്നതും (ഹിന്ദിയിൽ പറഞ്ഞത്, മുലയം) സ്വരസംജ്ഞകളിലൂടെ തെന്നിത്തെന്നി നീങ്ങും. അനായാസം. അതിതാറിൽ വരെ പോകുന്നതുകൊണ്ട് മൂന്നര ഒക്റ്റേവ്. മദ്ധ്യസ്ഥായിയിൽ നിന്നും ഉച്ചസ്ഥായിയിലേക്കു കുതിക്കാനുമാകും. ' താൻ' ഒറ്റശ്വാസത്തിൽ തന്നെ ആലപിക്കാനാകും ഗുരുജിക്ക്. ഈശ്വരൻ കൊടുത്തത്. ഈ ശബ്ദസിദ്ധി.

മേവതി (മേവാത്) (രാജസ്ഥാൻ) ഘരണ (ഖരാന)യിലെ പ്രമുഖൻ.

എന്താണ് മേവതി ഘരണയുടെ പ്രത്യേകത?

സാഹിത്യത്തിനു കൊടുക്കുന്ന പ്രാധാന്യമാണ്. ഒന്ന്. ഉച്ചാരണശുദ്ധി നിർബന്ധമാണ് ഈ ഘര



*പണ്ഡിറ്റ് ജസ്‌രാജിന്റെ സ്വാതിസപര്യ*

ണയ്ക്ക്. പൂർണ്ണതയുടെ സാക്ഷാത്കാരം, നാദശുദ്ധി, ലയശക്തി- ഇതെല്ലാം മേവതിഘരണയുടെ സവിശേഷതകളാണ്. ഘഗേ നാസിർഖാൻ സാബ് ഈ ഘരണയുടെ മുൻഗാമികളിലൊരാൾ. നൂറ്റാണ്ടുകളുടെ പഴമയും ചരിത്രവുമുണ്ട് ഇതിന്.

ഹരിയാനയിലെ ഹിസ്സാറിലാണ് ഗുരുജി ജനിച്ചത്. അറുപത്തിയാറു വയസ്സ് പ്രായം ഇപ്പോൾ. ബോംബെയിൽ സ്ഥിരതാമസമാക്കിയിരിക്കുന്നു. ഗുരുജിയുടെ ധർമ്മപത്നി വി. ശാന്താറാമിന്റെ മകൾ മധുര. സിനിമാനിർമ്മാതാവും സംവിധായകയുമാണ് അവർ. ഒരു മകളും ഒരു മകനും. മകൾ ദുർഗ്ഗാബുസ്രാജ് അഭിനേത്രിയാണ്. ' ചന്ദ്രകാന്ത' യിലെ മഹാറാണി കലാവതി ദുർഗ്ഗാജസ്രാജാണ്. മകൻ ശാരങ്ങ്ദേവ് മ്യൂസിക് ഡയറക്ടർ. 'സ്വാഭിമാൻ' 'ജൂനൂൺ' തുടങ്ങിയ ടിവി സീരിയലുകൾ ശാരങ്ങ്ദേവിന്റെ സമ്മതിക്കു സാക്ഷിപത്രങ്ങൾ. എപ്പോഴും യാത്രയിലാണ് ഗുരുജി.

വളരെ കുഞ്ഞിലേ ഞാൻ ഇദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ചു. എന്റെ അച്ഛനും ഗുരുവും ഇദ്ദേഹം തന്നെ...

കല വിവരണം തുടർന്നു. പഠിപ്പിക്കാൻ പ്രത്യേകം സമയമില്ല; പ്രതിഫലം വാങ്ങുകയുമില്ല. ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോഴും യാത്രയ്ക്കിടയിലും കച്ചേരിയിലും എല്ലാം പഠന ക്ലാസുകൾ നടക്കും. കഴിഞ്ഞ ദിവസം, 'രാഗ്തിലക് കാമോദ്' വിശദീകരിച്ചു തന്ന് എന്നെ പഠിപ്പിച്ചു.

' ബേട്ടീ ജീതേ രഹോ!'- ഈ അനുഗ്രഹവചസ്സുകൾ കേൾക്കാൻ എന്റെ കാതുകൾക്കു വ്യഗ്രതയേറും - കലയുടെ ശബ്ദം ഇടറുന്നുണ്ടായിരുന്നു.

അകമ്പടി സേവിക്കുന്നവർക്കു ഹിന്ദുസ്ഥാനി സംഗീതത്തിൽ പ്രധാനപങ്കില്ല. പക്ഷേ, എനിക്കു പ്രധാനപങ്കുതരാറുണ്ട്.... കൂടെ, ചിലപ്പോൾ, ശാസനയും- കല പറഞ്ഞു.

ഗുരുജിയുടെ സംഗീതം ഹൃദയസ്പർശിയാണ്. കൽക്കട്ടയിൽ ഒരു കച്ചേരി നടന്നുകൊണ്ടിരിക്കെ, ആൾക്കൂട്ടം വിമ്മിവിമ്മി കരയുന്നതു ഞാൻ നേരിൽ കണ്ടിട്ടുണ്ട്. ദൈവതുല്യനായ ഗായകനെ ഒന്നുതൊടാൻ ആളുകൾ തിരക്കു കൂട്ടുന്നതും...

ടൊറന്റോ സർവ്വകലാശാല (യു.എസ്.എ) ഗുരുജിയുടെ പേരിൽ സ്കോളർഷിപ്പ് ഏർപ്പെടുത്തിയിരിക്കുന്നു. സംഗീതത്തിന്റെ സാർവ്വലൗകികതയിൽ ഗുരുജിക്ക് താത്പര്യമേറുന്നു.

കലാരാംനാഥ് ഇത്രയും പറഞ്ഞത് ഗുരു ആരാധന കണക്കേ.

പോകുന്നതിരക്കിലായിരുന്നു, ഗുരുജി. എന്നിരുന്നാലും ഞങ്ങളോടൊപ്പം കുറെസമയം ചെലവാക്കാൻ മടി ഒട്ടും കാട്ടിയില്ല. അടച്ചുകെട്ടിയ തണുത്തുറഞ്ഞ സൗത്തുപാർക്കിലെ മുറി ഉത്സാഹം കെടുത്തി. പക്ഷേ, ഗുരുജിയുടെ സ്നേഹവായ്പും ആശംസാ വചനങ്ങളും അന്തരീക്ഷത്തെ ഊഷ്മളമാക്കി...

രൂപവചന ബോധം (Leedem) ആയിരുന്നു, അഭിമുഖം. വിദഗ്ദ്ധനായ ഒരു സർവ്വകലാശാല പ്രൊഫസറെ അതിശയിക്കുന്ന അവതരണ സാമർത്ഥ്യം. ഗുരുജിയിൽ...

ഉത്തര- ദക്ഷിണ സംഗീതങ്ങളിൽ വ്യത്യാസമെന്തെങ്കിലും?

ഭാരതസംഗീതമാണ് എല്ലാം. ആലാപനശൈലിയിൽ വ്യത്യാസം കാണാം. രാഗവും, ഭാവവുമെല്ലാം ഒന്നാണെന്നു പറഞ്ഞു കൂടെ? ഹിന്ദുസ്ഥാനി സംഗീതത്തിൽ തന്നെ നിരവധി സരണികളുണ്ടല്ലോ? സംഗീതത്തിനുള്ളിലെ സംഗീതഭാഷയല്ലേ, അല്ലെങ്കിൽ സമ്പ്രദായഭേദങ്ങളല്ലേ, ഖരാനകൾ. നിരവധി ഖരാനകൾ ഹിന്ദുസ്ഥാനിയിൽ... ഗ്വാളിയർ, ആഗ്ര, ഡൽഹി, കൈരാണ, ബനാറസ്, മേവതി ഇങ്ങനെ... ആലാപന സ്വാതന്ത്ര്യത്തെ വെളിവാക്കുന്നു, വിവിധ ഖരാനകൾ. എല്ലാം ഒന്നു തന്നെ , ഭാരതസംഗീതം...

ഹംസധ്വനി രാഗം ഹിന്ദുസ്ഥാനി - കർണ്ണാടക ശൈലികളിൽ പാടി കേൾപ്പിച്ചു വ്യത്യാസം ബോധ്യമാക്കി, ഗുരുജി.

എന്നാൽ, ഞാനൊരു സത്യം പറയാം. കർണ്ണാടകസംഗീതത്തിലെ രാഗങ്ങൾ ഒരു മടിയും കൂടാതെ മോഷ്ടിക്കുന്ന വലിയവരുമുണ്ട്. ഡൽഹിയിലെ ഒരനുഭവം ഗുരുജി വിസ്തരിച്ചു.

ഒരു കച്ചേരി കഴിഞ്ഞിറങ്ങിയപ്പോൾ പണ്ഡിറ്റ് രവിശങ്കർ എന്റടുത്തുവന്നു... ഞാൻ പാടിയ ഒരു രാഗം രവിശങ്കർ ഉണ്ടാക്കിയതാണെന്ന് അദ്ദേഹം എന്നോടു പറഞ്ഞു- ' ബൈരാഗി' രാഗം. എനിക്കതു വിശ്വാസമായില്ല. പതിനൊന്നു വയസ്സു പ്രായം തോന്നിച്ച ഒരു പെൺകുട്ടി എന്റെ കച്ചേരി ആസ്വദിക്കുന്നത് ഞാൻ ശ്രദ്ധിച്ചിരുന്നു...' മോളെ!'' ഞാനതിനെ അടുത്തേക്കു വിളിച്ചു. ഞാനാലപിച്ച രാഗമെന്താണെന്നു അറിയാമോ? രേവതി - പെട്ടെന്ന് അവൾ ഉത്തരം നല്കി. കർണ്ണാടക സംഗീതത്തിലെ രേവതിരാഗം അമ്മ എന്നെ പഠിപ്പിച്ചിട്ടുണ്ട്. ഞാൻ രവിശങ്കറിനെ ഒന്നു തറപ്പിച്ചു നോക്കി. എല്ലാംകേട്ട് രവിശങ്കർ തികഞ്ഞ നിശ്ശബ്ദത പാലിച്ചു.

പുതിയ രാഗങ്ങളുണ്ടാക്കുന്നതിനെപ്പറ്റി?

ശുദ്ധഭോഷ്ക്. അല്ലാതെന്ത്?

ചോദ്യം ജസ്രാജിനെ ക്ഷുഭിതനാക്കിയതുപോലെ.

അവർ സംഗീതജ്ഞരേ അല്ല. അവരെക്കുറിച്ച് ലജ്ജ തോന്നുന്നു. പ്രസിഡന്റിനെയോ പ്രധാനമന്ത്രിയെയോ പുകഴ്ത്തി കാര്യം സാധിക്കണമെങ്കിൽ വേറെ മാർഗ്ഗങ്ങളില്ലേ?

ജീവാത്മാവിനേയും പരമാത്മാവിനേയും ഉന്നിദ്രമാക്കും ഈശ്വരത. അതിൽ മാത്രമേ രാഗഭാവം പുഷ്പവത്താകൂ. മനുഷ്യസ്തുതിക്കു രാഗഭാവം വഴങ്ങിത്തരില്ല.

ശ്രീകൃഷ്ണനെ ഉപേക്ഷിച്ചാൽ, പിന്നെ മുപ്പതുശതമാനം കാണില്ല, ഇന്ത്യൻ സംഗീതത്തിലെ സംഗീതാംശം- ഒരു പാശ്ചാത്യ ആസ്വാദകൻ എന്നോടു പറഞ്ഞിട്ടുണ്ട്.

കുമാർഗന്ധർവ്വ് രാഗമുണ്ടാക്കിയിട്ടുണ്ട്. ആരും പക്ഷെ, പാടുന്നില്ല. രാഗമല്ലത്. ഏറിയാൽ ' ധുൻ.' വിശദാംശങ്ങൾക്ക് പുഷ്ടിപ്പെടുത്തി വിപുലമാകാൻ കഴിയണം രാഗത്തിന്. മറിച്ച്. ധുൻ അതിനാവില്ല.

രാഗസ്വരൂപവും രാഗവർണ്ണവും ഉണ്ടല്ലോ? അതെല്ലാം കാണാറുണ്ടോ , പാടുമ്പോൾ?

തീർച്ചയായും.

ഇഷ്ടവിഷയം കിട്ടിയ ഉത്സാഹം ഗുരുജിയിൽ.

പാടുമ്പോൾ സൂര്യപടത്തിലുള്ള വലിയ തിരശ്ശീല എന്റെ മുന്നിൽ സ്വയം ഉയരുന്നു. അതിൽ







ഞാൻ രാഗവർണ്ണങ്ങൾ കാണും. രസ-നിറ മൈത്രി ഞാൻ അനുഭവിക്കും...ഷഡ്ജം അന്തരീക്ഷമാകെ നിറഞ്ഞു നില്ക്കുന്നു. രാഗസ്വരൂപം- ഓരോ രാഗത്തിനും മന്ത്രമുണ്ട്. രുദ്രമന്ത്രത്തിൽനിന്ന് ഭൈരവ് ജനിക്കുന്നു..... ശ്രീരാമനും കൃഷ്ണനും ഈശ്വരനും അള്ളായും എല്ലാം ഞാൻ കാണും. രാഗസ്വരൂപമഹിമ ദർശിച്ച് ഞാൻ തളർന്നു പോകാറുണ്ട്. ഹൃദയം നിറഞ്ഞുതൂകാറാകുന്നതോടെ ഒരു ശ്വാസം മുട്ടലിന്റെ അനുഭവം. അപ്പോൾ പാടാൻ പോലുമാകില്ല.

ജുഗൽബന്ദിയെപ്പറ്റി?

കൂടുതൽ പരീക്ഷണങ്ങൾ നടത്താം.ഡോ. ബാലമുരളീകൃഷ്ണയുമായി ഞാൻ ജുഗൽബന്ദി നടത്തിയിട്ടുണ്ട്. ഞാൻ തന്നെ ഒരു ജുഗൽബന്ദിക്കു രൂപം നല്കിയിട്ടുമുണ്ട്.



കമലാ രാംനാഥ്



ഘാട്ടേ

' ജസ്രംഗീ ജുഗൽ ബന്ദി.' 1991 ഏപ്രിലിൽ ഇതിന്റെ അരങ്ങേറ്റവും നടന്നു, പൂനയിൽ. സ്ത്രീക്കും പുരുഷനും പ്രത്യേകം പ്രത്യേകം സ്ഥായികളുണ്ട്. അതിനപ്പുറത്തേക്കു ഇരുവർക്കും കടക്കാനാവില്ല. ഈ തത്ത്വത്തിലധിഷ്ഠിതമായ ഒരു ജുഗൽബന്ദിയാണ് ഞാൻ വിഭാവനം ചെയ്തിരിക്കുന്നത്. വ്യത്യസ്ത രാഗങ്ങൾ വ്യത്യസ്ത സ്ഥായികളിൽ പുരുഷനും സ്ത്രീയും ഒരുമിച്ച് ആലപിക്കുന്ന സമ്പ്രദായമാണ് ജസ്രംഗീ. കർണ്ണാടകസംഗീതത്തിലെ 'മൂർച്ഛന' ഇല്ലേ, അതിനോട് സാദൃശ്യം, ഈ സമ്പ്രദായത്തിന് സഞ്ജീവ് അഭ്യംഗർ, രത്തൻ മോഹൻശർമ്മ, ശ്വേതാചരവേരി, തൃപ്തി മുഖർജി, ഗാരകി സിദ്ധാൻ- ഈ കുട്ടികൾ എന്റെ ജുഗൽബന്ദി ഭംഗിയായി അവതരിപ്പിക്കുന്നു.

വിദേശസ്വാധീനങ്ങൾക്കു ഭാരതസംഗീതം വഴങ്ങേണ്ടി വന്നുവെന്നു പറയാറുണ്ടല്ലോ?

അമീർഖുസ്രോവിന്റെ സംഭാവന?

ഏതു സ്വാധീനം? ആരുടെ സംഭാവന?

ജസ്രാജ് വീണ്ടും ചൊടിച്ചു.

' പക്ഷെ ചരിത്രം.'... ഞാൻ ഇടയ്ക്കൊന്നു കൂട്ടിച്ചേർക്കാനാഞ്ഞു.

ഏത് ചരിത്രം? ആരെഴുതിയ ചരിത്രം? ആക്രമണകാരി എഴുതിയ ചരിത്രമല്ലേ നിങ്ങൾ ഇപ്പോഴും പഠിക്കുന്നത്.

അമീർ ഖുസ്രോ നല്ല സംഗീത സ്നേഹിയായിരുന്നു. ഇറാൻ സ്വാധീനം പോലും. അങ്ങനെയെങ്കിൽ, അവിടെയെങ്ങും ഇതിന്റെയൊന്നും നിഴലാട്ടം പോലും ഇപ്പോൾ കാണാത്തതെന്തേ? പേർഷ്യൻ രാജ്യങ്ങൾ ഇന്നും ഭാരതസംഗീതത്തെ അനുകരിക്കുന്നു. വിലായത്ത്ഖാന്റെ മരുമകൻ റയ്സ്ഖാൻ സിത്താർ വിദഗ്ദ്ധനാണ്. ഇന്നു പാകിസ്ഥാനിലാണ്. അദ്ദേഹം. അദ്ദേഹം പറയുന്നത് ശ്രദ്ധിക്കൂ. ' സംഗീതം ഹിന്ദുവിന്റെ സ്വന്തമാണ്. മറ്റാരുടേതുമല്ല.''

ബീജ്മന്ത്രത്തിൽ നിന്നും ഭാരതസംഗീതം ഉറവയിടുന്നു. ഒരു ' ഗുരുമുഖ്വിദ്യ'യുമാണിത്. വെറുതെ എല്ലാവർക്കും സ്വായത്തമാക്കാനുമാവില്ല... ലോകത്ത് മറ്റൊരു ജനതയ്ക്കുമില്ലാത്ത സവിശേഷതയാണിത്.

ഗുരുജിയുടെ ഖരാനയുടെ പ്രത്യേകത?

മേവതിഖരാനയിൽപ്പെടുന്നു ഞാൻ. മേവതി ഖരാനയിൽപ്പെട്ടവർ ഈശ്വരസ്തുതി മാത്രമേ പാടൂ.

' മേരാ അള്ളാ മെഹർ ബാനി...'

എന്നൊരു ഗാനവും ഞാൻ രചിച്ചിട്ടുണ്ട്.

സംഗീതോപകരണങ്ങളുടെ അകമ്പടിയില്ലാതെ അതിലെ വരികൾ ഗുരുജിയുടെ സ്വർഗ്ഗീയ ശബ്ദത്തിൽ കേൾക്കാനായത് ഒരനുഭവമായിരുന്നു.

പാശ്ചാത്യസംഗീതത്തിന്റെ കുത്തൊഴുക്കിൽ ഭാരതസംഗീതത്തിന് പിടിച്ചു നില്ക്കാനാകുമോ?

എന്തിനീ സംശയം?

കാര്യവിചാരത്തിന് തയ്യാറായി, ഗുരുജി.

' ഉത്തമഗാൻ' ആണ് വായ്പാട്ട്.

ഭാരതസംഗീതം വായ്പാട്ടാണ് . ഒരു ശബ്ദസംസ്കാരമാണത്- Voice Culture. പാശ്ചാത്യർക്കു ഈ ശബ്ദസംസ്കാരം സ്വാംശീകരിക്കാനാവില്ല.

മൂന്നുതലമുറയെങ്കിലും നിരന്തരം സാധന ചെയ്താൽ ഒരു പക്ഷേ അവരിൽ ചിലർക്ക് ഈ സംസ്കാരം സ്വന്തമാക്കാനായേക്കും. ഭാരത സംഗീതത്തെ ആർക്കും തൊടാനാവില്ല.

പാശ്ചാത്യസംഗീത പ്രവാഹമായിക്കൊള്ളട്ടെ. വന്നപോലെ പോകും അത്! പാശ്ചാത്യസംഗീതം, ഗസൽ, സിനിമാഗാനം [illegible]ന്നും ശുദ്ധ സംഗീതത്തിനെതിരല്ല. ശുദ്ധസംഗീതത്തെ ബാധിക്കുകയുമില്ല.

നാലുസ്ഥായികളിലും എനിക്കു പാടാനാകുമെന്ന് അവർ പറയുന്നു - ഒരു പകുതിയിൽ. നർമ്മം ചാലിച്ച് ഗുരുജി പറഞ്ഞു.

(അനുമന്ത്ര്) മന്ത്ര്, മധ്യം, താർ, അതിതാർ- എല്ലാ സ്ഥായികളുമെന്തെന്ന് പാടികേൾപ്പിച്ചു വിശദീകരിച്ചു.

ഭാരതത്തിന്റെ ശബ്ദസംസ്കൃതി അനധീനമാണ്. ഇതു പറഞ്ഞപ്പോൾ ആത്മാഭിമാനത്തിന്റെ കുങ്കുമച്ഛരായ ഗുരുജിയുടെ മുഖത്ത്.

ഭാരതസംഗീതത്തെ ജനപ്രിയമാക്കാൻ കഴിയുമോ?

എന്തുകൊണ്ടുപറ്റില്ല? ഞാൻ പാടുമ്പോൾ കേട്ടിരിക്കുന്നവരുടെ - അവരാരുമാകട്ടെ - മനസ്സു നിറയുന്നത് ഞാൻ കാണാറുണ്ട്. പാടുമ്പോൾ സംഗീതജ്ഞൻ ആസ്വാദകനുമായി ആത്മബന്ധം പുലർത്തിയാൽ ജനപ്രിയമാകും, സംഗീതം.

സംഗീതത്തിന് വേർതിരിവുകളില്ല, അതിരുകളില്ല എന്ന ചൊല്ലിലെ പൊരുളെന്ത്?

ദേശഭാഷാഭേദങ്ങൾ വകഞ്ഞു മാറ്റി സ്നേഹമന്ത്രങ്ങൾ കൊണ്ടുമുഖരിതമായ ലോകത്തേക്കു സംഗീതം നമ്മെ നയിക്കുന്നു.

കാലുഷ്യഭൂമിയായിത്തീർന്ന കാശ്മീരിലും സം

ഗീതം ചൊരിഞ്ഞു സ്നേഹമഴ പെയ്യിക്കാൻ എനിക്കാവും.

വികാരാധീനനായി, ഗുരുജി.

പഞ്ചാബിലെ ഒരനുഭവം വിവരിച്ചു, അദ്ദേഹം.

പഞ്ചാബിൽ കച്ചേരി അവതരിപ്പിക്കാൻ ചെന്ന എന്നെ ഹിന്ദുസ്ഥാൻകാരനായ സംഗീതജ്ഞൻ എന്നാണ് ആദ്യം വിശേഷിപ്പിച്ചത്. പരിപാടി കഴിഞ്ഞ് അവർ എന്നെ വിശേഷിപ്പിച്ചതെങ്ങനെയെന്നോ?

' ഇതാ ഇന്ത്യയുടെ സംഗീതജ്ഞൻ'

കൂടുതൽ ഇഷ്ടം ഏതുരാഗം?

അങ്ങനെപറയാനാവില്ല. 'ദർബാറി' വളരെ മനോഹരമാണ്. സീമയറ്റ രാഗമാണത്. പ്രൗഢഗംഭീരം. ജനപ്രിയം. അതിന്റെ രാജകീയത ഞാൻ പലപ്പോഴും അനുഭവിച്ചിരിക്കുന്നു.

വരുംതലമുറയോട്?

വരുംതലമുറയിൽ എനിക്കു പ്രതീക്ഷയുണ്ട്. ഭവിഷ്യത്പുരുഷാന്തരം ഭാരതസംഗീതത്തെ ഉയർത്തിപ്പിടിക്കട്ടെ!

സ്വാതിതിരുനാൾ സ്മരണകളിരമ്പും കുതിരമാളികപ്പുമുഖത്തുകച്ചേരി നടത്താനായത് ജീവിതത്തിലെ അത്യപൂർവ്വ സന്ദർഭമായി ഞാൻ കരുതുന്നു...

നിങ്ങൾക്കു നന്ദി.... മംഗളം!

കുതിരമാളികയിലെ സംഗീതരാവുകളവസാനിച്ചത് അരുണാസായിറാമിന്റെ കച്ചേരിയോടെ.

രേവഗുപ്തിരാഗത്തിൽ 'ഗോപാലകപാഹിമാം അനിശം...' എന്ന സ്വാതികൃതിയോടെ തുടങ്ങി അരുണാസായിറാമിന്റെ സ്വാതി വന്ദനം പിന്നെ, 'സിംഹേന്ദ്ര മാധ്യമ' രാഗത്തിൽ, 'രാമരാമഗുണ...' എന്ന കീർത്തനവും അവർ ആലപിച്ചു.

ത്യാഗരാജ കീർത്തനം ' ബ്രോചേവ...' ഖരഹരപ്രിയയിൽ ആലപിച്ചപ്പോൾ അരുണ അവരുടെ മികവു തെളിയിച്ചു. ഉച്ചസ്ഥായിയിൽ അവർ പ്രശോഭിച്ചു.

അഭംഗ പാടിയപ്പോൾ അവരുടെ ആലാപന സൗകുമാര്യം സമൃദ്ധമായി...

മറാത്തി ഭക്തി സാഹിത്യത്തിൽ നാമദേവൻ പ്രമുഖൻ. ലളിത സുന്ദരവികാരനിർഭരഭക്തിഗാനങ്ങൾ ഓവി ഛന്ദസ്സിലും. ഗാനാത്മക അഭംഗനൃത്തത്തിലും നാമദേവൻ രചിച്ചു.

ഈശ്വരദർശനം ലഭിച്ചനാൾ മുതൽ സന്ത്തുക്കാറാം അഭംഗവൃത്തത്തിൽ കവിതരചിക്കുവാൻ തുടങ്ങി. ബ്രാഹ്മണേതരർ ഭഗവദ്ഭക്തിപരങ്ങളായ കീർത്തനങ്ങൾ പാടാൻ പാടില്ല എന്ന ആചാരം തുക്കാറാം ലംഘിച്ചു. ആയിരത്തിൽപരം അഭംഗകൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ഇതിലെ പല 'കാരിക'കളും ഇന്നും മഹാരാഷ്ട്രയിലെ ജനങ്ങൾ ലോകോക്തികളായി ചൊല്ലിവരുന്നു.

അഭംഗ, ഓവിസ് - മറാത്തി സംഗീതത്തിലെയും പ്രത്യേകഗാനവിഭാഗമാണ്. ഏതു രാഗവും ഇതിനു യോജിക്കുമത്രേ. തഞ്ചാവൂർ രാജാക്കന്മാരാണ് ശാശ്വത ഗീതങ്ങളായ അഭംഗ ദക്ഷിണ ദേശത്തു പ്രചരിപ്പിച്ചത്. ഇന്നു, പക്ഷെ, അഭംഗ ഇവിടെ വിസ്മൃതിയിൽ.

നാമദേവന്റെ 'ജ്ഞാനിയാൻസ രാജാ...' തുക്കാറാമിന്റെ' പുണ്ഡരീ നിവാസാ...' എന്നീ അഭംഗകൾ പാടി അരുണാസായിറാം സദസ്യരെ വിജ്ഞരാക്കി, സന്തോഷിപ്പിച്ചു...

നഗരാന്തത്തിൽ, പെയ്തിറങ്ങുന്ന മകരനിലാവിൽ കുളിച്ചു നില്ക്കും കുതിരമാളികയും മണൽമുറ്റവും, സംഗീതകുസുമങ്ങൾ വിടരും സന്ധ്യയും, എല്ലാം പ്രതിബിംബിക്കും,

'സായം കാലേ വനാന്തേ കുസുമിത സമയേ...' എന്നു തുടങ്ങുന്ന 'കൃഷ്ണ കർണ്ണാമൃത' മുക്തകം അരുണാസായിറാം മംഗളശ്ലോകമാക്കി... സ്വാതി സ്മൃതി തരംഗിതമായ ഏഴാം രാവിന് സർവ്വഥാ ഇണങ്ങായി മംഗളഗാനം!

സംഗീതത്തിന്റെ അധിത്യകയിൽ എത്തിയവർക്കും എത്താനിടയുള്ളവർക്കും സ്വാതി സംഗീത സപര്യയ്ക്കുവേദിയൊരുക്കിയതു ശ്ലാഘനീയം... ഉത്തര - ദക്ഷിണ സംസ്കൃതി സംഗമായി സംഗീതാഞ്ജലി!

ഭാരതിയാരും, വിലമംഗലവും, വല്ലഭാചാര്യരും, നാമദേവനും, തുക്കാറാമും ക്ളാസിക്കൽ സംഗീതക്കച്ചേരിയിലൂടെ നമ്മുടെ ഓർമ്മയിൽ ഉയിർത്തെഴുന്നേറ്റത്, യാദൃച്ഛികതയല്ല! സ്വാതന്ത്ര്യഗീതം, ഉത്തര -ദക്ഷിണ ആലാപനശൈലി വൈശിഷ്ട്യം, ജുഗൽബന്ദി,. സാക്സോഫോൺ സംഗീതം, ഖയാൽ, ശാശ്വതഗീതങ്ങളായ അഭംഗ - എല്ലാം, അനന്തപുരിയിലെ സാധാരണക്കാരന് പുത്തൻ അനുഭവജ്ഞാനമായി. ക്ളാസിക്കൽ സംഗീതത്തെ പുറന്തളത്തു കൊണ്ടുവന്നതു വഴി, യാഥാസ്ഥിതികത്വം അനുവാദം നല്കാത്ത ജനപ്രിയ സമ്പ്രദായങ്ങൾ അനന്തപുരിയിലെ സാധാരണക്കാർക്കു ആസ്വദിക്കാനായി!

സംഗീത സന്ധ്യകൾക്കു സ്വസ്തി...

ഇടിഞ്ഞിൽ വിളക്കുകളും തൂക്കുവിളക്കുകളും നിലവിളക്കുകളും ദാനം ചെയ്ത ഹിരൺമയപ്രഭയ്ക്കും സ്വസ്തി...

കുതിരമാളിക, രംഗവിലാസത്തു ബംഗ്ലാവായി മാറി...വിമൂകതയിലാണ്ടു, വീണ്ടും!

തിരിയെ പോരുമ്പോൾ, മനസ്സിൽ ഏതോ രാഗച്ഛായകൾ വിരിഞ്ഞു കൊഴിഞ്ഞു...സാമാന്യജനങ്ങളുടെ ആസ്വാദനതലങ്ങളിൽ സംഗീതം മരിക്കില്ല എന്നത് തിരിച്ചറിവായി...



*ഏഴാം രാവിൽ അരുണാ സായിറാം മംഗളം നേരുന്നു*





എയർ കമ്മഡോർ (റിട്ട:) എസ്. നായർ

# കാശ്മീരിന്റെ മാനം കാത്തവർ

## 7

ഇലക്ട്രോണിക്സ് യന്ത്രങ്ങൾ നിരവധി നിറങ്ങളിലൂടെ കണ്ണുകൾ ചിമ്മുന്ന ഭൂഗർഭത്തിലെ ഓപ്പറേഷൻസ് റൂമിൽ, ഗ്രൂപ്പ് ക്യാപ്റ്റൻ രാഘവേന്ദ്രൻ ഉപവിഷ്ടനാണ്. ഒന്നാംകിട ഫൈറ്റർ വൈമാനികനെന്നു പേരും പെരുമയും നേടിയിട്ടുള്ള ഗ്രൂപ്പ് ക്യാപ്റ്റൻ, എയർഫോഴ്സ് സ്റ്റേഷൻ ബറൈയിലി കമാൻഡറാണ്. രാഘവേന്ദ്രന്റെ നിരുപമമായ നേതൃത്വത്തിൽ അതൊരു മാതൃകാ ഫൈറ്റർ വിംഗായി രൂപാന്തരപ്പെട്ടിട്ടുണ്ട്.

ആ രാത്രി നടക്കുന്ന മീറ്റിംഗിൽ ആക്രമണത്തിൽ പങ്കെടുക്കുന്ന നാല്പത്തിനാലാം സ്ക്വാഡ്രനിലെ വൈമാനികരും, ബന്ധപ്പെട്ട ചില ഓഫീസർമാരും സന്നിഹിതരാണ്. അവരിൽ പലരും ഉത്സാഹഭരിതരാണ്: എങ്കിലും ചിലർ ആശങ്കയുടെ പിടിയിൽനിന്നും മാറുവാൻ ഉറ്റു ശ്രമിക്കുന്നു. കുറേപേർ നിർവികാരരാണ്; മറ്റുചിലർ ആക്രമണത്തിന് ഒരു പിശകും വരരുതെന്ന കണക്കുകൂട്ടലുകളിൽ വ്യാപൃതരാണ്.

വൈമാനികരുടെ ആക്രമണ ബ്രീഫിംഗ് സ്ക്വാഡ്രൻ കമാൻഡർ വിംഗ് കമാൻഡർ വസിഷ്ഠ തുടങ്ങി. വസിഷ്ഠന്റെ അഞ്ചരയടി ഉയരവും, വട്ടമുഖവും, ഉരുണ്ട കണ്ണുകളും സാഹസികത തുടിക്കുന്ന വാങ്മയധോരണിയും സന്നിഹിതർക്കു ധൈര്യസ്ഥൈര്യങ്ങൾ പകർത്തിക്കൊണ്ടേയിരുന്നു.

ഉത്തരേന്ത്യയും കാശ്മീരും മാത്രമുള്ള വലിയ ഒരു ഭൂപടത്തിൽ ചൂണ്ടി. വിവരങ്ങൾ വിശദീകരിച്ചു.

"ഇന്നത്തെ ആക്രമണം ചംബ് കുഗ്രാമത്തിലെ പടിഞ്ഞാറൻകരയിലെ സമതലത്തിൽ താളവമടിച്ചിരിക്കുന്ന പാക്ക് സൈന്യങ്ങൾക്കു നേർക്കാണ്. പത്തു വിമാനങ്ങൾ പങ്കെടുക്കുന്നു. എന്റെ രണ്ടാമൻ സ്ക്വാഡ്രൻ ലീഡർ പ്രകാഷ്.

ആക്രമണത്തെക്കുറിച്ചുള്ള വിവരങ്ങളെല്ലാം ചർച്ചയ്ക്കു വിധേയമായി. അഞ്ചു വിമാനങ്ങൾ വീതം അടങ്ങിയ രണ്ടു വിഭാഗങ്ങളുടെയും സമയ അന്തരം ആക്രമണത്തിനുള്ള കോഡ് "വിളക്കു കത്തിക്കിൻ" എന്നിങ്ങനെ പലതും വ്യക്തമാക്കി.

അന്നു പുലർച്ച മുതൽ താവളത്തിന്റെ ഒരു കോണിൽ നിറുത്തിയിരിക്കുന്ന വിമാനങ്ങളെ മെക്കാനിക്കുകളും എഞ്ചിനീയർമാരും ആക്രമണസജ്ജമാക്കുകയായിരുന്നു.

ബ്രീഫിംഗിനുശേഷം. വൈമാനികർ അവരവരുടെ വിമാനങ്ങളെ പരിശോധിച്ചു. ഇനി പറന്നുയരുവാനുള്ള നിർദ്ദേശം ലഭിക്കണം. അത്രതന്നെ.

അവയിൽ ഒരു വിമാനത്തിന്റെ ഒന്നാം പൈലറ്റായ ഫ്ളൈറ്റ് ലഫ്റ്റനന്റ് ഹൈദർ. തന്റെ രണ്ടാമനായ ഫ്ളൈയിംഗ് ഓഫീസർ ശങ്കരഅയ്യരുമൊത്ത്. പലതും പറഞ്ഞു രസിക്കുകയാണ്. അവരുടെ വിമാനത്തിന്റെ ചിറകിൻകീഴിൽ ഇരുവരും ഇരിക്കുകയാണ്.

"ബോംബുകൾ പുറന്തള്ളുന്ന കൺവെയ്യർ ബെൽറ്റിനു തകരാറാണ്." ശങ്കരഅയ്യർ അറിയിച്ചു.

"സാർജന്റ് സാമുവലും കൂട്ടരും അതു ശരിയാക്കുന്നു. പിശകു മാറ്റും." ഹൈദർ ഉറപ്പു നല്കി.

"ഈ മിഷനു പോകുവാൻ ഹൈദർക്ക് ഇത്ര സന്തോഷം എന്തിന്?"

ഹൈദർ കൂട്ടുകാരനെ നോക്കി.

"ഹേയ്, അങ്ങനെയൊന്നുമില്ല. എങ്കിലും നിനക്കു നന്നായറിയാവുന്ന ഒരുകാര്യം എടുത്തുപറയട്ടെ. നായിക്ക് സുബേദാറായിരുന്ന എന്റെ വാപ്പയെ, 1947-ലെ കാശ്മീർ പോരാട്ടത്തിൽ പാകിസ്ഥാനികൾ പിടികൂടി. അവർ അദ്ദേഹത്തെ തല്ലിച്ചതച്ചു കൊന്നു. ഇന്ത്യൻ കാഫിറികളോടൊപ്പംനിന്ന് പാക്ക് പടയോടു പോരാടിയതാണു കാരണം പോലും. ഇന്ന് ഞാനതിനു പ്രതികാരം ചെയ്യും. കുറേ പാക്ക് പടയാളികളെ കൊന്നൊടുക്കും. ഇന്നു ഞാൻ പകവീട്ടും." ഹൈദറുടെ മുഖം ജ്വലിച്ചു.

"ഞാൻ കൂടെയില്ലേ? നമ്മുടെ ഒരൊറ്റ ബോംബും വെറുതേ പോവുകയില്ല." ശങ്കരയ്യരുടെ വാക്കുകൾ കേട്ട് ഹൈദറുടെ രോഷം തണുത്തു.

"നിന്റെ ഫിയൻസിയുടെ എഴുത്തുകൾ വരുന്നുണ്ടല്ലോ?" ഹൈദറുടെ പുഞ്ചിരിയും ചോദ്യവും.

"ഇന്നും കിട്ടി. ഫിലോമിന അവധിയെടുത്ത് മാതാപിതാക്കളെ കാണുവാൻ ആസ്ട്രേലിയയിലേക്കു പോകുന്നുണ്ട്. തിരിച്ചുവന്ന് വിവാഹവും." ശങ്കരയ്യർ പ്രസന്നനായി.

"പകുതി മദാമ്മയെ പള്ളിയിലോ രജിസ്റ്റർ ഓഫീസിൽവച്ചോ നീ കല്യാണം കഴിക്കുന്നത്?"

"അതൊക്കെ നമുക്കു നിശ്ചയിക്കാം. ഒരുകാര്യം തീർച്ച. മധുവിധു ഫിലോമിനയുടെ റിച്ച്മൺണ്ട് റോഡിലുള്ള വീട്ടിൽ. ബാംഗ്ളൂർ അവൾക്ക് അത്രയ്ക്കുമാത്രം ഇഷ്ടമാണ്. അക്കാരണംകൊണ്ടാണ്, അവളുടെ മാതാപിതാക്കൾ ആസ്ട്രേലിയയ്ക്കു സ്ഥിരതാമസം മാറ്റുന്നതിനുമുമ്പ് ആ വലിയ വീടും പറമ്പുമൊന്നും വില്ക്കാത്തത്.

"നീ ആ ചട്ടക്കാരിയുമൊത്ത് നീണാൾ വാഴട്ടെ!" ഹൈദർ ഉറക്കെച്ചിരിച്ചു.

ശങ്കരയ്യരുടെ ഓർമ്മകൾ പത്താംകോട്ട് മിലിട്ടറി ആശുപത്രിയിലേക്കു ചിറകു വീശി. രണ്ടുവർഷംമുമ്പു സംഭവിച്ച മിഗ്ഗ് വിമാനാപകടവും, ആശുപത്രിയും ഫിലോമിനയും കൺമുന്നിലെത്തി.

"ഞാനെവിടെയാണ്?" ശങ്കരയ്യരുടെ ചോദ്യം.

"മിലിട്ടറി ആശുപത്രിയിൽ." അടുത്തു നില്ക്കുന്ന നഴ്സിന്റെ പൊൻമണിനാദം.

"ഇവിടെ എങ്ങനെ എത്തി?"

"വിമാനാപകടം. പറത്തിയിരുന്ന മിഗ്ഗ് വിമാനം താഴേക്കിറക്കിയപ്പോൾ നിയന്ത്രണം വിട്ടു. രക്ഷപ്പെട്ടതു ഭാഗ്യം." അവളുടെ വിശദീകരണം കേട്ട് ശങ്കരയ്യർ അവ്യക്തമായി എല്ലാം ഓർത്തു.

"വേദന, എന്തൊരു വേദന." അയാൾ മുരണ്ടു.

"ഈ ഗുളികകൂടെ കഴിക്കൂ. വേദന മാറും." നഴ്സ് മരുന്നു നല്കി.

"ദേഹത്തെ ഏതെല്ലാം ഭാഗങ്ങൾ പൊട്ടിപ്പോയി?" യുവാവിന്റെ ദുഃഖപൂർണ്ണമായ ചോദ്യം. അയാളുടെ മുഖം കണ്ട്, അവളുടെ കണ്ണുകൾ നിറയാൻ തുടങ്ങി.

"തലയ്ക്കും നട്ടെല്ലിനുമാണ് പ്രധാന മുറിവുകൾ. പിന്നെ കാലിലെ എല്ലും ഒടിഞ്ഞു. പേടിക്കണ്ട. താമസിയാതെ ശരിയാകും." അവളുടെ വാക്കുകൾ അമൃതധാര ചൊരിഞ്ഞു. അവൾ കൈപ്പടം അയാളുടെ നെറ്റിയിൽ വച്ചു. അയാൾ കണ്ണടച്ചു. അന്ധകാരവും പോർവിമാനങ്ങളുടെ സീൽക്കാരവും നിറഞ്ഞ ഏതോ അസ്വസ്ഥമേഖലയിലേക്ക് അയാളുടെ ചേതന പ്രയാണംചെയ്തു.

അയാളുടെ ശരീരത്തിൽ ഘടിപ്പിച്ചിട്ടുള്ള ഇലക്ട്രോണിക്സ് ഉപകരണങ്ങളുടെ സൂചനകളിൽ ഫിലോമിന കണ്ണുംനട്ട് ഇരിക്കുകയാണ്. ഹൃദയത്തിന്റെസ്പന്ദനം മന്ദീഭവിക്കുന്ന സൂചന പകർത്തിയ യന്ത്രം, ഏതോ ആപത്തിന്റെ നാന്ദിയായി ഫിലോമിനയ്ക്കു തോന്നി..ഉടനേ ഡോക്ടർമാരെ തെര്യപ്പെടുത്തി. അങ്ങനെ മൂന്നുദിവസം ബോധരഹിതനായിക്കിടന്ന യുവ വൈമാനികനെ, ശുഷ്കാന്തിയോടെ ഡോക്ടർമാർ ശുശ്രൂഷിച്ചു.

മൂന്നാഴ്ചകൾ കഴിഞ്ഞശേഷമാണ് അയാൾക്ക് ഓർമ്മിക്കുവാനും സംസാരിക്കുവാനും കഴിഞ്ഞത്. ശിരസ്സിൽ നടത്തിയ ഓപ്പറേഷന്. വിദഗ്ദ്ധർ ദില്ലിയിൽനിന്നും എത്തിയിരുന്നു.

ഏതാണ്ട് ഒരുവർഷം മിലിട്ടറി ആശുപത്രിയിൽ കഴിഞ്ഞു. സുസൂക്ഷ്മമായി തന്നെ ശുശ്രൂഷിച്ച ആംഗ്ളോ ഇന്ത്യൻ നഴ്സിനോട് ശങ്കരയ്യർക്ക് വളരെ അടുക്കുവാൻ കഴിഞ്ഞു. ജീവിതത്തിൽ അമ്മയുടെ അഭാവം സൃഷ്ടിച്ച വേദനകൾ ഫിലോമിനയുടെ സ്നേഹമസൃണമായ സമീപനത്തിലൂടെ തേഞ്ഞുമാഞ്ഞു. അവൾ അയാളുടെ ജീവന്റെ ജീവനായി.

അപകടാനന്തരം. ശങ്കരയ്യർക്ക് ഫൈറ്റർ വിമാനങ്ങൾ പറത്തുവാനുള്ള അനുമതി ലഭിച്ചില്ല. എങ്കിലും മെഡിക്കൽ വിഭാഗത്തിന്റെ ശുപാർശപ്രകാരം ട്രാൻസ്പോർട്ട് വിമാനങ്ങൾ പറത്തുവാൻ അധികൃതർ സമ്മതിച്ചു. അങ്ങനെയാണ് ശങ്കരയ്യർ നാല്പത്തിനാലാം സ്ക്വാഡ്രനിലെ എൻ 12 വിമാനങ്ങളുടെ സേവനം തുടങ്ങിയത്.

(തുടരും)



ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

(നാലാം അദ്ധ്യായത്തിന്റെ തുടർച്ച)

**മു**ഖ്യമന്ത്രിക്കുശേഷം പ്രധാനമന്ത്രിയെ കാണാനെത്തിയ ആഭ്യന്തരമന്ത്രി തന്റെ നേതാവിനോടു പറഞ്ഞുതുടങ്ങിയത്; ഐക്യ ചർച്ചയെപ്പറ്റിയും വകുപ്പു കൈമറ്റത്തെക്കുറിച്ചുമാണ്. അതിനൊരു വിരാമമിട്ടുകൊണ്ട് ആഭ്യന്തരവകുപ്പു ഭരണത്തെക്കുറിച്ച് ശ്രീ. അച്യുതമേനോന്റെ ആക്ഷേപങ്ങളും ആവലാതികളും അദ്ദേഹത്തെ അറിയിച്ചപ്പോൾ, അക്ഷരാർത്ഥത്തിൽത്തന്നെ ശ്രീ. കരുണാകരൻ ഞെട്ടിത്തരിച്ചുപോയി എന്നാണ് അദ്ദേഹത്തോട് അടുപ്പമുള്ളവരിൽനിന്നും അറിയുവാൻ കഴിഞ്ഞത്.

അതിന് മതിയായ കാരണമുണ്ടായിരുന്നു.

അസാധാരണമായ ആത്മനിയന്ത്രണശേഷിയുണ്ടായിരുന്ന ശ്രീമതി ഗാന്ധിക്ക് ആവശ്യാർത്ഥവും സന്ദർഭാനുസരണവും വാചാലയാകുവാനും, മിതഭാഷിയാകുവാനും, മൗനാവലംബയാകാനുമുള്ള കഴിവ് സുപ്രസിദ്ധമാണ്. ശ്രീ. അച്യുതമേനോൻ പ്രധാനമന്ത്രിയെ വിശ്വാസത്തിലെടുത്ത് സ്വകാര്യമായി ധരിപ്പിച്ച വിവരങ്ങൾ ശ്രീ.കരുണാകരനോട് അതേപടി പറയണമെങ്കിൽ അതിന് ഒരുദ്ദേശ്യം ഉണ്ടാവണം. എന്തായിരിക്കും ആ ഉദ്ദേശ്യം?

അതുതന്നെയാണ് അദ്ദേഹത്തെ അലട്ടിയത്.

ആഭ്യന്തരവകുപ്പ് കൈ ഒഴിയണമെന്ന് പ്രധാനമന്ത്രി ആവശ്യപ്പെടുമോ? അടിയന്തരാവസ്ഥക്കാലത്ത് സർവ്വാധികാരങ്ങളും കേന്ദ്രീകരിച്ചിരുന്ന ആഭ്യന്തരവകുപ്പ് കൈവിടേണ്ടി വരികയെന്നാൽ.... പാർട്ടിയിലും ഗവൺമെന്റിലുമുള്ള സ്ഥാനത്തിനും സ്വാധീനത്തിനും വലിയ ഇടിവു സംഭവിക്കുക എന്നാണർത്ഥം. എന്നുമാത്രവുമല്ല, പ്രധാനമന്ത്രിയുടെ വിശ്വാസം നഷ്ടപ്പെട്ടിരിക്കുന്നു എന്ന് പുറത്തറിയുകയും ചെയ്യും.

ആഭ്യന്തരവകുപ്പ് കൈയൊഴിയണമെന്ന് പ്രധാനമന്ത്രി ശ്രീ. കരുണാകരനോട് ആവശ്യപ്പെട്ടില്ല. പക്ഷെ. അദ്ദേഹം സർവ്വപ്രധാനമെന്നു കരുതിയ വകുപ്പ് പരിത്യജിക്കേണ്ടിവന്നില്ലെങ്കിലും. അതിലേക്ക് അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തുക്കളായ ചില സഹമന്ത്രിമാർ നൽകേണ്ടിവന്ന വില കനത്തതായിരുന്നു.

അന്ന് അന്തിമയങ്ങുന്നതിനു മുമ്പായി മറ്റൊരു കൂടിക്കാഴ്ച കൂടി നടന്നു. പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് കേരളാ ഹൗസിൽ തിരിച്ചെത്തിയ ശ്രീ.കരുണാകരൻ നേരേ പോയത് ശ്രീ. അച്യുതമേനോന്റെ അഞ്ചാം നമ്പർ മുറിയിലേക്കായിരുന്നു.

കോപതാപങ്ങൾ ഉള്ളിലൊതുക്കിക്കൊണ്ട് സമചിത്തതയോടെ അദ്ദേഹം ശ്രീ. അച്യുതമേനോനോടു ചോദിച്ചുവത്രേ. ആഭ്യന്തരവകുപ്പു കൈകാര്യം ചെയ്യുന്നതിൽ എന്തെങ്കിലും കുറ്റങ്ങളോ കുറവുകളോ പിഴവുകളോ കണ്ടുവെങ്കിൽ അവ തിരുത്തണമെന്ന് ആവശ്യപ്പെടുവാൻ മുഖ്യമന്ത്രിക്ക് അധികാരവും അവകാശവും കടമയും ഉണ്ടായിരിക്കേ. തന്നോട് അതേക്കുറിച്ച് ഒരക്ഷരംപോലും പറയാതെ എന്തിനാണ് പ്രധാനമന്ത്രിയെ കണ്ട് പരാതി പറഞ്ഞത്?

അപ്പോൾ ഞെട്ടിയത് ശ്രീ. അച്യുതമേനോനായിരുന്നു.

അദ്ദേഹം മറുപടിയൊന്നും പറഞ്ഞില്ല. മൗനാവലംബിയായി. വിവർണ്ണവദനനായി ശൂന്യതയിലേക്കു നോക്കിക്കൊണ്ട് ഇരുന്നതേയുള്ളു. ആ നിശ്ശബ്ദത ഇരുവർക്കും ദുസ്സഹമായി തോന്നിയതിനാൽ ശ്രീ.കരുണാകരന് കൂടിക്കാഴ്ച അവസാനിപ്പിക്കേണ്ടിവന്നു.

കേരള രാഷ്ട്രീയത്തിൽ പല വഴിത്തിരിവുകൾക്കും ഇടയാക്കുകയും കക്ഷിബന്ധങ്ങളിലും വ്യക്തിബന്ധങ്ങളിലും ദൂരവ്യാപകമായ പല മാറ്റങ്ങളും വരുത്തിയവയുമാണ് അന്നത്തെ സംഭവങ്ങൾ.

പത്രലേഖകർക്ക് പാർശ്വവീക്ഷണം നടത്തുവാനും രാഷ്ട്രീയ നിരീക്ഷകന്മാർക്ക് വിശകലനം ചെയ്യുവാനും ദൽഹിയിൽ നടന്ന കൂടിക്കാഴ്ചകൾ വേണ്ടത്ര വക നൽകി.

ബഹുകക്ഷി സംയുക്ത. മന്ത്രിസഭയുടെ നായകനും. സമാദരണീയനുമായ ശ്രീ. അച്യുതമേനോന്റെ നിവേദനരൂപത്തിലുള്ള ആവശ്യം പ്രധാനമന്ത്രി നിഷേധിച്ചത് എന്തുകൊണ്ടായിരുന്നു?

അടിയന്തരാവസ്ഥാ പ്രഖ്യാപനത്തിനു മുമ്പുതന്നെ രംഗപ്രവേശം ചെയ്ത ശ്രീമതി ഗാന്ധിയുടെ കനിഷ്ഠപുത്രനായ ശ്രീ.സഞ്ജയ്ഗാന്ധി. കഥകൾ നിറഞ്ഞ മാസങ്ങൾ പലതും കടന്നുപോയതോടെ ഉന്നതാധികാരകേന്ദ്രങ്ങളിൽ ഒരു നിർണ്ണായകശക്തിയായി ഉയർന്നു. ശ്രീ.സഞ്ജയ്ഗാന്ധിക്ക് കമ്മ്യൂണിസ്റ്റുകാരോട് ഉണ്ടായിരുന്ന 'അലർജി' പരക്കെ അറിവുള്ളതാണല്ലോ. എഴുപതുകളുടെ ആദ്യവർഷങ്ങളിൽ കമ്മ്യൂണിസ്റ്റുകാർക്കും കമ്മ്യൂണിസ്റ്റ് സഹയാത്രികരോ അനുഭാവികളോ ആയിരുന്ന ചില പ്രമുഖ കോൺഗ്രസ്സുകാർക്കും ശ്രീമതി ഗാന്ധിയിലുണ്ടായിരുന്ന സ്വാധീനത്തിന് ശ്രീ.സഞ്ജയ് ഗാന്ധിയുടെ ശക്തിയായ സാന്നിദ്ധ്യംമൂലം വല്ലാത്ത കോട്ടം തട്ടി. സഞ്ജയസ്വാധീനം കുറയ്ക്കുവാൻ അവർ നിരന്തരമായി നടത്തിയ ശ്രമങ്ങളെല്ലാം വിഫലമായതേയുള്ളു. അടിയന്തരാവസ്ഥയുടെ അനിവാര്യതയെക്കുറിച്ചും മറ്റും യാതൊരു അർത്ഥശങ്കയ്ക്കും ഇട നൽകാത്തവിധം ശക്തിയായി അനുകൂലിച്ചു സംസാരിക്കുമ്പോഴും, അവർക്ക് അപ്രിയങ്ങളും ചിലപ്പോൾ അരോചകങ്ങളുമായ തീരുമാനങ്ങളും നടപടികളും ഗവൺമെന്റ് കൈക്കൊണ്ടിരുന്നുവെന്നതിനുള്ള കാരണവും മറ്റൊന്നല്ല: എന്തിന്, 'സുപരീക്ഷിതമായ' ഇന്തോ-സോവിയറ്റ് ബന്ധത്തിൽക്കൂടിയും ചില കരിനിഴലുകൾ വീഴ്ത്താൻ സഞ്ജയ് ഘടകം കാരണമായി.

ഇത്രയൊക്കെയായിട്ടും ശ്രീമതി ഗാന്ധിയിലുള്ള പ്രതീക്ഷ കമ്മ്യൂണിസ്റ്റുകാർക്കും കോൺഗ്രസ്സിനുള്ളിലുള്ള അവരുടെ സുഹൃത്തുക്കൾക്കും അസ്തമിച്ചിരുന്നില്ല. 'നിർബന്ധബുദ്ധിയും തന്നിഷ്ടക്കാരനും അപക്വമതിയുമായ സ്വപുത്രനോടുള്ള അമിതവാത്സല്യവും' മൂലം ശ്രീമതി ഗാന്ധിക്ക് സ്വീകരിക്കേണ്ടിവന്ന നടപടികളായി മാത്രം മേൽ പറഞ്ഞവയെ കാണുവാൻ, അവരിൽ ഒരു വിഭാഗമെങ്കിലും ഒരുക്കമായിരുന്നു.

കമ്മ്യൂണിസ്റ്റുകാരോട് ശ്രീമതി ഗാന്ധിക്കുള്ള മനോഭാവത്തിൽ കണ്ട മാറ്റമാണ് ശ്രീ. അച്യുതമേനോന്റെ അഭ്യർത്ഥന നിരാകരിച്ചതിലൂടെ പ്രതിഫലിച്ചതെന്നായിരുന്നു ഒരു ഭാഷ്യം. അതല്ല, അടിയന്തരാവസ്ഥക്കാലമായതിനാൽ, ശക്തനും വിശ്വസ്തനുമായ ഒരു കോൺഗ്രസ്സ് നേതാവുതന്നെ ആഭ്യന്തര വകുപ്പിന്റെ ചുമതല വഹിക്കണമെന്ന് നിർബന്ധമുള്ളതിനാലാണ് പ്രധാനമന്ത്രി പ്രസ്തുത വകുപ്പ് കൈയൊഴിയാൻ ശ്രീ.കരുണാകരനോട് ആവശ്യപ്പെടാതിരുന്നത് എന്നുമായിരുന്നു മറ്റൊരു കൂട്ടരുടെ നിഗമനം.

ശ്രീ. അച്യുതമേനോൻ രഹസ്യമായി ധരിപ്പിച്ച വിവരങ്ങൾ ശ്രീമതി ഗാന്ധി ശ്രീ.കരുണാകരനോട് നേരിട്ടു പറയാനെന്തായിരുന്നു കാരണം?

അതിനുള്ള കാരണങ്ങളും ഉപശാലാ വൃത്തങ്ങൾ കണ്ടെത്തിയിരുന്നു.

ആഭ്യന്തരവകുപ്പ് കൈവിടേണ്ടിവരുമെന്ന ഭയം ജനിപ്പിച്ചെങ്കിൽ മാത്രമേ വകുപ്പു വിഭജനത്തെച്ചൊല്ലി കോൺഗ്രസ്സിലെ ഭിന്നഗ്രൂപ്പുകൾ തമ്മിൽ നടന്നിരുന്ന ശീതസമരം അവസാനിപ്പിക്കുവാൻ കഴിയുമായിരുന്നുള്ളു.

കേരളാകോൺഗ്രസ്സിനെക്കൂടി ഭരണമുന്നണിയിൽ ഉൾപ്പെടുത്തുന്നതിനെ പ്രതികൂലിച്ചിരുന്ന കോൺഗ്രസ്സിലെ യുവജനവിഭാഗത്തോട് ഒപ്പം നിന്നിരുന്ന രണ്ടു മന്ത്രിമാരുടെയും വകുപ്പുകളിൽ മാറ്റം വരുത്തുന്നതിനുള്ള ഏതൊരു നിർദ്ദേശത്തെയും അവർ ശക്തിയുക്തം എതിർത്തിരുന്നു. ആ ചുറ്റുപാടിൽ. കരുണാകരപക്ഷത്തുള്ള മന്ത്രിമാരുടെ വകുപ്പുകളിൽ ചിലതൊക്കെ കൈമാറണമെന്ന് ആവശ്യപ്പെടുവാൻ മാത്രമേ കഴിയുമായിരുന്നുള്ളു. സാധാരണഗതിയിൽ ശ്രീ. കരുണാകരൻ തദനുസരണമായ നിർദ്ദേശത്തെ ഒരിക്കലും അനുകൂലിക്കുകയില്ല എന്നറിഞ്ഞുകൊണ്ടുതന്നെയാണത്രേ പ്രധാനമന്ത്രി നിനച്ചിരിക്കാതെ വന്ന സന്ദർഭം സമർത്ഥമായി ഉപയോഗിച്ചത്.





സഞ്ജയ്ഗാന്ധി

പ്രധാനമന്ത്രിയെ സംബന്ധിച്ചിടത്തോളം അന്നത്തെ കൂടിക്കാഴ്ചകളുടെ പരിസമാപ്തി സംതൃപ്തിജനകമായിരുന്നുവെങ്കിലും, ശ്രീ.കരുണാകരന് സമാശ്വസിക്കുവാൻ വേണ്ടത്ര വകയില്ലായിരുന്നു. ശ്രീ.കെ.ടി.ജോർജ്ജിന്റെ മരണാനന്തരം ധനകാര്യവകുപ്പിന്റെ ചുമതല ഡോക്ടർ അടിയോടിക്കായിരുന്നു. മടിശ്ശീലക്കാരനെ മറ്റുള്ളവർക്ക് മാനിക്കാതിരിക്കാൻ കഴിയുകയില്ലല്ലോ. മന്ത്രിസഭയ്ക്കുള്ളിലെ കാര്യവും വ്യത്യസ്തമല്ല. അങ്ങനെയുള്ള ധനകാര്യവകുപ്പ് കൈവിടുന്നതിന് ഡോക്ടർ അടിയോടി വിമനസ്സായതിൽ അതിശയിക്കാനില്ല.

അതുമാത്രമല്ല, എതിർചേരിയിലെന്നു കരുതപ്പെട്ടിരുന്ന കോൺഗ്രസ്സ് മന്ത്രിമാരുടെ വകുപ്പുകളിലൊന്നും കാര്യമായ മാറ്റങ്ങൾ വരികയില്ലെന്നും കൂടി വെളിവായതോടെ കരുണാകരപക്ഷക്കാരുടെ നഷ്ടബോധം ഒന്നുകൂടി വർദ്ധിച്ചു. ആ പരീക്ഷണഘട്ടത്തിൽ തന്റെ സഹചാരികളുടെയും അനുയായികളുടെയും കൂറും വിശ്വാസവും നിലനിർത്തുവാൻ ശ്രീ.കരുണാകരന് വളരെ പണിപ്പെടേണ്ടി വന്നു.

സമുന്നതനായ ഒരു കമ്മ്യൂണിസ്റ്റ് നേതാവോ മന്ത്രിസഭയുടെ നായകനോ എന്നതിലുപരിയായി, ശ്രീ. അച്യുതമേനോൻ എന്ന വ്യക്തിയെ ശ്രീ.കരുണാകരൻ എന്നും ആദരിച്ചിരുന്നു-അല്പം അകലെനിന്നാണെന്നുമാത്രം. ദില്ലി സംഭവത്തിനുശേഷം അകൽച്ച കുറേക്കൂടി വർദ്ധിച്ചു. (പക്ഷെ. ഒരിക്കലും അദ്ദേഹം ശ്രീ. അച്യുതമേനോന് എതിരായി ഒരു പരസ്യപ്രസ്താവനയും ചെയ്തിട്ടില്ല എന്ന കാര്യം രാഷ്ട്രീയ നിരീക്ഷകരുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടോ എന്ന കാര്യം സംശയമാണ്.)

ദില്ലി സന്ദർശനത്തിനുശേഷം കൂടുതൽ ആശാഭംഗം നേരിട്ടത് ഒരു പക്ഷെ ശ്രീ. അച്യുതമേനോനായിരിക്കണം. പരസ്പര ബഹുമാനത്തിലും സ്നേഹവിശ്വാസത്തിലും അധിഷ്ഠിതമായിരുന്നു, ശ്രീമതി ഗാന്ധിയും ശ്രീ. അച്യുതമേനോനും തമ്മിലുണ്ടായിരുന്ന ബന്ധം. കോൺഗ്രസ്സ്-കമ്മ്യൂണിസ്റ്റ് സഖ്യത്തിന്റെ പുഷ്കലകാലത്ത് അവരുടെ (ശ്രീ. എം.എൻ. ഗോവിന്ദൻ നായരുടെയും) അടുപ്പം കോൺഗ്രസ്സിലെ ഇരുവിഭാഗത്തിലുമുള്ള നേതാക്കന്മാരെപ്പോലും അസ്വസ്ഥരാക്കുകയും അലോസരപ്പെടുത്തുകയും ചെയ്തിരുന്നു. കാരണം, ചേരിതിരിഞ്ഞുനിന്നിരുന്ന അവരുടെ അഭിപ്രായത്തെക്കാൾ കേരളക്കാര്യങ്ങളെ സംബന്ധിച്ചിടത്തോളം കമ്മ്യൂണിസ്റ്റ് മുഖ്യമന്ത്രിയുടെയും സഹമന്ത്രിയുടെയും 'ഇരുത്തം' വന്ന അഭിപ്രായങ്ങളെയാണ് പ്രധാനമന്ത്രി കൂടുതൽ ആശ്രയിച്ചിരുന്നത്.

ഊഷ്മളമായിരുന്ന ആ സൗഹൃദബന്ധത്തിൽ സഞ്ജയന്റെ സജീവസാന്നിദ്ധ്യം അല്പാല്പമായി മരവിപ്പ് പരത്തിത്തുടങ്ങിയിരുന്നു. ദില്ലിയിലെ സന്ദർശനവും അനന്തര സംഭവങ്ങളും അവസാനത്തിന്റെ ആരംഭം ആയിരുന്നു-ആ രണ്ടു വ്യക്തികളെ സംബന്ധിച്ചു മാത്രമല്ല, രണ്ടു കക്ഷികളെ സംബന്ധിച്ചും.

ധനകാര്യം, എക്സൈസ്, ട്രാൻസ്പോർട്ട്, ജയിൽ മുതലായ വകുപ്പുകൾ കേരളാകോൺഗ്രസ്സിനു ലഭിക്കുമെന്ന് ഉറപ്പായെങ്കിലും, ആ കക്ഷിയെ സംബന്ധിച്ചിടത്തോളം പ്രശ്നം അവിടെ അവസാനിച്ചില്ല. അധികാരം പടിവാതിൽക്കൽ വന്നു മുട്ടിയതോടെ, പാർട്ടിക്കുള്ളിലെ ഉൾപ്പോര് കുറേക്കൂടി രൂക്ഷമായി.

മന്ത്രിസഭയിൽ കേരളാ കോൺഗ്രസ്സിന് വാഗ്ദാനം ചെയ്യപ്പെട്ട രണ്ടു സ്ഥാനങ്ങളിലേക്ക് ശ്രീ. കെ.എം. ജോർജ്ജിനെയും ശ്രീ. കെ.എം.മാണിയെയും നിയോഗിക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിൽ തല്ക്കാലം പ്രതിസന്ധി ഒഴിവാക്കാമായിരുന്നു. പക്ഷെ, ഒരു നിർണ്ണായക ഘട്ടത്തിൽ കത്തോലിക്കാസമുദായത്തിൽപ്പെട്ട രണ്ടുപേർ കേരളാ കോൺഗ്രസ്സിന്റെ പ്രതിനിധികളായി മന്ത്രിസഭയിൽ ചേർന്നാൽ പാർട്ടിയുടെ മതേതര പ്രതിച്ഛായ എന്നന്നേക്കുമായി നഷ്ടപ്പെടുമെന്ന് അവർക്കു തോന്നി.

ഒരു സാമുദായിക കക്ഷിയെന്നു മുദ്രകുത്തപ്പെട്ടിരുന്ന കേരളാകോൺഗ്രസ്സിന് താത്ത്വികമായ ഒരടിത്തറ പണിയാനും അദ്ധ്വാനവർഗ്ഗത്തിന്റെ പാർട്ടിയായി അവതരിപ്പിക്കുവാനുമുള്ള അതിസമർത്ഥമായ ഉദ്യമങ്ങൾ ശ്രീ. മാണിയുടെ ബുദ്ധിശാലയിൽ ഉദിച്ചവയാണല്ലോ. മാർക്സിസ്റ്റ് പാർട്ടിയുമായി അടുക്കുവാൻ ഒരിടതുപക്ഷ ലേബൽ സഹായകമാവുമെന്നു കരുതി അതിനൊരുങ്ങിയ ശ്രീ.മാണിയുടെ ദീർഘവീക്ഷണപടുത്വം പ്രശംസനീയംതന്നെ. ശ്രീ.മാണിയിൽ, അനുയായികളും അനുഭാവികളുമെല്ലാം നേതൃത്വഗുണം കൂടുതൽ കണ്ടെത്തിയതും, ആലുവാ സമ്മേളനത്തിലെ 'അടിസ്ഥാനവർഗ്ഗ' പ്രഖ്യാപനത്തോടെയാണല്ലോ.

ശ്രീ.ജോർജ്ജും ശ്രീ.മാണിയും മന്ത്രിമാരായാൽ തകരുന്നത് പാടുപെട്ടുണ്ടാക്കിയ പുതിയ പ്രതിച്ഛായയായിരിക്കും. ഒരു അന്യമതസ്ഥനെയോ അല്ലെങ്കിൽ ഒരു അകത്തോലിക്കനെയോ എങ്കിലും കേരളാകോൺഗ്രസ്സ് മന്ത്രിയായി അവതരിപ്പിക്കേണ്ടത് അന്നത്തെ സാഹചര്യത്തിൽ അത്യന്താപേക്ഷിതമായിരുന്നു.

അതേസമയം, ഒരു കത്തോലിക്കനു മാത്രമേ മന്ത്രിപദലബ്ധിക്ക് സാദ്ധ്യതയുള്ളു എങ്കിൽ പ്രായവും പൂർവ്വ പരിചയവും പരിഗണിച്ച് ശ്രീ.ജോർജ്ജിനായിരിക്കും അവസരം ലഭിക്കുക.



അച്യുതമേനോൻ

ശ്രീ. ജോർജ്ജിനെ ഒഴിവാക്കാൻ ഒരു മാർഗ്ഗമേയുള്ളു.

തത്ത്വാധിഷ്ഠിതവും സുപരീക്ഷിതവുമായ മാർഗ്ഗം-ഒരാൾ ഒന്നിൽക്കൂടുതൽ സ്ഥാനങ്ങൾ ഒരേ സമയം വഹിക്കുവാൻ പാടില്ല!

ശ്രീ.ജോർജ്ജ് മന്ത്രിയായാൽ കേരളാകോൺഗ്രസ്സിന്റെ അദ്ധ്യക്ഷപദം ശ്രീ.മാണിക്കു ലഭിക്കും. സംഘടന അതോടെ പൂർണ്ണമായും അദ്ദേഹത്തിന്റെ കൈയിലമരുകയും ചെയ്യും. അതിൽ അന്തർഭവിച്ചിരിക്കുന്ന അപകടം മുൻകൂട്ടി കണ്ടുകൊണ്ട് ശ്രീ. ജോർജ്ജ് അദ്ധ്യക്ഷസ്ഥാനത്തു തുടരുകയാണെങ്കിലും, മെച്ചം ശ്രീ. മാണിക്കുതന്നെ. അ

ദ്ദേഹം മന്ത്രിയായാൽ ഭരണാധികാരമുപയോഗിച്ച് സംഘടനയ്ക്കുള്ളിലെ സ്വാധീനം വർദ്ധിപ്പിക്കാം.

ശ്രീ. ജോർജ്ജിനെ സംബന്ധിച്ചിടത്തോളം അത് വല്ലാത്ത ഒരു പരീക്ഷണഘട്ടമായിരുന്നു.

കേരളാകോൺഗ്രസ്സ് എന്ന രാഷ്ട്രീയ കക്ഷികളുടെയും ആ കക്ഷിയുടെ പിന്നിലുള്ള ജനവിഭാഗങ്ങളുടെയും താത്പര്യങ്ങൾ സംരക്ഷിക്കുവാനും അവകാശങ്ങളും ആനുകൂല്യങ്ങളും നേടിയെടുക്കുവാനും ശ്രീ.ജോർജ്ജിനെക്കാൾ സാമർത്ഥ്യം ശ്രീ.മാണിക്കായിരിക്കുമെന്ന് ഇതിനകം സ്വാനുഭവങ്ങളിലൂടെ, അണികളും അനുഭാവികളും മനസ്സിലാക്കിയിരുന്നു. അതിനാൽ അവരിൽ പലരും പരസ്യമായും രഹസ്യമായും ശ്രീ.മാണിയെ മന്ത്രിപദത്തിലെത്തിക്കുവാൻ ഉറ്റുശ്രമിച്ചു.

തന്നോടൊപ്പം കൈകോർത്തുനിന്നവരും താൻ കൈപിടിച്ചു കയറ്റിയവരുമായ സഹചരന്മാരും അനുചരന്മാരും ഓരോരുത്തരായി (കൂറുമാറി) മറുഭാഗത്തേക്ക് തിരിഞ്ഞുപോകുന്നത് ശ്രീ. ജോർജ്ജിന് നിസ്സഹായനും നിരാശനുമായി നോക്കിനില്ക്കാനേ കഴിഞ്ഞുള്ളു. മന്ത്രിപദമോഹം അദ്ദേഹത്തിന് തല്ക്കാലത്തേക്കെങ്കിലും മാറ്റിവയ്ക്കേണ്ടതായിവന്നു.

ശ്രീ.മാണിയെയും ശ്രീ. ആർ.ബാലകൃഷ്ണപിള്ളയെയും മന്ത്രിസ്ഥാനത്തേക്ക് കേരളാ കോൺഗ്രസ്സ് നാമനിർദ്ദേശം ചെയ്തു. ലോകസഭാംഗമായിരുന്ന ശ്രീ.ബാലകൃഷ്ണപിള്ളയ്ക്ക് എം.പി.സ്ഥാനം ഉപേക്ഷിക്കാതെ ആറുമാസക്കാലത്തേക്ക് മന്ത്രിയായി തുടരാൻ ഭരണഘടനാപരമായി തടസ്സമൊന്നുമില്ലായിരുന്നു. [illegible]ഞാലോ?

നിയമസഭയുടെ നീട്ടിയ കാലാവധി അ[illegible] മുൻപ് അവസാനിക്കുമെന്നും, തിരഞ്ഞെടുപ്പിനു ശേഷമുണ്ടാകുന്ന മാറിയ പരിതഃസ്ഥിതിയിൽ മന്ത്രിപദത്തിൽ എത്താമെന്നുമായിരുന്നു, ശ്രീ.ജോർജ്ജ് കണക്കുകൂട്ടിയത്. (നിയമസഭയുടെ ആയുർദൈർഘ്യം നീണ്ടുപോയതുമൂലം തിരഞ്ഞെടുപ്പും നീട്ടിവച്ചപ്പോൾ അദ്ദേഹം തെറ്റു വരുത്തിയില്ല. ആറുമാസം കഴിഞ്ഞ് അദ്ദേഹം മന്ത്രിയാവുകതന്നെ ചെയ്തു!)

ഒഴിഞ്ഞുകിടന്നിരുന്ന സ്പീക്കർ സ്ഥാനത്തേക്ക് ശ്രീ.ടി.എസ്. ജോണിന്റെ പേരാണ് കേരളാകോൺഗ്രസ്സ് നിർദ്ദേശിച്ചത്. അദ്ദേഹം മറ്റൊരു ക്രിസ്തീയ മതവിഭാഗത്തിൽപ്പെട്ടയാളായിരുന്നു.

ക്രിസ്തുമസ് പുണ്യദിനത്തിനു പിറ്റേന്ന്-1975 ഡിസംബർ 26-ാം തീയതി-കേരളാ കോൺഗ്രസ്സിന്റെ പ്രതിനിധികൾ മന്ത്രിമാരായി സത്യപ്രതിജ്ഞ ചെയ്ത് അധികാരത്തിൽ പ്രവേശിച്ചു.

സത്യപ്രതിജ്ഞാചടങ്ങും പല കാരണങ്ങൾകൊണ്ട് അവിസ്മരണീയമായിരുന്നു. അതിനുമുൻപുള്ള പതിവിനു വിപരീതമായി, പുതിയ മന്ത്രിമാരുടെ സ്ഥാനാരോഹണം നേരിൽ കാണുവാനായി അഭൂതപൂർവ്വമായ ഒരു ജനക്കൂട്ടം രാജ്ഭവനിൽ തടിച്ചുകൂടിയിരുന്നു. കാറുകളിലും ബസ്സുകളിലും ലോറികളിലും നാണ്യവിളകളുടെ നാട്ടിൽനിന്നും വന്നെത്തിയ 'അദ്ധ്വാനവർഗ്ഗ' പ്രതിനിധികൾ അനന്തപുരിയിൽ ഒരു പെരുനാളിന്റെ പ്രതീതി സൃഷ്ടിക്കുകയുണ്ടായി.

ഓർമ്മയിൽ മങ്ങാതെ തങ്ങിനില്ക്കുന്ന മറ്റു ചില രംഗങ്ങളും അന്നുണ്ടായി.

അന്നത്തെ നായക കഥാപാത്രങ്ങളായ നിയുക്ത മന്ത്രിമാർ വേദിയിൽ എത്തിയത് ശ്രീ.ജോർജ്ജിനോടൊപ്പമായിരുന്നു. രാജ്ഭവൻ പരിസരത്ത് തിങ്ങിനിറഞ്ഞുനിന്നിരുന്ന ജനസഞ്ചയത്തിന്റെ കൺമുൻപിൽ വച്ച് ഇളംമുറക്കാരായ ഇരുവരേയും ഇടവും വലവും നിർത്തിക്കൊണ്ട് പുഞ്ചിരി തൂകി നില്ക്കുന്ന ശ്രീ. ജോർജ്ജിന്റെ പൂർണ്ണ ചന്ദ്രബിംബസമാനമായ മുഖം അസംഖ്യം പ്രസ് ഫോട്ടോഗ്രാഫർമാർ മതിയാവോളം ക്യാമറകളിലേക്ക് പകർത്തുകയുണ്ടായി.

അത് സത്യപ്രതിജ്ഞയ്ക്കു മുൻപായിരുന്നു.

അടുത്തത് ചടങ്ങിനുശേഷം.

കൃതജ്ഞതാഭരിതനായ ശ്രീ.മാണി, തന്റെ നേതാവിനോടുള്ള സ്നേഹാദരങ്ങൾ പ്രകടമാക്കുന്നതിനുവേണ്ടി തനിക്കു ലഭിച്ച പുഷ്പഹാരവും ബൊക്കെയും ശ്രീ. ജോർജ്ജിന് അർപ്പണം ചെയ്യാനൊരുങ്ങി. അവയും കൂടി ഏറ്റുവാങ്ങുവാനുള്ള കരുത്ത് ശ്രീ. ജോർജ്ജിന് അതിനകം നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു.

അണിയറയിൽ നടന്നതൊക്കെയും അറിയാതെ അദ്ഭുതംകൂറിനിന്ന ജനം നോക്കിനില്ക്കെ, ശ്രീ. ജോർജ്ജ് സ്നേഹോപഹാരമായി തനിക്കു ലഭിച്ച പുഷ്പമാല്യം വലിച്ചെറിഞ്ഞു. അതിനുശേഷം കാത്തുകിടന്നിരുന്ന കാറിൽ കയറി അദ്ദേഹം എങ്ങോ പോയി മറയുകയും ചെയ്തു.

കേരളാ കോൺഗ്രസ്സിന്റെ മന്ത്രിസഭാ പ്രവേശം അങ്ങനെ അവിസ്മരണീയമായി.

(തുടരും)







വിജു വി. നായർ

# മൂന്നാം സംസ്കൃതിയുടെ കൃഷ്ണമണികൾ

**ശാസ്ത്രദാർശനികതയുടെ ബാഹുല്യംകൊണ്ട് പുഷ്ടിപ്പെടുന്ന മൂന്നാം സംസ്കൃതിയിലെ പ്രമുഖരായ അറിവാളികളെ പരിചയപ്പെടുത്തുന്നു. അവരുടെ വിശാലവും ഗഹനവുമായ സംഭാവനകളിലേക്ക് ഒരു ക്ഷണക്കുറിപ്പ്**



മനുഷ്യന്റെ സത്യാന്വേഷണ യത്നത്തിൽ ഉദയം ചെയ്യുന്ന 'മൂന്നാം സംസ്കൃതി' ശാസ്ത്രദാർശനികതയുടെ ബാഹുല്യംകൊണ്ട് പുഷ്ടിപ്പെടുകയാണ്. വ്യത്യസ്ത ചിന്താധാരകളും പ്രവർത്തനമണ്ഡലങ്ങളുമാണ് ഈ മൂന്നാംകണ്ണിലുള്ളതെങ്കിലും, അവയെല്ലാം സംയോജിക്കുന്ന ഒരു ബിന്ദുവുണ്ട്. അപകടകരങ്ങളായ ആശയഗതിയിലൂടെ പരമ്പരാഗത ധാരണകളെ നിലംപരിശാക്കി, സത്യദർശനത്തിന്റെ പുതിയ ഊർജ്ജം കെട്ടഴിക്കുന്ന ഒരു കർമ്മബിന്ദു. അന്വേഷണത്തെയും അറിവിനെയും വിപ്ളവാത്മകമായ മനംമാറ്റങ്ങളിലേക്കു തെളിച്ചുകൊണ്ട് പുതിയ മനുഷ്യരെ സൃഷ്ടിക്കാൻ ഉദ്യമിക്കുന്ന ഈ നവസംസ്കൃതിയിലെ പ്രമുഖരായ ചിലരെ പരിചയപ്പെടുത്തുകയാണിവിടെ. അതിവിശാലവും ഗഹനവുമായ അവരുടെ സംഭാവനകളിലേക്ക് ഒരു ക്ഷണക്കുറിപ്പു മാത്രമാണിവിടെ.

## ജോർജ്ജ് സി.വില്യംസ്

ഇവല്യൂഷനറി ബയോളജിയിൽ ലോകം കണ്ട ഏറ്റവും പ്രതിഭാശാലിയായ ചിന്തകരിലൊരാളാണ് ജോർജ്ജ് വില്യംസ്. ഇപ്പോൾ ന്യൂയോർക്കിലെ സ്റ്റേറ്റ് യൂണിവേഴ്സിറ്റിയിൽ (സ്റ്റോണി ബ്രൂക്ക്) പ്രൊഫസറായ ഇദ്ദേഹം സെക്സ് ആന്റ് ഇവല്യൂഷൻ, നാച്ചുറൽ സെലക്ഷൻ: ഡോമെയിൻസ്, ലെവൽസ് ആന്റ് ചാലഞ്ചസ്, വൈ വീ ഗെറ്റ് സിക് എന്നീ പ്രമുഖ ഗ്രന്ഥങ്ങളുടെ രചയിതാവു കൂടിയാണ്.

1947-ലാണ് വില്യംസിന് പരിണാമ പഠനത്തിൽ കൗതുകമുണ്ടായത്. അന്നു പ്രായം 21 വയസ്സ്. പുരാവസ്തു ഗവേഷകനായ സാംവെൽസിന്റെ ചില ഖനന പരിപാടികളിൽ പങ്കെടുത്ത വില്യംസിന്റെ അഭിമതങ്ങളിൽ അക്കാലത്തെ പ്രമുഖ ശാസ്ത്രകാരന്മാർ തത്പരരായി. അവരുടെ നിർദ്ദേശപ്രകാരം അദ്ദേഹം കാലിഫോർണിയ സർവ്വകലാശാലയിൽ ചേർന്നു. ബോട്ടണിയിൽ പ്രമാണിയായ സ്റ്റെബിൻസിനു കീഴിലുള്ള പഠനം പിന്നീട് ഡോബ്ഷാൻസ്കിയുടെ "ജനറ്റിക്സ് ആന്റ് ദി ഒറിജിൻ ഒഫ് സ്പീഷീസ്" എന്ന പുസ്തകത്തിലെത്തിച്ചു. അവിടെയാണ് വില്യംസിന്റെ ടേണിംഗ് പോയിന്റ്.

അക്കാലത്തെ പരിണാമവാദികളുടെ ഉസ്താദായിരുന്നു ആൽഫ്രഡ് എമേഴ്സൺ. മനുഷ്യൻ പ്രായമാകുന്നതും മരിക്കുന്നതും പിൻമുറക്കാർക്ക് ഇടമുണ്ടാക്കാനാണെന്ന എമേഴ്സന്റെ നിഗമനം വില്യംസിന് അംഗീകരിക്കാനായില്ല. കാരണം, പരിണാമ പ്രക്രിയ മുന്നേറുന്നതുതന്നെ നാച്ചുറൽ സെലക്ഷൻ വഴിയാണല്ലോ. അതുകൊണ്ട്, ഡാർവിനിസ്റ്റ് എന്നുപറയുന്ന എമേഴ്സൺ വാസ്തവത്തിൽ ഡാർവിനിസത്തിന് വിപരീതമായ നിഗമനങ്ങളിലാണ് ഈ തർക്കം വില്യംസിനെ കൊണ്ടെത്തിച്ചത്. അദ്ദേഹത്തിന്റെ ആദ്യത്തെ സിദ്ധാന്തത്തിലാണ്-"ഇവല്യൂഷൻ ഒഫ് സെനീസെൻസ്." അതായത്, പ്രായമേറുന്തോറും ജീവികൾക്ക് ചുറ്റുപാടിനോടും സ്വന്തം ശാരീരിക സ്ഥിതിയോടും പൊരുത്തപ്പെടാനുള്ള കഴിവ് (adaptiveness) നഷ്ടമാവുന്നു. മുപ്പതാം വയസ്സിൽ ഓടിയതുപോലെ 60-ാം വയസ്സിൽ പറ്റില്ലല്ലോ. നൂറാം വയസ്സിൽ പൊരുത്തപ്പെടലിന്റെ ശേഷിയേ ഇല്ല. പിന്നല്ലേ നാച്ചുറൽ സെലക്ഷൻ? ചുരുക്കത്തിൽ സെലക്ഷന്റെയും പൊരുത്തപ്പെടലിന്റെയും കഴിവു കുറയുന്തോറും അവയുടെ ഉൽപ്പന്നത്തിന്റെയും (ജീവി) പ്രസക്തി നഷ്ടമാവുന്നു.

ഡാർവിന്റെ സെലക്ഷൻ തിയറിയുടെ അടിസ്ഥാന യുക്തിപ്പിശക് ചൂണ്ടിക്കാണിച്ചുകൊണ്ട് വില്യംസ് 1966-ൽ 'അഡാപ്ടേഷൻ ആന്റ് നാച്ചുറൽ സെലക്ഷൻ' എഴുതി. വ്യക്തിഗതമായ സെലക്ഷനെ അടിസ്ഥാനപ്പെടുത്തിയ ഡാർവിൻ സിദ്ധാന്തത്തിന്റെ മുനയൊടിച്ചതോടെ പരിണാമം ഒരു തുറന്ന പുസ്തകമായി മാറി. നാച്ചുറൽ സെലക്ഷൻ തിയറികൊണ്ട് സർവ്വതിനും ഉത്തരം സൃഷ്ടിച്ചു സമാധാനിക്കുന്ന പ്രവണത അവസാനിക്കുകയും, പുതിയ അന്വേഷണങ്ങൾക്ക് കളമൊരുക്കുകയും ചെയ്തു. അതുകൊണ്ട് വില്യംസ് പരിണാമവാദ ജീവശാസ്ത്രത്തിലെ വിപ്ളവകാരി എന്നറിയപ്പെടുന്നു.

## സ്റ്റീഫൻ ജേയ് ഗൗൾഡ്

പരിണാമം, ജനിതകശാസ്ത്രം, ജന്തുശാസ്ത്രം എന്നിവയിൽ ഹാർവാഡ് യൂണിവേഴ്സിറ്റിയിൽ പ്രൊഫസറായ സ്റ്റീവ്, പരിണാമത്തിന് പ്രഗതിയില്ലെന്ന സ്ഫോടനാത്മക സിദ്ധാന്തവുമായി രംഗത്തു വന്നയാളാണ്.

"കാലത്തിലൂടെയുള്ള പരിണാമ പ്രക്രിയ നമ്മൾ അറിയുന്ന മുന്നേറ്റമുണ്ടാക്കുന്ന ഒന്നല്ല. പുരോഗതി ഇവിടെ അനിവാര്യ ഘടകമേയല്ല. മോർഫോളജി സംബന്ധിച്ച സങ്കീർണ്ണതയുടെ മാനദണ്ഡം വച്ചുനോക്കിയാൽ പരിണാമം പലപ്പോഴും അധോഗമനം നടത്തുന്നതായി കാണാം. അതുകൊണ്ട് മനുഷ്യൻ കൂടുതൽ മഹത്തായ എന്തിലേക്കോ ആയുകയാണെന്ന മോഹനപ്രതീക്ഷ ആർക്കും വേണ്ട."

പലർക്കും നിരാശയുണ്ടാക്കിയേക്കാവുന്ന ഈ നിഗമനത്തിന്റെ കർത്താവ് ഇപ്പോൾ പരിണാമസിദ്ധാന്തത്തിന് ഒരു സംഘടനയുണ്ടാക്കാനുള്ള ശ്രമത്തിലാണ്. ഡാർവിൻ മാതൃക പൊളിച്ചറിഞ്ഞ്, കുറെക്കൂടി വിപുലവും സങ്കീർണ്ണതകളെ ഉൾക്കൊള്ളാൻ ശേഷിയുള്ളതുമായ ഒരു ഘടനയാണ് സ്റ്റീവിന്റെ ലക്ഷ്യം.

അടിസ്ഥാനപരമായി അതിനദ്ദേഹം മൂന്നു പ്രമേയങ്ങളെയാണ് അവലംബിക്കുന്നത്. ഒന്ന്, ശ്രേണീബദ്ധമായ നാച്ചുറൽ സെലക്ഷൻ തിയറി. പരിണാമത്തിന്റെ ശ്രേണിയിൽ മുകളിലും താഴെയും എവിടെവച്ചും സെലക്ഷൻ നടക്കാമെന്നദ്ദേഹം പറയുന്നു. ജീനുകൾ മാത്രമാണതു ചെയ്യുന്ന സ്രോതസ്സുകളെന്നുള്ള ധാരണയെ സ്റ്റീവ് എതിർക്കുന്നു. ജീനുകൾ പരിണാമത്തിന്റെ ഒരു സ്രോതസ്സുതന്നെ. പക്ഷെ ഏക സ്രോതസ്സ് അതല്ല. രണ്ടാം പ്രമേയം കുറേക്കൂടി സങ്കീർണ്ണമാണ്. ഒരു ജീവിയെ നാച്ചുറൽ സെലക്ഷന് നിർബന്ധിതമാക്കുമ്പോൾ വികാസപരവും ജനിതക സംബന്ധിയുമായി അതിന്മേൽ നടക്കുന്ന പ്രതിപ്രവർത്തനങ്ങൾ കൂടി കണക്കിലെടുത്തുവേണം പരിണാമദശകളുമായി ആ ജീവിക്ക് പൊരുത്തപ്പെടാനുള്ള ശേഷിയെ അളക്കേണ്ടത്. ജീവിക്ക് പരിണമിക്കാൻ പല വഴികൾ മുന്നിലുണ്ടാവും. അതിൽ ചിലത് ഘടനാപരമാ

യി വേഗം പൊരുത്തപ്പെടുന്നതുമാവും. പക്ഷെ, ആ പൊരുത്തം ഇല്ലാത്ത ചില വഴികളിലേക്കാവും ജീവി പരിണമിക്കുക. കാരണം ദുഷ്കരമായ ഈ വഴികളിലേക്കാവും സാഹചര്യങ്ങളാൽ ജീവിക്ക് എളുപ്പമെത്തുക. ഡാർവിന്റെ ലളിതമായ "പോംവഴി'കളല്ല യഥാർത്ഥത്തിൽ പരിണാമത്തിലുള്ളതെന്നു ചുരുക്കം. മൂന്നാമത്തെ പ്രമേയവും ഡാർവിനിസത്തെ പൊളിക്കുന്നതാണ്. ഉദാഹരണത്തിന്, പ്രാവുകൾക്ക് എന്താണു സംഭവിക്കുന്നതെന്നു പൊതുവേ മനസ്സിലാക്കുകയും, എന്നിട്ടതിനെ ഭൂമിശാസ്ത്രപരമയ കാലത്തിന്റെ അഗാധതയിൽ തുന്നിച്ചേർക്കുകയും ചെയ്യുന്ന ഡാർവിന്റെ സൂത്രം ഫലിക്കില്ലെന്ന് സ്റ്റീവ് ചൂണ്ടിക്കാട്ടുന്നു. കാരണം, ഭൂമിയുടെ ആയുർപടത്തിലേക്ക് ഒരു പ്രത്യേക കാലയളവിൽ ഒരു പ്രത്യേക ജീവിവർഗ്ഗം കാട്ടുന്ന പ്രവണതയെ തുന്നിച്ചേർത്തുവച്ചാൽ മറ്റനേകം ഘടകങ്ങൾ കൂടി പരിഗണിക്കേണ്ടിവരും. പല ജീവികളുടെയും അന്യംനിൽക്കൽ, കൂട്ടഹത്യ തുടങ്ങി പല ഘടകങ്ങളും കാലത്തിന്റെ മേൽപ്പറഞ്ഞ വിശാലതയിൽ ഗണനീയമാണ്.

ഈ മൂന്നു പ്രമേയങ്ങളും കൂടുതൽ വിപുലവും സമഗ്രവുമായ ഒരു ക്യാൻവാസിൽ ആവഹിക്കാനാണ് സ്റ്റീവിന്റെ നീക്കം. ഓണ്ടോജനി ആന്റ് ഫൈലോജിനി (1977), ദി മിസ്മെഷർ ഒഫ് മാൻ (1981), ദി ഫ്ളാമിംഗോസ് സ്മൈൽ (1985), വണ്ടർഫുൾ ലൈഫ് (1989), ബുള്ളി ഫോർ ബ്രോണ്ടോ സോറസ് (1992) എന്നിവയാണ് സ്റ്റീവിന്റെ പ്രതിഭ വെളിവാക്കുന്ന രചനകൾ.

**ഡാർവിനെ ഏറ്റവും വിഷമിപ്പിച്ചിരുന്ന പ്രശ്നം പരമ്പരാഗതമായി ആർജ്ജിക്കുന്ന പ്രകൃതങ്ങളുടെ കൂട്ടിക്കുഴച്ചിലായിരുന്നു.**

## റിച്ചഡ് ഡോക്കിൻസ്

**സെ**ൽഫിഷ് ജീൻ എന്നുകേട്ടാൽ എന്തുതോന്നും? അത്തരം വിചിത്ര സങ്കീർണ്ണതകളുടെ പൂജാരിയാണീ ഇവല്യൂഷനറി ബയോളജിസ്റ്റ്. ഓക്സ്ഫഡിലെ സുവോളജി പ്രൊഫസറായ ഇദ്ദേഹത്തെ മാർക്സിനെയും ഡാർവിനെയുമൊക്കെപ്പോലെ ചിന്തയിൽ വിപ്ളവാത്മക പരിവർത്തനങ്ങൾ കുറിക്കുന്നവരുടെ നിരയിൽപ്പെടുത്താം.

കുറെനാൾ മുമ്പ് ബിബിസിയിലോ മറ്റോ രസകരമായ ഒരു ഇന്റർവ്യൂ വന്നു. ഡാർവിന്റെ വേഷം കെട്ടി ഒരു ബ്രിട്ടീഷുകാരൻ. അയാളും റിച്ചഡ് ഡോക്കിനുമായി ഒരു കൂടിക്കാഴ്ച. കാലത്തിന്റെ രേഖീയതയ്ക്കു പുറത്തുവച്ചൊരു ചർച്ച അവർ നടത്തുകയാണ്. ഡാർവിനു ശേഷമുള്ള പരിണാമസിദ്ധാന്തങ്ങൾ ഡോക്കിൻസ് പറയുമ്പോൾ ഡാർവിന് അദ്ഭുതാദരങ്ങൾ. തീർച്ചയായും. ഡാർവിന്റെ നിഗമനങ്ങളെ പുതിയ കാഴ്ചപ്പാടിൽ നോക്കിക്കാണുന്നത് ഡാർവിനെ സന്തോഷിപ്പിക്കും. കാരണം, അദ്ദേഹത്തിന്റെ കാലത്ത് മെൻഡൽ ഒഴികെ മറ്റാർക്കും ജനിറ്റിക്സ് അറിയില്ലായിരുന്നല്ലോ. സാക്ഷാൽ ഡാർവിൻ കൂടി മെൻഡലിനെ വായിച്ചിരുന്നില്ലെന്നോർക്കണം.

ഡാർവിനെ ഏറ്റവും വിഷമിപ്പിച്ചിരുന്ന പ്രശ്നം പരമ്പരാഗതമായി ആർജ്ജിക്കുന്ന പ്രകൃതങ്ങളുടെ കൂട്ടിക്കുഴച്ചിലായിരുന്നു. (blending inheritance) അച്ഛനമ്മമാരുടെ ഒരു മിശ്രിതമാണു കുട്ടികളെന്ന ലളിതധാരണയായിരുന്നു അക്കാലത്ത്. അതു ശരിയെങ്കിൽ നാച്ചുറൽ സെലക്ഷൻ നടക്കില്ല. കാരണം 'വ്യത്യസ്തത' ഇല്ലാതെ പോവുമല്ലോ. ഒരേ മട്ടുകാരായി മനുഷ്യർ തുടരും. ഇതു ശരിയല്ലെന്ന് എളുപ്പം മനസ്സിലാക്കാമെങ്കിലും, ഡാർവിന് എന്തു ചെയ്യണമെന്ന് പിടിയില്ലാതെപോയി. വാസ്തവത്തിൽ തൊള്ളായിരത്തി മുപ്പതുകളിലെ പോപ്പുലേഷൻ ജനിറ്റിക്സ് കൈവശമെത്തിയിരുന്നെങ്കിൽ ഡാർവിൻ തന്നെ ഈ പ്രശ്നം ഭംഗിയായി പരിഹരിച്ചേനെ.

അതെന്തായാലും, ഡാർവിനുമായി സംഭാഷണം നടത്താൻ പുതിയ തലമുറയിൽനിന്ന് ടെലിവിഷൻ സംഘം തിരഞ്ഞെടുത്തയാൾ എന്ന ഒറ്റക്കാര്യം മതി ഡോക്കിൻസിന്റെ കാലാതീത പ്രസക്തിക്കു തെളിവായി. ആധുനിക ഡാർവിനാകാൻ ഈ മനുഷ്യൻ ചെയ്തതെന്താണ്?

ഡോക്കിൻസ് പരിണാമത്തെ സമീപിക്കുന്നത്, അദ്ദേഹത്തിന്റെ തന്നെ ഭാഷയിൽ "ജീൻസ് ഐ വ്യൂ" കൊണ്ടാണ്. ജീനുകളാണ് ജന്തുപ്രകൃതത്തിന്റെ സങ്കീർണ്ണ മുഖങ്ങൾ നോക്കിക്കാണാൻ ഏറ്റവും പറ്റിയ ഉപാധി. തങ്ങൾ ഏതു ശരീരത്തിന്റെ ഭാഗമാണോ, ആ ശരീരത്തിന്റെ ഗതിശീലങ്ങളെ രൂപപ്പെടുത്തുകയും നിയന്ത്രിക്കുകയും ചെയ്യുന്നത് ജീനുകളാണല്ലോ. അഥവാ, ഒരു ജീവി. വാസ്തവത്തിൽ ജീനുകളുടെ നിലനില്പിനുള്ള യന്ത്രം മാത്രമാണ്.

1966-ലാണ് ഡോക്കിൻസ് ഈ ചിന്താഗതി വിപുലപ്പെടുത്തിത്തുടങ്ങിയത്. ജീവികളും അവയുടെ ശരീരഭാഗങ്ങളും യന്ത്രങ്ങളാണ്. ജീനുകളുടെ ഇച്ഛയ്ക്കും പകർച്ചയ്ക്കും ഉപയോഗിക്കപ്പെടുന്ന ഉപാധികൾ. ഈ ആശയഗതി അച്ചുമഷി പുരണ്ടത് പിന്നെയും പത്തുവർഷം കഴിഞ്ഞാണ്. 'ദി സെൽഫിഷ് ജീൻ' എന്ന പുസ്തകം ഒരു സ്ഫോടനം തന്നെയായി. അതൊരു പുതിയ അറിവാണെന്ന് എല്ലാവരും പറയുമ്പോൾ ഡോക്കിൻസ് പറയുന്നത് മറിച്ചാണ്. പരിണാമത്തെ പുതിയൊരു ദിശയിൽനിന്ന് നോക്കിക്കാണുക മാത്രമാണു താൻ ചെയ്യുന്നതെന്നും വീക്ഷണകോണത്തിന്റെ പ്രത്യേകതകൊണ്ട് ദർശനത്തിന് നൂതനത്വം വരിക മാത്രമാണെന്നും അദ്ദേഹം പറയുന്നു.

ജീനുകളുടെ 'സർവൈവൽ മെഷീൻ' മാത്രമാണു ജീവി എന്നതാണീ തിയറിയുടെ രത്നച്ചുരുക്കം. തൊള്ളായിരത്തി മുപ്പതുകളിൽ വീസ്മാനും പിന്നീട് ഹാമിൽട്ടനുമൊക്കെ ഈ സ്വാർത്ഥ ജീനിനെപ്പറ്റി പറഞ്ഞിരുന്നെങ്കിലും, അതിന്റെ പ്രവർത്തന സമഗ്രതയും പരിണതഫലങ്ങളും ചിട്ടപ്പെടുത്തി കുറിച്ചിട്ടത് ഡോക്കിൻസാണ്. ഡോക്കിൻസിന്റെ സിദ്ധാന്തത്തെ അടുത്തറിഞ്ഞാൽ പരിണാമത്തിന്റെ ഗതിവിഗതികൾ തെളിമയോടെ മനസ്സിലാക്കാം. കമ്പ്യൂട്ടറിന്റെ കാര്യങ്ങളെടുക്കുക. ജീവിവർഗ്ഗങ്ങളോട് സാദൃശ്യമുള്ള യന്ത്രങ്ങളാണവ. മുൻകൂട്ടി പ്രോഗ്രാം ചെയ്തുവച്ച മനസ്സാണ് കമ്പ്യൂട്ടറിന്റേത്. അഥവാ ആ പ്രോഗ്രാമിന് പ്രവർത്തിക്കാനുള്ള ശരീരം മാത്രമാണ് കമ്പ്യൂട്ടറിന്റെ യന്ത്രഭാഗം.

ജീവിശരീരത്തിന്റെ കാര്യവും ഇങ്ങനെതന്നെ. ജീനുകളുടെ ഇച്ഛ നിർവ്വഹിച്ചുകൊടുക്കുന്ന യന്ത്രഭാഗം മാത്രമാണ് ശരീരം. അതുകൊണ്ട്, കടമ്മനിട്ട രാമകൃഷ്ണൻ ഇലക്ഷനിൽ മത്സരിക്കുന്നത്, കടമ്മനിട്ടയുടെയോ ഇടതുപക്ഷത്തിന്റെയോ ഇഷ്ട്രപകാരമല്ല, സ്വന്തം ജീനുകളുടെ കൽപ്പനപ്രകാരമാണ്. അഥവാ അങ്ങനെയൊരു പ്രോഗ്രാമിംഗ് നേരത്തേ ഉള്ളിൽ നടന്നുകഴിഞ്ഞിരുന്നു.

## ബ്രയാൻ ഗുഡ്വിൻ

**ജീ**വിശാസ്ത്രത്തിലെ റൊമാന്റിക്കാണ് ബ്രയാൻ ഗുഡ്വിൻ. നിയോ ഡാർവിനിസത്തിന്റെ ചിന്താപദ്ധതികളെ നിശിതമായി വിമർശിക്കുന്ന ഈ സൈദ്ധാന്തികനാണ് സർവ്വ ജീവിഘടനകൾക്കും അടിസ്ഥാനമായി താളാത്മക വ്യവസ്ഥകൾ നിലകൊള്ളുന്നു എന്നു സ്ഥാപിച്ചത്. പല ഫ്രീക്വൻസികളിൽ പ്രവർത്തിക്കുമ്പോഴും ജീവനും ഘടനകൾക്കും ഒരു താളമുണ്ട്. ക്രോണോ ബയോളജി എന്ന് ഇന്നറിയപ്പെടുന്ന ഈ താളപ്രപഞ്ചത്തിന് നാം ഗുഡ്വിനോടു കടപ്പെട്ടിരിക്കുന്നു. കാരണം, ഇന്ന് വൈദ്യശാസ്ത്രത്തിൽ പല രോഗചികിത്സയ്ക്കും ക്രോണോബയോളജി ഉപയോഗപ്പെടുത്തിവരുന്നു. താളം നഷ്ടപ്പെട്ട ശരീരവ്യവസ്ഥയെ അതിന്റെ യഥാർത്ഥ ട്യൂണിലേക്ക് പുനഃക്രമീകരിക്കലാണു ലക്ഷ്യം. ഇതോടൊപ്പം മനസ്സിലാക്കേണ്ട ഒന്നാണ് ആർതർ വിൻഫ്രീ ആവിഷ്കരിച്ച ഡൈനമിക് ഡിസീസ് എന്ന ആശയം.

ആരോഗ്യമുള്ള ഒരാൾക്ക് പൊടുന്നനെ ഹൃദയാഘാതമുണ്ടാവുന്നതെങ്ങനെ? അടിസ്ഥാന കാരണം, ഹൃദയം അതിന്റെ നിയതമായ ഡൈനമിക് മോഡിൽനിന്ന് മറ്റൊന്നിലേക്കു മാറുന്നു. വെൻട്രിക്കുലാർ ഫൈബ്രിലേഷൻ എന്ന മറ്റൊരു മോഡിലേക്ക്. ശരിയാണ്, ഇതും താളാത്മകമാണ്, പക്ഷെ ഈ ഫൈബ്രിലേഷന് രക്തം പമ്പുചെയ്യാൻ കഴിവുപോര. അതുകൊണ്ട്, 'അനോക്സിയ' മൂലം ആളു മരിക്കുന്നു. ജീവിശരീരം വളരെ സമൃദ്ധമായൊരു വ്യവസ്ഥിതിയാണ്. ഓരോ ഘടകവും ഇതരഘടകവുമായി പൊരുത്തപ്പെട്ടും സഹായിച്ചും പ്രവർത്തിക്കുന്നൊരു വിപുല വ്യവസ്ഥ. ഈ വ്യവസ്ഥിതിയുടെ ചലനാത്മകതയ്ക്കു നിരക്കുന്ന മാറ്റങ്ങൾ തന്നെയാണ് ശരീരത്തിൽ നടക്കുന്നത്. പക്ഷെ അതനുഭവിക്കുന്ന വ്യക്തിക്ക് ഈ മാറ്റം. ഗുണകരമായിക്കൊള്ളണമെന്നില്ല. രോഗത്തിന്റെ പശ്ചാത്തലമിതായതുകൊണ്ടാണ് പുതിയ ഹോളിസ്റ്റിക് (സമഗ്ര) ചികിത്സകൾക്കു പ്രസക്തിയേറുന്നത്. ശരീരത്തിലെ പല താളാത്മക വ്യവസ്ഥിതികളെ ഒന്നോടൊന്നു സമരസപ്പെടുത്തിവയ്ക്കുന്ന ചികിത്സാമുറയാണിത്.



ഇവ്വിധം ബയോളജിയുടെ താളങ്ങളെപ്പറ്റി വർഷങ്ങൾ കൊണ്ടാർജ്ജിച്ച അറിവുമായിട്ട് ഗുഡ്വിൻ ജൈവഘടനയിലേക്കു തിരിഞ്ഞു. കേവലം ജീനുകളിൽ മാത്രം ശ്രദ്ധയാകർഷിച്ചുള്ള പോക്ക് അദ്ദേഹത്തിന് ഇഷ്ടമല്ലായിരുന്നു. ജീവിഘടനയാണ് മൊത്തത്തിൽ പരിണമിക്കുന്നത്. അത് ഒറ്റയ്ക്കല്ല. പരിസ്ഥിതിയുടെ മാറ്റങ്ങളും ഇതോടൊപ്പം കണക്കിലെടുക്കണം. ചുരുക്കിപ്പറഞ്ഞാൽ ആധുനിക ജീവിശാസ്ത്രം ആരംഭിച്ച ലിനയസിന്റെ കാലംതൊട്ടേ പുതിയ പാഠം തുടങ്ങണം. സ്ഥലകാലങ്ങളെ ഏകോപിപ്പിച്ചുള്ള ഈ സമഗ്രദർശനമായി ഗുഡ്വിന്റെ ഊന്നം.

ഇവിടെയാണ് അദ്ദേഹം ഫിസിക്സിനെ ബയോളജിയിൽ അവതരിപ്പിക്കുന്നത്. പ്രപഞ്ചത്തിന്റെ ചാലക നിയമങ്ങൾ അന്വേഷിക്കുന്ന ഭൗതികശാസ്ത്രത്തിന്റെ സഹായമില്ലാതെ ജീവികളുടെ ഘടനയും പ്രവർത്തനവും പൂർണ്ണമായി ഉൾക്കൊള്ളാൻ പറ്റില്ല. ഗുഡ്വിനാണ് കണക്കും ഊർജ്ജതന്ത്രവുമില്ലാത്ത ജീവിശാസ്ത്രം ദരിദ്രമാണെന്ന് ആദ്യം പറഞ്ഞത്. ജീവിബന്ധങ്ങളുടെയും പ്രവർത്തനങ്ങളുടെയും കിടപ്പ് സ്ഥലകാലനിബദ്ധമാണ്. അവയുടെ മാറ്റവും. അതുകൊണ്ട് ഊർജ്ജതന്ത്രം ഈ വിഷയങ്ങളിൽ അനിവാര്യമാണ്. ഭൗതികവും രസതന്ത്രപരവുമായ വ്യവസ്ഥിതിയുള്ള ഒരു പ്രത്യേക ഘടനാവസ്ഥയാണു ജീവിതമെന്ന് ഗുഡ്വിൻ കുറിക്കുന്നുണ്ട്, 1994-ൽ എഴുതിയ ഹൗ ദി ലെപ്പേഡ് ചെയ്ഞ്ചസ് ഇറ്റ്സ് സ്പോട്സ് എന്ന മോഹനമായ പുസ്തകത്തിൽ. ദീർഘിപ്പിക്കുന്നില്ല, ബയോളജിയെ ഭൗതികശാസ്ത്രവും ഗണിതശാസ്ത്രവും കലയും ഉൾപ്പെടുന്ന സമഗ്ര ശാസ്ത്രമാക്കാൻ ശ്രമിക്കുന്ന ഗുഡ്വിന്റെ മനസ്സറിയാൻ ഒറ്റ വാക്യം മതി. "ജീവശാസ്ത്രം വെറുമൊരു സംഘനൃത്തമാണ്."

## സ്റ്റീവ് ജോൺസ്

'**ജീ**നുകളുടെ ഭാഷ' എന്തെന്ന കൗതുകത്തിൽനിന്ന് ഇത്രകണ്ട് ജനിതക വൈവിധ്യം പ്രപഞ്ചത്തിൽ എങ്ങനെയുണ്ടായി എന്ന അന്വേഷണത്തിന് ജന്മം ഉഴിഞ്ഞുവച്ച മനുഷ്യനാണ് ലണ്ടനിലെ ഗാൾട്ടൺ ലാബിലെ ഈ പ്രൊഫസർ. മുപ്പതുകൊല്ലം ഒച്ചുകളുടെ ജീവിതം പഠിക്കാൻ മറ്റെത്രപേർ തുനിയും? അതുകഴിഞ്ഞ് ജനിതക വൈവിധ്യം തേടി കാലിഫോർണിയ തൊട്ട് മെക്സിക്കോവരെയുള്ള പ്രദേശങ്ങളിലെ മരുഭൂമികളിൽ അലഞ്ഞു. ഒറ്റപ്പെട്ട ജനാവലികളെ അറിയാൻ. മുന്നരക്കൊല്ലത്തെ അലച്ചിലിനുശേഷം സ്റ്റീവ് വിലപ്പെട്ടൊരു കാര്യം കണ്ടെത്തി. പ്രത്യക്ഷത്തിൽ ഒറ്റപ്പെട്ടവരെന്നു തോന്നുന്ന ഈ ഗോത്രങ്ങളിൽ ചില വരത്തുപോക്കുകളുണ്ട്-ഈച്ചകളുടെ ആ ദർശനത്തിൽനിന്നാണ് ഡ്രോസോഫില ജനറ്റിക്സ് എന്ന വിസ്മയസുന്ദരമായ ശാസ്ത്രശാഖയുടെ പിറവി.

ഇപ്പോൾ ലൈംഗികതയുടെ ജനിതകശാസ്ത്രം ചമയ്ക്കുന്ന തിരക്കിലാണ് സ്റ്റീവ്. ജനിതക വൈവിധ്യമുണ്ടാക്കുന്ന മുഖ്യ ഘടകമാണല്ലോ സെക്സ്. എങ്കിലും, ആർക്കും ശരിക്കറിയില്ല എന്തിനാണീ ലൈംഗികതയെ അടിസ്ഥാനമാക്കിയുള്ള പ്രത്യുല്പാദനമെന്ന്. ലൈംഗിക ബന്ധം കൂടാതെ പ്രത്യുല്പാദനം നടത്തുന്ന അപൂർവ്വം ചില ജീവിവർഗ്ഗങ്ങളുണ്ട്. അവയെ പഠിക്കുക മാത്രമാണ് ഇതിനൊരു പോംവഴി. സെക്സിനെ പാടെ ഒഴിവാക്കിക്കൊണ്ടും പ്രത്യുല്പാദനം, നടത്തുന്നുവെങ്കിൽ അതിനർത്ഥം. സെക്സ് പ്രത്യുല്പാദനത്തിൽ അത്രകണ്ട് അനിവാര്യമായ ഘടകമല്ലെന്നല്ലേ? വിശേഷിച്ചും, പരിണാമത്തിന്റെ വലിയ ക്യാൻവാസിൽ വച്ചുനോക്കുമ്പോൾ. അല്ലെന്ന നിഗമനത്തിലാണ് സ്റ്റീവ് ഇപ്പോൾ. കാരണം. സെക്സില്ലാതെ ഉല്പാദനം നടത്തുകവഴി വൈവിധ്യം ഇല്ലാതാവുന്നു. ഒരേ അച്ചിൽ വാർത്ത പതിപ്പുകൾ മാത്രമായി ജീവിവർഗ്ഗം ചുരുങ്ങുന്നു. അതിനർത്ഥം. സെക്സാണ് ജൈവസമൃദ്ധിയുടെ ഉപാധി എന്നല്ലേ? "ഉപാധി മാത്രമല്ല. സൗന്ദര്യാനുഭൂതിയും അതു തന്നെ." നിലയ്ക്കാത്ത വിസ്മയത്തോടെ സ്റ്റീവ് പറയുന്നു.

**'ഏർലി ലൈഫ്' എന്ന പുസ്തകത്തിൽ ലിൻ എഴുതിയിട്ടുണ്ട്. "അവർ അജ്ഞരായിരിക്കുന്നത് രസതന്ത്രത്തിലാണ്. ഇവല്യൂഷനറി ബയോളജിയുടെ ഭാഷ രസതന്ത്രത്തിന്റേതാണ്."**

## നൈൽസ്-എൽഡ്റെഡ്ജ്

**പം**ക്ചേറ്റഡ് ഇക്വിലിബ്രിയം എന്ന നൂതനാശയത്തിന്റെ രമണീയ പ്രപഞ്ചം തുറന്നുതന്ന മഹാശയനാണീ പ്രകൃതിനിരീക്ഷകൻ. ഒരിക്കൽ ഒരു ജീവിവർഗ്ഗം രൂപപ്പെട്ടാൽ അതുപിന്നെ പ്രത്യേകിച്ചൊരു മാറ്റത്തിനു വിധേയമാകുന്നില്ല. അതായത്. അമ്പതോ. അറുപതോ ലക്ഷം വർഷത്തോക്ക്. എന്നിട്ടും പരിണാമം എന്ന പ്രതിഭാസം പ്രപഞ്ചത്തിൽ നടക്കുന്നു. വർഗ്ഗരൂപീകരണവുമായി ബന്ധപ്പെട്ടാണതു നടക്കുന്നത്. പുതിയ ഉല്പാദന സമുദായങ്ങൾ സൃഷ്ടിക്കപ്പെടുന്നു എന്നതാണു പരിണാമത്തിന്റെ തെളിവ്. ഇതാണ് പംക്ചേറ്റഡ് ഇക്വിലിബ്രിയയുടെ ആരൂഢതത്ത്വം.

നവഡാർവിനിസ്റ്റുകളിലെ മധ്യമപദക്കാരിലാണ് നൈൽസിന്റെ സ്ഥാനം. മേനാഡ്സ്മിത്തും ജോർജ്ജ് വില്യംസും ഡോക്കിൻസുമാണ് 'തീവ്രവാദികൾ.' എല്ലാ ജൈവപ്രകൃതിയുടെയും അടിസ്ഥാനത്വര തങ്ങളുടെ പകർപ്പായ ഒരു ജീനെങ്കിലും അവശേഷിപ്പിച്ചു പോവുകയും, പിന്നീട് ജീനുകളുടെ മത്സരത്തിനും മെച്ചപ്പെട്ടവയുടെ പിടിച്ചുനിൽപ്പിനും കളമൊരുക്കുകയുമാണെന്ന് തീവ്രവാദികൾ ശഠിക്കുന്നതിനോട് നൈൽസ് യോജിക്കുന്നില്ല. അദ്ദേഹം പറയുന്നത് ഇതൊരു ഊർജ്ജതന്ത്ര സിദ്ധാന്തമാണെന്നും പ്രകൃതി ചലിക്കുന്നത് മനുഷ്യന്റെ ഫിസിക്സിനെ അടിസ്ഥാനമാക്കി മാത്രമല്ലെന്നുമാണ്.

പരിണാമ പ്രക്രിയയിലെ ക്രമഭംഗത്തെയാണ് പംക്ചേറ്റഡ് ഇക്വിലിബ്രിയ സൂചിപ്പിക്കുന്നത്. പരിണാമത്തെ വാശിയോടെയല്ല ക്ഷമയോടെ കാണണമെന്ന് നൈൽസ് പറയുമ്പോൾ. അദ്ദേഹത്തെ എതിർപക്ഷം നാച്ചുറലിസ്റ്റായ യാഥാസ്ഥിതികൻ എന്നു കളിയാക്കുന്നു. ഏതായാലും. സത്യാന്വേഷണത്തിലെ വലിയ കണ്ണിയായി ഈ മനുഷ്യൻ തുടരും.

## ലിൻ മാർഗുലിസ്

**മൂ**ന്നാം സംസ്കൃതിയിലെ പേരുകളിലൊന്നും ഇതേവരെ നിങ്ങൾ ഒരു സ്ത്രീശബ്ദം കേട്ടില്ലല്ലോ. പുരുഷ മേധാവിത്വമാണി പുതു ജനുസ്സിലുമെന്നു കരുതേണ്ട. ഇവല്യൂഷനറി ബയോളജിയിൽ ഈ നൂറ്റാണ്ടിലെ ഏറ്റവും വിലപ്പെട്ട ദർശനങ്ങളിലൊന്ന് ഒരു സ്ത്രീയുടെ വകയാണ്-ലിൻ മാർഗുലിസിന്റെ. ആംഹേഴ്സ്റ്റിലെ ബയോളജി പ്രൊഫസറായ ലിൻ. പ്രശസ്തയാവുന്നത് എൻഡോ-സിംബയോസിസ് തിയറി മുഖേനയാണ്. നവ പരിണാമവാദികളുടെ കാതലായ ഒരു ബലക്ഷയത്തെപ്പറ്റി ലിൻ തുടക്കത്തിലേ പറഞ്ഞിരുന്നു. അവരിൽ പലരും മൃഗവർഗ്ഗങ്ങളെയാണു ശ്രദ്ധിക്കുന്നത്. വാസ്തവത്തിൽ ജീവിവർഗ്ഗത്തിലെ അഞ്ചു സാമ്രാജ്യങ്ങളിൽ ഒന്നു മാത്രമാണു മൃഗങ്ങൾ. ബാക്ടീരിയ. പ്രോട്ടോറ്റിസ്റ്റ. ഫംഗസ്. സസ്യങ്ങൾ എന്നീ ജ്ഞാനപ്പഴങ്ങൾ ഡോക്കിൻസ് അടക്കമുള്ള പ്രമുഖർ ഒഴിച്ചുനിർത്തുന്നു. ഇതിലൂടെ അവർ സ്വയം നിരായുധീകരിക്കയാണ്. എങ്ങനെ?

ഏർലി ലൈഫ് എന്ന പുസ്തകത്തിൽ ലിൻ എഴുതിയിട്ടുണ്ട്. "അവർ അജ്ഞരായിരിക്കുന്നത് രസതന്ത്രത്തിലാണ്. ഇവല്യൂഷനറി ബയോളജിയുടെ ഭാഷ രസതന്ത്രത്തിന്റേതാണ്."

താനൊരു നിയോ ഡാർവിനിസ്റ്റ് അല്ലെന്നു ശഠിച്ചുകൊണ്ട്. ലിൻ പറയുന്നത് താനൊരു ഡാർവിനിസ്റ്റാണെന്നാണ്. കാരണം. ഡാർവിൻ പറ

ഞ്ഞതുപോലെ എല്ലാ ജീവിഘടനകളുടേയും സ്രോതസ്സ് ഒന്നുതന്നെയാണെന്നതിന് ജനിതക സംബന്ധിയും രസതന്ത്രപരവും മറ്റുമായ തെളിവുകൾ ഇന്ന് സമൃദ്ധമായുണ്ട്. ജീവിഘടന മാറില്ലെന്നു പറഞ്ഞ മെൻഡലിന്റെ ജനറ്റിക്സിനെയും മാറുമെന്നു പറഞ്ഞ ഡാർവിനിസത്തെയും സംയോജിപ്പിക്കാനുള്ള ശ്രമമാണ് നവഡാർവിനിസമെന്ന് ലിൻ പറയുന്നു. അതിന് അവരുപയോഗിക്കുന്നത് സാധാരണ ഗണിതവും ആൾജിബ്രയുമാണ്. എന്നാൽ ജീവന്റെ ഭാഷ കണക്കല്ല, രസതന്ത്രമാണ്. നിലവിലുള്ള നവഡാർവിനിസ്റ്റുകൾക്ക് കാര്യമായ ശ്രദ്ധ രസതന്ത്രത്തിലില്ല. മൈക്രോബയോളജിയും ബയോകെമിസ്ട്രിയും സൈറ്റോപ്ളാസ്മിക് ജനറ്റിക്സും പഠിക്കാതെ പരിണാമം അറിയുക വയ്യ. ഈ വിഷയങ്ങളാണ് ലിൻ നെഞ്ചേറ്റുന്നത്.

## ഇനി അവരുടെ പ്രധാന കണ്ടെത്തലിനെപ്പറ്റി:

ഒരേ സ്ഥലത്ത് ഒരേകാലത്ത് വ്യത്യസ്ത ജീവിവർഗ്ഗങ്ങൾ ഒന്നിച്ചുകഴിയുന്ന ഭൗതികബന്ധത്തെയാണല്ലോ സിംബയോസിസ് എന്നുപറയാറ്. ഈ വിഷയത്തിൽ ലിന്നിന്റെ ഗവേഷണം സൈറ്റോപ്ളാസ്മിക് ജനിതക സിസ്റ്റങ്ങളിലായിരുന്നു.

കോശങ്ങളുടെ ന്യൂക്ളിയസിലാണ് ജീനുകളെന്നും കോശങ്ങളുടെ കേന്ദ്രശക്തി ന്യൂക്ളിയസാണെന്നുമല്ലേ പരമ്പരാഗത പാഠം. എന്നാൽ വ്യത്യസ്ത ശക്തിപ്രകൃതം പ്രകടിപ്പിക്കുന്ന ചില ജീനുകൾ ഇക്കൂട്ടത്തിലുമുണ്ടെന്ന് ലിൻ തുടക്കത്തിലേ മനസ്സിലാക്കി. അവ ന്യൂക്ളിയസ്സിനുള്ളിലല്ലെന്നും. ഈ "റിബലു"കളാണ് സിംബയോസിസിനു കാരണക്കാർ.

മനുഷ്യമനസ്സിന് ഒരു പ്രത്യേക കാര്യം ചെയ്യാൻ ഒരു വഴിയല്ല, പല വഴികളുണ്ട്. ഒരു വഴി നിലച്ചാൽ ഉടനെ പോംവഴി മനസ്സു കണ്ടെത്തും. പല വഴികളിലൂടെ പോകാനുള്ള വൈവിധ്യപൂർണ്ണമായ പ്രോഗ്രാമിങ്ങാണ് മനസ്സിന്റേതെന്നർത്ഥം.

ലിന്നിന്റെ കണ്ടെത്തൽ അവരെ പുതിയ മേച്ചിലിടങ്ങളിലേക്കു നയിച്ചു. പ്രമാണിമാർ അവഗണിക്കുന്ന ബാക്ടീരിയം പോലുള്ള സൂക്ഷ്മജീവികളെ ലിൻ പഠിച്ചു. കോടാനുകോടി വർഷം ഭൂമിയിൽ ഒറ്റയ്ക്കു കഴിഞ്ഞ വർഗ്ഗമാണത്. ന്യൂക്ളിയസുപോലുമില്ലാതെ, ഉല്പാദനം നടത്തി അവയെങ്ങനെ ജീവിച്ചു? ഇന്നു ജീവന്റേതായി പറയാവുന്ന സർവ്വ പ്രകൃതങ്ങളുടേയും പ്രഭവമാണു ബാക്ടീരിയ എന്ന ആദിജീവി. കേന്ദ്രമില്ലാത്ത കോശങ്ങൾ-പ്രോകാര്യോട്ട്-അവയ്ക്കെങ്ങനെയുണ്ടായി? ഈ കോശങ്ങളിൽ പിന്നീടെങ്ങനെ ന്യൂക്ളിയസ്സുണ്ടായി. പരിണാമത്തിന്റെ ശ്രദ്ധേയമായ വിപ്ളവ ബിന്ദുക്കളാണിവ. കോശപരിണാമത്തിലെ ആചാര്യയായി ലിൻ അതിവേഗം ഉയർന്നു.

പക്ഷെ ലിന്നിനെ എതിർപക്ഷം അംഗീകരിക്കുന്നില്ല. ഏതാണ്ടൊരു 'ദൈവസൃഷ്ടി'യുടെ സുഖത്തിലേക്കാണ് ലിന്നിന്റെ ആയലെന്നവർ കുറ്റപ്പെടുത്തുന്നു. പരിണാമം പരമോദാരമായ ഒത്തൊരുമയ്ക്കും കെട്ടുറപ്പിനും വേണ്ടിയുള്ളതാവണമെന്ന മനുഷ്യസഹജമായ മുൻവിധിയാണവരെ ഭരിക്കുന്നതെന്നും, പ്രപഞ്ചസത്യങ്ങൾ നമ്മുടെ മനോസുഖത്തിന്റെ നിരക്കിലല്ല വർത്തിക്കുന്നതെന്നും ജോർജ് വില്യംസ് ഒട്ടൊക്കെ പരുഷമായിത്തന്നെ ലിന്നിനെതിരെ എഴുതിയിട്ടുണ്ട്. അതെന്തായാലും, പുതിയ ബൗദ്ധിക സപര്യയിൽ ലിന്നിനുള്ള സ്ഥാനം വിഗണിക്കാവുന്നതല്ല.

## മാർവിൻ മിൻസ്കി

ഇതുവരെ പറഞ്ഞുവന്നതൊക്കെ ഒരുതലത്തിലല്ലെങ്കിൽ മറ്റൊരു തലത്തിൽ ജീവശാസ്ത്രവുമായി ബന്ധപ്പെട്ട ഗവേഷണങ്ങളെപ്പറ്റിയാണ്. മൂന്നാം സംസ്കൃതിയുടെ ചക്രവാളം ബയോളജിയിലൊതുങ്ങുന്നതല്ല. ചിന്തകരെല്ലാം ചിന്തിക്കുമ്പോൾ, ചിന്തയെപ്പറ്റി ചിന്തിക്കുന്നൊരു മനുഷ്യനുണ്ട്. മസാച്ചുസെറ്റ്സിലെ ഗണിത പ്രതിഭയും കമ്പ്യൂട്ടർവിശാരദനുമായ മാർവിൻ മിൻസ്കി. കേട്ടാൽ ലളിതമെന്നു തോന്നുന്ന ചോദ്യങ്ങളിലാണു മിൻസ്കിക്കു കൗതുകം. മനുഷ്യരെങ്ങനെ വസ്തുക്കളെ തിരിച്ചറിയുന്നു? എങ്ങനെയാണു നമ്മൾ തീരുമാനങ്ങളെടുക്കുന്നത്? പുതിയ ആശയങ്ങൾ നമ്മിലെങ്ങനെയുണ്ടാവുന്നു? അനുഭവങ്ങളിൽനിന്ന് നമ്മളെങ്ങനെ പാഠങ്ങൾ പഠിക്കുന്നു?

ഈ കൊച്ചു ചോദ്യങ്ങളിൽ നിന്നാണ് പ്രശ്നപരിഹാര യന്ത്രങ്ങളെപ്പറ്റി മിൻസ്കി ചിന്തിച്ചുതുടങ്ങിയത്. സ്മാർട്ട് മെഷീൻസിന്റെ ജനനം. തൊള്ളായിരത്തി നാല്പതുകളിലാണ് ബുദ്ധിയുള്ള യന്ത്രങ്ങളെപ്പറ്റി മനുഷ്യരാശി ചിന്തിച്ചുതുടങ്ങിയത്. സൈബർനെറ്റിക്സിന്റെ വരവ് അങ്ങനെയാണ്. കമ്പ്യൂട്ടർ സയൻസിൽ തുടങ്ങിയ ആ അന്വേഷണം കൺട്രോൾ തിയറിയും കൊഗ്നിറ്റീവ് സൈക്കോളജിയും ആർട്ടിഫിഷൽ ഇന്റലിജൻസുമൊക്കെ കടന്ന് ഇപ്പോൾ ഇന്റലിജന്റ് ഏജൻസിലും ആർട്ടിഫിഷൽ ലൈഫിലും എത്തിനിൽക്കുന്നു.

1950 ആധുനിക കമ്പ്യൂട്ടറുകൾ നിർമ്മിച്ചുവെങ്കിലും. അവയ്ക്കെല്ലാം ചില നിശ്ചിത ഉപയോഗത്തിനുള്ള ശേഷിയേ ഉണ്ടായിരുന്നുള്ളൂ. ഇതു മാറ്റിയെടുക്കാനും 'കാഴ്ച'യുള്ള കമ്പ്യൂട്ടറുണ്ടാക്കാനുമാണ് മിൻസ്കി ആദ്യം ശ്രമിച്ചത്-മനുഷ്യനെപ്പോലെ കൈയും കണ്ണും കാതുമുള്ള റോബോട്ടുകളെ ഉപയോഗിച്ച്. പല ഗവേഷകർ പലതരം നിഗമനഫലങ്ങളുണ്ടാക്കി. അവയെല്ലാം ഒരേ കമ്പ്യൂട്ടർ സിസ്റ്റത്തിൽ തരപ്പെടുത്താൻ കഴിഞ്ഞില്ല. പ്രോഗ്രാമിംഗിന്റെ സ്വാഭാവിക വിധിയായി ഈ കഴിവുകേട്. ഇന്നും ഒരു പ്രോഗ്രാമുണ്ടാക്കിക്കഴിഞ്ഞാൽ പ്രത്യേകിച്ചൊരു മാറ്റവുമുണ്ടായില്ലെങ്കിൽപ്പോലും, ഏതാനും വർഷങ്ങൾ കഴിയുമ്പോൾ അതു കുഴപ്പങ്ങൾ കാണിക്കും. 'സോഫ്ട്വെയർ-റോട്ട്' എന്ന് കമ്പ്യൂട്ടർ പ്രോഗ്രാമർമാർ പരിതപിക്കാറുള്ള കഥയെപ്പറ്റിയാണ് പറയുന്നത്. ഇതിന്റെ ഫലമായി കമ്പ്യൂട്ടർ ശാസ്ത്രത്തിനൊരു അധഃപതനമുണ്ടായി. പ്രോഗ്രാമുകൾ കൂടുതൽ കണിശമാക്കാനുള്ള ശ്രമത്തിൽ. പ്രോഗ്രാമിങ്ങിനെ അവരൊരു പച്ച ശാസ്ത്രമാക്കുകയും, അതിനുള്ളിലെ കലയുടെ അംശം നശിക്കുകയും ചെയ്തു. ഇതുമൂലം, എത്ര ശാസ്ത്രീയ കണിശതയുള്ള പ്രോഗ്രാമിങ്ങും ഏതെങ്കിലുമൊരു ബിന്ദുവിലെത്തുമ്പോൾ വഴിമുട്ടും. മനുഷ്യമനസ്സ് പക്ഷെ അങ്ങനെ വഴിമുട്ടാറില്ല. ഇതു മനസ്സിലാക്കിക്കൊണ്ടാണ് മിൻസ്കി, ശ്രദ്ധ മനുഷ്യമനസ്സിലേക്കു തിരിച്ചത്.

മനുഷ്യമനസ്സിന് ഒരു പ്രത്യേക കാര്യം ചെയ്യാൻ ഒരു വഴിയല്ല, പല വഴികളുണ്ട്. ഒരു വഴി നിലച്ചാൽ ഉടനെ പോംവഴി മനസ്സു കണ്ടെത്തും. പല വഴികളിലൂടെ പോകാനുള്ള വൈവിധ്യപൂർണ്ണമായ പ്രോഗ്രാമിങ്ങാണ് മനസ്സിന്റേതെന്നർത്ഥം. ഒരേ മനസ്സിൽത്തന്നെ ഗ്രഹണത്തിനും, ഓർമ്മയ്ക്കും, ഭാഷയ്ക്കും, ചലനത്തിനും, നിയന്ത്രണത്തിനും, പ്രതികരണത്തിനുമൊക്കെ പ്രത്യേകം പ്രോഗ്രാമുകളുണ്ട്. ഇവയെല്ലാം നിയന്ത്രിക്കാനായി ഒരു കേന്ദ്രവും. ഇതിനെ 'Self' എന്നുവിളിക്കാം.

മനോകേന്ദ്രത്തിന്റെ ഇംഗിതപ്രകാരം ഉപയോഗിക്കാനുള്ള ഉപകരണങ്ങൾ മാത്രമാണ് മേല്പറഞ്ഞ പ്രോഗ്രാമുകൾ. ഇതൊക്കെ കേൾക്കുമ്പോൾ എന്താണിവ വിശദമാക്കുന്നതെന്നു തിരക്കാം. ഒരു ചുക്കുമില്ല. എന്നിട്ടും ഈ ആശയമെന്തേ കൗതുകമുണർത്തുന്നു? മറുപടി ലളിതമാണ്-കാരണം, അവ ഒന്നും വിശദീകരിക്കുന്നില്ല എന്നതുതന്നെ. അതുതന്നെയാണ് നിത്യജീവിതത്തിൽ അവയുടെ യഥാർത്ഥ പ്രയോജനവും. നിങ്ങൾ എന്തുകൊണ്ട് ഒരു പ്രത്യേക തീരുമാനമെടുത്തു എന്നതിനു വിശദീകരണമില്ലാതിരിക്കേ മനസ്സിലാക്കാനുള്ള ആശയുടെയും ആ മനസ്സിലാക്കലിനുവേണ്ട ഉത്തരവാദിത്വത്തിന്റെയും വേദനയിൽനിന്ന് നിങ്ങൾ മോചിപ്പിക്കപ്പെടുന്നു. ഇത് മേല്പറഞ്ഞ കേന്ദ്രത്തിന്റെ കളിയാണ്. ഈ ആന്തരിക മോഡൽ പരാജയപ്പെടുമ്പോഴാണ് നാം ഉപദേശം തേടാറുള്ളത്. ചുരുക്കിപ്പറഞ്ഞാൽ നമ്മുടെ മനസ്സ് ചില പ്രത്യേക പ്രോഗ്രാമുകളുടെ അടിസ്ഥാനത്തിൽ മാത്രം ഉരുത്തിരിഞ്ഞതല്ല. സാഹചര്യങ്ങളിലൂടെ നിരന്തരം പ്രോഗ്രാം പരിഷ്കരിച്ചു വികസിച്ചതാണ്. ഈ ദർശനത്തിൽ നിന്നാണ് ന്യൂറൽ-നെറ്റ്വർക്ക് മെഷീനുകളെപ്പറ്റി മിൻസ്കി ചിന്തിച്ചുതുടങ്ങുന്നത്. കൃത്രിമ ഇന്റലിജൻസിന്റെ പിതാവായ ഈ മനുഷ്യന്റെ പ്രപഞ്ചത്തെപ്പറ്റി പറഞ്ഞാൽ തീരാത്തത്ര കാര്യങ്ങളുണ്ട്. അവ പിന്നൊരിക്കലാവാം.





# നിറയുന്ന വർണ്ണങ്ങൾ വിടരുന്ന വരകൾ

എം.ജി. ശശിഭൂഷൺ

രവിവർമ്മയുടെയും മാധവമേനോന്റെയും ചിത്രങ്ങളെ അദ്ഭുതത്തോടെ കണ്ടിരുന്ന ആറ്റിങ്ങൽകാരൻ രാമചന്ദ്രൻ ഏതെങ്കിലുമൊരു കോളേജിലെ മലയാളം അദ്ധ്യാപകനാകുന്നതിനു പകരം ചിത്രകല പഠിക്കുവാൻ ശാന്തിനികേതനിൽ പോയതും ജാമിയാമില്ലിയായിലോ ഭാരതി ആർട്ടിസ്റ്റ് കോളനിയിലോ ഇരുന്നു ചിത്രങ്ങൾ വരച്ച് ഒരു നൂതന സ്വപ്നലോകം സൃഷ്ടിച്ചതും എങ്ങനെയെല്ലാമായിരുന്നു എന്നറിയാൻ 'ആർട്ട് ഓഫ് ദ മ്യൂറലിസ്റ്റ്' സഹായിക്കും. ദർശനങ്ങൾക്കും അനുഭവങ്ങൾക്കും വർണ്ണവ്യാഖ്യാനം നല്കി മനസ്സിനെ ചിട്ടപ്പെടുത്തുകയും ഒരു കാലഘട്ടത്തെ അദ്ഭുതപ്പെടുത്തുകയും ചെയ്ത രാമചന്ദ്രന്റെ കഥ രൂപികാചൗള വിവരിക്കുന്നതു വായിക്കുമ്പോൾ ക്ഷന്തവ്യമായ ഒരഭിമാനം മലയാളിക്കു തോന്നുന്നുവെങ്കിൽ അതു സ്വാഭാവികം മാത്രം.

രാംകിങ്കറിന്റെയും ബിനോദ് ബിഹാരി മുഖർജിയുടെയും അടുത്തിരുന്നു ചിത്രകല പഠിച്ചശേഷം മട്ടാഞ്ചേരിയിലെയും പദ്മനാഭപുരത്തെയും ഭിത്തിചിത്രങ്ങൾ ശ്രദ്ധാപൂർവ്വം നിരീക്ഷിച്ചശേഷം രാമചന്ദ്രൻ വരച്ച ലാസ്റ്റ് സപ്പർ, കാലിഡോസ്കോപ്പ്, മൂവിങ്ങ് ബോഡീസ് തുടങ്ങിയ ചിത്രങ്ങൾ കണ്ടപ്പോൾ 'ഇല്ലത്തുനിന്നു പുറപ്പെട്ടെങ്കിലും അമ്മാത്ത് എത്തിയില്ലെന്ന' മലയാള ശൈലിയാണ് ഓർമ്മ വന്നത്. ബിനോദ് ബിഹാരി മുഖർജിയിൽ നിന്നു സാൽവദോർ ദാലിയിലേക്കും മെക്സിക്കൻ മ്യൂറലിസ്റ്റുകളിലേക്കും ഉള്ള ദൂരം അതിവേഗം തരണം ചെയ്യാൻ ആഗ്രഹിക്കുന്ന ഒരു രാമചന്ദ്രനെയാണ് അന്നത്തെ ചിത്രങ്ങളിൽ ഞങ്ങളെപ്പോലെയുള്ളവർ കണ്ടത്.

പാരമ്പര്യത്തെ പുനഃപ്രതിഷ്ഠിക്കണമെന്നും ആവശ്യമെന്നു കണ്ടാൽ പുതിയ കോവിലുകൾ നിർമ്മിക്കാവുന്നതാണെന്നും വിശ്വസിച്ചിരുന്ന കെ.സി.എസ്.പണിക്കരോടും ചോഴമണ്ഡലത്തിലെ അനുയായികളോടും ഉള്ള ഉശിരൻ പ്രതിഷേധങ്ങളായിരുന്നു രാമചന്ദ്രന്റെ ഈ ആദ്യകാല ചിത്രങ്ങൾ എന്നു വിശ്വസിക്കാനാണ് എനിക്ക് ഇപ്പോഴും ഇഷ്ടം. രൂപികാചൗള പ്രതിഷേധിച്ചാലും വാഴച്ചുവട്ടിൽ നിൽക്കുന്ന മുഖം വ്യക്തമല്ലാത്ത ഭീൽ യുവതിയുടെ (വിരഹിണി നായിക (1980) ചിത്രം കണ്ടപ്പോഴാണ് രാമചന്ദ്രൻ തട്ടകത്തേക്കു മടങ്ങുന്നതായി തോന്നിയത്. ചുണയും തന്റേടവും മുഖമുദ്രകളായിരുന്ന ഭീൽ യുവതികൾക്കു നാഗരികതയിലേക്കു വഴുതിവീഴുന്നതിനിടയിൽ നഷ്ടപ്പെട്ടത് സ്വന്തം മുഖമായിരുന്നു. വാഴച്ചുവട്ടിലെ ഗ്രാമഫോൺ പുതിയ കൃത്രിമ ലോകത്തെ ഓർമ്മിപ്പിക്കുവാനാണെന്നു തോന്നുന്നു. പതിവ്രതയും കന്യകയും പ്രാർത്ഥനാപൂർവ്വം വാഴയെ സ്പർശിച്ചാൽ കുലയ്ക്കുമെന്ന നാടൻ വിശ്വാസത്തിന്റെ വിഷാദപൂർണ്ണവും പ്രഹസനാത്മകവുമായ ഒരാവർത്തനമാണ് ചിത്രത്തിൽ കാണുന്നത്. മുഖം സ്പഷ്ടമല്ലാത്ത സ്ത്രീകളുടെ യാതനാപർവ്വങ്ങളായിരുന്നു തുടർന്നു രാമചന്ദ്രൻ വരച്ച ഊഞ്ഞാലിലെ പെൺകുട്ടി, കൂട്, ഇരിക്കുന്ന സ്ത്രീ, ഗ്രീഷ്മ, അഭിസാരിക തുടങ്ങിയ ചിത്രങ്ങൾ. അനന്യമായ ഒരു ചരിത്രബോധവും സമകാലിക ദുരന്തങ്ങളോടുള്ള ഫലിതപൂർണ്ണമായ പ്രതികരണവുമാണ് രാമചന്ദ്രന്റെ എഴുപതുകളിലെ ചിത്രങ്ങളെ ശ്രദ്ധേയമാക്കിയത്.

ദില്ലിയിലെ കുമാർഗാലറിയിൽ 1975-ൽ നടത്തിയ പ്രദർശനത്തിൽ രാമചന്ദ്രന്റെ ശൈലിയിൽ വരാൻപോകുന്ന മാറ്റങ്ങളെപ്പറ്റി സൂചന ഉണ്ടായിരുന്നു. വ്യതിയാനങ്ങൾ



*വിരഹിണി നായിക (1980) : എ. രാമചന്ദ്രന്റെ രചന*



ക്കു വ്യക്തത ലഭിക്കുവാൻ പിന്നെയും അഞ്ചാറു വർഷങ്ങൾ വേണ്ടിവന്നു. ഉഷസ്, മധ്യാഹ്നം, സായാഹ്നം, രാത്രി എന്നിങ്ങനെ നാലു ഭാഗങ്ങളോടുകൂടിയതും 60 അടി നീളവും എട്ടടി വീതിയും ഉള്ള യയാതിയാണ് (1982-86) രാമചന്ദ്രന്റെ കലാദർശനത്തിലെ വ്യതിയാന സമ്പ്രദായത്തെ വ്യക്തമാക്കിയത്. പാരമ്പര്യത്തിനു സംഭവിക്കാനിടയുള്ള വാർദ്ധക്യത്തെപ്പറ്റിയും വാർദ്ധക്യത്തിൽനിന്നു രക്ഷിക്കാൻ പാരമ്പര്യത്തെ എങ്ങനെ കായകല്പം നടത്താമെന്നും ചിന്തിക്കുന്ന ഒരു കലാകാരനെ യയാതിയിൽ കാണാം. ഇന്നലെയുടെ സൗന്ദര്യസങ്കല്പങ്ങളെ ഒന്നഭിവാദ്യം ചെയ്തശേഷം എങ്ങനെ കീഴ്പ്പെടുത്താം എന്നാലോചിക്കുന്ന സുമോഗുസ്തിക്കാരനെപ്പറ്റി രാമചന്ദ്രൻ ആർട്ട് ഓഫ് ദ ഡ്യൂറലിസ്റ്റിന്റെ ആമുഖത്തിൽ സൂചിപ്പിക്കുന്നുണ്ട്. ചിത്രകാരനും ഒരർത്ഥത്തിൽ സുമോഗുസ്തിക്കാരനെപ്പോലെയാണ്. ട്രൈബൽ പെൺകുട്ടി, കുരങ്ങന്മാരും കാഞ്ചനവൃക്ഷവും (91), പലാശമരത്തിന്റെ ജന്മം (93) തുടങ്ങിയ ചിത്രങ്ങൾ തട്ടകത്തു നിറഞ്ഞുനില്ക്കുന്ന ഒരു വെളിപാടുകാരനെ ഓർമ്മിപ്പിച്ചു.

മാധവമേനോന്റെ വിഖ്യാതങ്ങളായ താമരപ്പൂക്കളും ചിത്തണ്ണാവാസൽ ഗുഹാക്ഷേത്രത്തിലെ താമരപ്പൊയ്കയും ബുണ്ടിയിലെയും അജന്തയിലെയും ചുവരുകളിലെ നളിനങ്ങളും സാക്ഷാൽ മാനസസരോവരത്തിലെ താമരപ്പൂക്കളും ഒന്നാണെന്ന ബോധോദയത്തിൽ വരച്ചവയാണ് പകൽവെളിച്ചത്തിലെ താമരപ്പൊയ്കയും (1988) രാത്രിയിലെ താമരപ്പൊയ്കയും (1988) മറ്റും. ഉർവ്വശിയും പുരൂരവസ്സും (90), ജംബുറാണിയും പുകയിലച്ചെടിയും (93), പലാശവൃക്ഷത്തിന്റെ പുരാവൃത്തം (93) തുടങ്ങിയ വിഖ്യാത ചിത്രങ്ങളിൽ വർണ്ണങ്ങൾ നിറയുന്നതും വരകളുടെ ചാലുകളിലൂടെ ഒഴുകുന്നതും കാണാം.

മനുഷ്യസ്വഭാവത്തിലെ സാത്വികതയും മറ്റു ചിലപ്പോഴത്തെ രാജസ, താമസഭാവങ്ങളും പച്ച, ചുവപ്പ്, വെള്ള എന്നീ വർണ്ണങ്ങളിലൂടെ യഥാക്രമം ആവിഷ്കരിക്കാം എന്ന കേരളീയ ചിത്രകലാദർശനത്തെ സ്വാംശീകരിക്കുവാനുള്ള ശ്രമവും ഈ കാലഘട്ടത്തിലെ രാമചന്ദ്രന്റെ ചിത്രങ്ങളിൽ കാണാം. "ഐക്കോണിക് സെൽഫ് പോർട്രയിറ്റ്" ആത്മകഥാപരമായ ഒരു വിനോദ ചിത്രമാണ്. തിരുവട്ടാർ ക്ഷേത്രച്ചുവരിലെ വിഷാപഹരണമൂർത്തിയെ...ാലെ വിഷച്ഛായവുമായി ... യാണ് ചിത്രകാരൻ. തിരുവട്ടാർ ചിത്രത്തിൽ വിലയിക്കുവാൻ (തടസ്സം പറയാൻ) ഒരു ശക്തിസ്വരൂപിണിയുണ്ട്. ഇവിടുത്തെ നേർ പകുതിക്ക് അതു പറയാനുള്ള ധൈര്യമില്ല. ഈ ചിത്രത്തിലെ നാഭിയിൽ നിന്നാരംഭിച്ച് ബോധിക്ക് തണൽ പകരുന്ന വിചിത്ര വൃക്ഷത്തിനുള്ളിൽ താലോലിക്കുന്ന ഒരു തൃഷിത സ്വർഗ്ഗത്തെ ഓർമ്മിപ്പിക്കുവാനുള്ള കെല്പുണ്ട്.



*അഭിസാരികാ നായിക എന്ന ചിത്രത്തിനുള്ള സ്കെച്ച്*

ഭാരതീയമായ ഒരാധുനികതയാണ് രാമചന്ദ്രന്റെ മാർഗ്ഗം. ഈ മാർഗ്ഗത്തെ കണ്ടെത്താൻ ഭാരതീയ ചിത്രകല എങ്ങനെയെല്ലാം സഹായിച്ചു എന്നുപറയാൻ രൂപികാചൗള തനിക്കു കഴിയുംവണ്ണം ശ്രമിക്കുന്നു. രാമചന്ദ്രന്റെ ചിത്രങ്ങളെ ശ്രദ്ധേയങ്ങളാക്കുന്നതിൽ പ്രമേയങ്ങൾ വഹിക്കുന്ന പ്രധാന പങ്കിനെപ്പറ്റിയും അവയുടെ സാന്നിദ്ധ്യം ആ ചിത്രങ്ങൾക്കു നല്കുന്ന ഉദാത്ത പരിവേഷത്തെപ്പറ്റിയും ഉണ്ടായിട്ടുള്ള വിമർശനങ്ങൾക്കൊന്നും രൂപികാചൗള മറുപടി പറയുന്നില്ല. പെയിന്റിങ്ങുകൾക്കു വേണ്ട സ്കെച്ചുകൾ തയ്യാറാക്കുമ്പോൾ ഒരു നാച്ചുറലിസ്റ്റായി പ്രത്യക്ഷപ്പെടാറുള്ള രാമചന്ദ്രൻ ബ്രഷും ചായങ്ങളുമെടുക്കുമ്പോൾ ഒരു സർറിയലിസ്റ്റാകുന്നതു സ്വാഭാവികമാണോ എന്നു തിരക്കാനും രൂപികാചൗള മുതിർന്നിട്ടില്ല.

കഠിന സാധനകളിലൂടെ സമാർജ്ജിച്ച ഒരു വശ്യതന്ത്രത്തിന്റെ സമ്മോഹനങ്ങളാണ് വാസ്തവത്തിൽ രാമചന്ദ്രന്റെ ചിത്രങ്ങൾ. മാരിവില്ലുകളിലെ. മായാത്ത സന്ധ്യകളിലെ കണ്ടെത്താനാവാത്ത നിറക്കൂട്ടുകൾ ക്യാൻവാസുകളിൽ നിറയുന്നതും വരകളുടെ ചാലുകളിലൂടെ അവ ഒഴുകുന്നതും രാമചന്ദ്രന്റെ സമീപകാല 'ധിക്കാരങ്ങളിൽ' തുടരെ കാണാം. പാലശവൃക്ഷത്തിന്റെ പുരാവൃത്തവും കദംബവൃക്ഷവും ഹരിതാഭമായ താമരപ്പൊയ്കയും പകൽവെളിച്ചത്തിലെ താമരപ്പൊയ്കയും രാത്രിയിലെ താമരപ്പൊയ്കയും ഭാരതത്തിലെ എക്കാലത്തേയും മികച്ച ചിത്രങ്ങളിൽ ചിലതാകുന്നത് ഇതുകൊണ്ടാണ്.

Rupika Chawla, Ramachandran Art of the Muralist, Kalayatra & Sistas Publication, 1994, Price Rs. 950/=



*ഗ്രീഷ്മം എന്ന ചിത്രത്തിനുവേണ്ടി ഒരു സ്കെച്ച്*





എൻ.പി. വിജയകൃഷ്ണൻ

# വാദ്യകലയിലെ സംഗീതം

ചെണ്ടയിൽ തായമ്പകയുടെയും പഞ്ചവാദ്യത്തിൽ ഇടയ്ക്കയുടെയും വാദനസങ്കല്പത്തെ മറികടന്ന് സ്വന്തമായ ആവിഷ്കാരങ്ങൾക്ക് ജന്മം നൽകിയ പല്ലാവൂർ അപ്പുമാരാർ സംസാരിക്കുന്നു.



പല്ലാവൂർ അപ്പുമാരാരുടെ വാദനവൈഭവത്തിന് ആമുഖം ആവശ്യമില്ല. നന്നേ ചെറുപ്പത്തിലെ തന്റെ അനന്യപ്രതിഭ തെളിയിച്ച് വാദ്യകലാരംഗത്ത് അനിഷേധ്യനായിത്തീരാൻ അദ്ദേഹത്തിനു കഴിഞ്ഞു. ചെണ്ടയിൽ തായമ്പകയുടെയും പഞ്ചവാദ്യത്തിൽ ഇടയ്ക്കയുടെയും വാദനസങ്കല്പത്തെ മറികടന്ന് സ്വന്തമായ ആവിഷ്കാരങ്ങൾക്ക് അദ്ദേഹം ആസ്വാദകരെ സൃഷ്ടിച്ചു. പഞ്ചവാദ്യത്തിന്റെ നടവഴികളിൽ ഇടയ്ക്കയിലും തിമിലയിലും ശബ്ദമാധുര്യം പൊഴിക്കുന്ന കലാകാരനായി, മേളത്തിന്റെ മുൻനിരയിൽ താളഗോപുരം തീർക്കുന്ന രാജശില്പിയായി, തായമ്പകയിലെ വിഗ്രഹഭഞ്ജകനായി അപ്പുമാരാർ ഉത്സവസ്ഥലങ്ങളിൽ നിത്യസാന്നിധ്യമാകുന്നു. ഈ അപൂർവ്വ പ്രതിഭാശാലി തന്റെ കലയെക്കുറിച്ചും കലാകാരന്മാരെക്കുറിച്ചും സംസാരിക്കുന്നു.

●

ചോദ്യം: കലാപാരമ്പര്യം പൈതൃകം, ഗുരുനാഥന്മാർ, അഭ്യാസപശ്ചാത്തലം, വായ്ത്താരി സാധകം, അരങ്ങേറ്റം ഇവയെക്കുറിച്ച് അറിയാൻ താത്പര്യമുണ്ട്?

ഉത്തരം: തിരുവഞ്ചിക്കുളം പുറത്തുവീട്ടിൽ തറവാട്ടിലാണ് ഞാൻ ജനിച്ചത്. അച്ഛൻ പാട്ടുരായ്ക്കൽ ശങ്കരമാരാർ പേരുകേട്ട ഇടയ്ക്ക വിദഗ്ദ്ധനായിരുന്നു. അമ്മയ്ക്ക് സംഗീതത്തിൽ ജ്ഞാനമുണ്ടായിരുന്നു. അമ്മാമൻ നാണു മാരാർ അക്കാലത്തു തന്നെ തിമിലയിൽ പ്രശസ്തനായി കഴിഞ്ഞിരുന്നു. അഞ്ചുവയസ്സു മുതൽ പല്ലാവൂർ അമ്പലത്തിൽ പൂജയ്ക്ക് ഇടയ്ക്കകൊട്ടാൻ തുടങ്ങി. കൊട്ടാനൊന്നും അറിയില്ല. നട അടച്ചാൽ കുറെ നേരം ഇടയ്ക്കയിൽ കൊട്ടി ശബ്ദം വരുത്തും. അങ്ങനെ കൊട്ടിക്കൊണ്ടുനിൽക്കുമ്പോൾ ഒരു ദിവസം ഒരു സംശയം വന്നു. ഇടയ്ക്കയിൽ സ്വരസ്ഥാനമുണ്ട്. കീർത്തനം വായിക്കാം എന്നൊക്കെ പറഞ്ഞുകേട്ടിട്ടുണ്ട്. ഇതിൽ സപ്തസ്വരം വരുത്താൻ കഴിയുമോ? പിന്നീട് നട അടച്ച് തുറക്കുന്നതുവരെ പരീക്ഷണമായി. തൃസ്ഥാനം പിടിക്കാൻ നോക്കും. ഷഡ്ജം, പഞ്ചമം, മേൽഷഡ്ജം... ഒരിക്കൽ ഷഡ്ജത്തിന്റെ സ്ഥാനം കണ്ടുപിടിച്ചപ്പോഴേക്കും നടതുറന്നു. പിന്നെ എല്ലാ പൂജാവേളയിലും ഇതു പരീക്ഷിക്കലായി. സപ്തസ്വരം വായിക്കാൻ തുടങ്ങി. ഇതിന് മറ്റൊരു പശ്ചാത്തലം കൂടിയുണ്ട്. പല്ലാവൂർ ക്ഷേത്രത്തിൽ ചുറ്റുമുള്ള അഗ്രഹാരങ്ങളിൽ നിന്ന് എപ്പോഴും പാട്ടുകേൾക്കും. ചില പ്രത്യേക ദിവസങ്ങളിൽ ബ്രാഹ്മണരുടെ ഭജനയുണ്ടാവും. ഞാനതൊക്കെ ശ്രദ്ധിക്കാറുണ്ടായിരുന്നു.

ഇടയ്ക്കയിൽ സ്വരസ്ഥാനങ്ങൾ മനസ്സിലായതോടെ എനിക്കും ഉത്സാഹമായി. ചില ബ്രാഹ്മണർ 'പട്ടരാനോട് പുള്ളയാകും: അവൻ നന്നാവരുവാൻ' എന്ന് പ്രോത്സാഹിപ്പിച്ചു. ഇടയ്ക്ക വീട്ടിലേക്ക് കൊണ്ടുവന്നു പരിശീലിപ്പിച്ചു. 'ദിവ്യദർശനം തരലാകാ കണ്ണനിൻ' എന്ന കീർത്തനം അക്കാലത്ത് പ്രചാരമുള്ള ഒന്നായിരുന്നു. അത് ഇടയ്ക്കയിൽ വായിച്ചു നോക്കി. ഇടയ്ക്കയിൽ എന്റെ ഗുരുനാഥൻ തൃപ്പല്ലാവൂരപ്പനാണ്. ഭഗവാന്റെ കടാക്ഷമാണ് എനിക്ക് ഇടയ്ക്ക.



*പല്ലാവൂർ അപ്പുമാരാർ*

ഒമ്പതാം വയസ്സിൽ തിരുവില്വാമല വന്നു. കുളന്ത സ്വാമിയുടെ കീഴിൽ മൂന്നുമാസം തായമ്പക പഠിച്ചു. അപ്പുഭാഗവതരിൽ നിന്ന് അഷ്ടപദിയും വശമാക്കി. പത്താംവയസ്സിൽ പല്ലാവൂർ ക്ഷേത്രത്തിൽ വച്ച് അരങ്ങേറ്റം നടത്തി. തുടർന്ന് ഗുരുനാഥനെ പല്ലാവൂർക്ക് വരുത്തി അടന്തക്കൂറു മാത്രം വിശദമായി പഠിച്ചു.

പന്ത്രണ്ടാം വയസ്സിലാണ് തിമില പഠിക്കാൻ തുടങ്ങിയത്. അമ്മാമൻ നാണുമാരാരായിരുന്നു ഗുരു. പതിനഞ്ചു ദിവസമേ അഭ്യാസം ഉണ്ടായുള്ളൂ. സാധകം ചെയ്യേണ്ട വിധം മാത്രം മനസ്സിലാക്കി. 'അപ്പുവിന് കൊട്ടാറായി: അരങ്ങേറ്റം കഴിക്കാം' എന്ന് അമ്മാമൻ അനുഗ്രഹിച്ചു.

ചോ: കൊളന്തസ്വാമിയുടെ തായമ്പക ഓർമ്മിച്ചുകൊണ്ട് ആ കലയുടെ ഇന്നത്തെ അവസ്ഥയെ താങ്കൾ എങ്ങനെ വിലയിരുത്തുന്നു?

ഉ: അടന്തക്കൂറിൽ അദ്ദേഹം കൊട്ടിനിറച്ചിരുന്ന എണ്ണങ്ങളുടെ വൈവിധ്യം! അത് മറ്റാർക്കും വരുത്താൻ കഴിഞ്ഞിട്ടില്ല. മിശ്രചായ്പ് താളത്തിൽ എന്തു വിചാരിക്കുന്നുവോ അത് അദ്ദേഹം അനായാസേന പ്രയോഗിക്കുമായിരുന്നു.

വൃത്തിയായി തുടങ്ങി അതിലും വൃത്തിയായി അവസാനിപ്പിക്കുക എന്നതായിരുന്നു പഴയ കാലത്തെ സമ്പ്രദായം. ചിട്ടയോടെ കൊട്ടും. തായമ്പക കേൾക്കാനിരിക്കുന്നവരുടെ മനസ്സറിഞ്ഞാവും ഓരോ പ്രയോഗവും. ഇരികിട ഇത്ര ദ്രുതതാളത്തിൽ കൊട്ടുന്ന പതിവ് മുമ്പില്ലായിരുന്നു. ഒന്നരമണിക്കൂർ സമയത്തിനപ്പുറം തായമ്പക നീണ്ടു പോവാറില്ല. ഇത്ര വിസ്തരിച്ച് മുഖം കൊട്ടുന്ന രീതിയും അക്കാലത്ത് കണ്ടിരുന്നില്ല. അടന്തക്കൂറ് താഴ്ത്തികൊട്ടുന്ന പതിവും പുതിയ പരിഷ്കാരമാണ്.

ചോ: അടന്തക്കൂറിനോട് പ്രത്യേക താത്പര്യം തോന്നുന്നതെന്തുകൊണ്ടാണ്?

ഉ: അടന്തക്കൂറിൽ സംഗീതമുണ്ട് എന്നതു തന്നെ പ്രധാന കാരണം. സംഗീതത്തിൽ മിശ്ര ചായ്പ് എന്നു പറയുന്നത് തായമ്പകയിൽ അടന്തയായി. 'തക്കിട്ടതകധിമി' എന്ന് താളം. ഇത് താഴ്ത്തി പിടിക്കും. സംഗീതത്തിൽ ഇങ്ങനെ താണു നില്ക്കാൻ കഴിയില്ല. മൃദംഗക്കാരന് തനിയാവർത്തനം ഇങ്ങനെ താണകാലത്തിൽ വായിക്കാൻ സാധിക്കില്ല. തായമ്പകയുടെ ഗൗരവം കാണിക്കുവാൻ കൂടിയാണ് ഈ താഴ്ത്തിയിടൽ.

നന്നെ വിളംബകാലത്തിൽ അടന്തക്കൂറു തുടങ്ങിയാൽ മനോധർമ്മത്തിന് സാധ്യത കൂടുതലുണ്ട്. പതികാലത്തിൽ പഞ്ചാരിക്കൂറിന്റെ നടവരുന്നുണ്ട്.



അഡിഡികട തക്കാം
തരികിട
തക്ക തകിട തക്കാം
തരികിട.

ഇത് പഞ്ചാരിനടപ്പുള്ള നടയാണ്. പിന്നെ പഞ്ചാരിക്കൂറിന്റെ പ്രത്യേക ആവശ്യമുണ്ടെന്നു തോന്നുന്നില്ല. താളം, കാലം, നട ഇവ മാറുന്നുമില്ല.

ചോ: പതികാലത്തിൽ തുടങ്ങി ഗോപുരച്ഛായയിലുള്ള തായമ്പകയുടെ ഇതിവൃത്തഘടനയെ താങ്കൾ അനുസരിക്കുന്നില്ല എന്ന ആക്ഷേപത്തെക്കുറിച്ച് താങ്കളുടെ മറുപടി എന്താണ്?

ഉ: പതികാലം ഞാൻ ദ്രുതകാലത്തിൽ കലാശിപ്പിക്കാറില്ല. അതുകൊണ്ട് അടന്തക്കൂറിന്റെ തുടക്കം തായമ്പകയുടെ [illegible]ത്തുനിന്ന് വേർ[illegible]ണെന്ന് പറയുന്ന[illegible] അർത്ഥമില്ല. സംഗീതമാണ് കൊട്ടിന്റെ ആധാരം. നേരുകോൽ വീഴുന്നകനത്തിൽ എപ്പോഴും കൊട്ടുന്നത് സംഗീതജ്ഞാനമില്ലാത്തവരാണ്. ഇരികിടയിൽ പോലും ശബ്ദം മധുരമാക്കാം. ശബ്ദവൈവിധ്യത്തെക്കുറിച്ച് ബോധമില്ലാതെ കൊട്ടിയാൽ അത് കലാപമാവും.

ചോ: തായമ്പകയിലെ മലമക്കാവ്, പാലക്കാട് ശൈലിയെക്കുറിച്ച്....?

ഉ: പതികാലത്തിൽ ഇത്രയിത്ര എണ്ണങ്ങൾ കൊട്ടണമെന്ന് മലമക്കാവ് ശൈലിക്കാർ നിർബന്ധം പിടിക്കുന്നു. പാലക്കാടൻ ശൈലിയിൽ കാലം താഴ്ത്തിയിടും. മറ്റുള്ളവർ കാലം തള്ളിയിടും. ചൗക്കകാലപ്രയോഗം. കാലംതള്ളിയിടുന്നതുമൂലമുണ്ടാകുന്ന മനോധർമ്മ പ്രയോഗം. സൗമ്യത ഇവയൊക്കെ മലമക്കാവ് സമ്പ്രദായത്തിൽ വളരെ കുറവാണ്. ധിമികാരം, വക്ക്. കോൽ ഇവയെക്കുറിച്ച് കൊട്ടുകാരന് വ്യക്തമായ ബോധം വേണം. ഒന്നാമത്തെതൊഴിച്ചാൽ ഏത് എണ്ണവും മാറ്റാൻ വിരോധമില്ല. ഏറ്റിച്ചുരുക്കി മനോധർമ്മം കൊട്ടി നിറയ്ക്കുമ്പോഴാണ് സദസ്സിന് തൃപ്തിയും ജിജ്ഞാസയും ഉണ്ടാവുന്നത്.

ചോ: തായമ്പകയുടെ വിജയത്തിന് സദസ്സ് ഒരു ഘടകമാണ്. ആസ്വാദകരുടെ മനഃശാസ്ത്രമറിഞ്ഞ് കൊട്ടുക എന്ന കലാതന്ത്രമാണ് താങ്കളുടേത്. ഇതുമൂലം ചില തായമ്പക വിരസമായും അനുഭവപ്പെടാറുണ്ട്. താങ്കളുടെ അഭിപ്രായമെന്താണ്?

ഉ: തായമ്പകക്കു ചെന്നുനിൽക്കുമ്പോൾ സദസ്സിനെ വീക്ഷിക്കും. ചെണ്ടയിൽ കാലമിട്ടുകഴിയുമ്പോൾ കാണികളുടെ മുഖഭാവം ശ്രദ്ധിച്ചാൽ അവരുടെ രുചിഭേദങ്ങൾ മനസ്സിലാവും. ഏതുതരത്തിലുള്ള തായമ്പകയാണ് കൊട്ടേണ്ടതെന്ന് അപ്പോഴേ തീരുമാനിക്കാം. സൗമ്യതവേണ്ടവരുണ്ടാവാം. പതികാലത്തിലെ എണ്ണങ്ങളിൽ താത്പര്യമുള്ളവരുണ്ടാവാം. ആസ്വാദകരുടെ മനസ്സറിഞ്ഞ് കൊട്ടുക. ഗുരുവായൂർ, കോഴിക്കോട്, തളി തുടങ്ങിയ സ്ഥലങ്ങളിൽ താളംപിടിച്ചിരിക്കുന്ന സഭ കാണാം. അവർക്ക് സംഗീതാംശമുള്ള എണ്ണങ്ങളാണ് വേണ്ടത്.

ചോ: തായമ്പകയുടെ ശാസ്ത്രത്തെ മറികടക്കലാവില്ലേ അത്?

ഉ: തായമ്പകയുടെ ഘടന മാറുന്നില്ല. അതിനുള്ളിൽ നിന്ന് ഏതു മനോധർമ്മവും കാണിക്കാം. കൊട്ടുക എന്നത് മയപ്പെടുത്തി വായിക്കുക എന്നു പറയാം. തായമ്പക കച്ചേരി വേണം എന്ന് ചിലർ ആവശ്യപ്പെടാറുണ്ട്. മനസ്സിൽ സംഗീതമില്ലാത്തവർ കൊട്ടിയാൽ അതിനെ തായമ്പകയടി എന്നേ പറയാനാവൂ.

ചോ: തായമ്പകയിലെ പല്ലാവൂർ ശൈലി എന്നൊന്നുണ്ടെങ്കിൽ അതെങ്ങനെയാണ്?

ഉ: സംഗീതമോഡലിലാണ് തായമ്പക. മനോധർമ്മങ്ങളെ ചൗക്ക കാലത്തിലേക്ക് വരുത്തുന്നു. ധൃതിയിൽ കൊട്ടാൻ പാടില്ല. കൊട്ടി നിറയ്ക്കാൻ സമയമെടക്കും. കീർത്തനങ്ങളിലെ രാഗവിസ്താരം പോലെ എന്നുപറയാം. അനുസാരിവാദ്യക്കാരുടെ താളബോധം ഇതിന്റെ വിജയത്തിൽ പ്രധാനഘടകമാണ്. പക്കവാദ്യം നന്നായില്ലെങ്കിൽ കച്ചേരി മോശമാവുന്ന അനുഭവം പോലെയാവും അത്. രണ്ടുമണിക്കൂറിലപ്പുറം കൊട്ടുമ്പോൾ വിരസമാവുകയും ചെയ്യും.

ചോ: ഇരട്ടത്തായമ്പകയിൽ ആരുമായാണ് കൂടുതൽ യോജിപ്പ് തോന്നിയിട്ടുള്ളത്?

ഉ: തൃത്താലകേശവനുമായുള്ള ആ ഇണക്കം പിന്നീട് ആരുമായും കിട്ടിയിട്ടില്ല. പല്ലാവൂർക്കുഞ്ഞുകുട്ടൻ, മണിയൻ, കല്ലൂർ രാമൻകുട്ടി, പൂക്കാട്ടിരി ദിവാകരൻ, മട്ടന്നൂർ ശങ്കരൻകുട്ടി എന്നിവരോടൊപ്പം കൊട്ടിവരുന്നുണ്ട്. ചേർച്ച കൂടുതൽ തോന്നുന്നത് ശങ്കരൻകുട്ടിയോടൊപ്പം കൊട്ടുമ്പോഴാണ്. അദ്ദേഹത്തിന് സംഗീതബോധം കൂടും.

ചോ: പഞ്ചവാദ്യത്തിൽ ഇടയ്ക്ക വാദനസങ്കല്പത്തെ താങ്കൾ മറികടന്നു. ഈ പരിഷ്കാരത്തെക്കുറിച്ച് അറിഞ്ഞാൽ നന്നായിരുന്നു?



ഉ: സംഗീതമുള്ളയാൾക്ക് മാത്രം ഇണങ്ങുന്ന വാദ്യമാണ് ഇടയ്ക്ക. പതിനാറാമത്തെ വയസ്സിൽ തന്നെ പ്രഗത്ഭരായ കലാകാരന്മാരുള്ള പഞ്ചവാദ്യത്തിൽ ഇടയ്ക്ക കൊട്ടാൻ എനിക്ക് അവസരമുണ്ടായി. അന്നമനട അച്യുതമാരാർ, പരമേശ്വരമാരാർ. പീതാംബരമാരാർ, പുറത്തുവീട്ടിൽ നാണുമാരാർ തുടങ്ങിയ തിമില ആശാന്മാർ, വെങ്കിച്ച സ്വാമി. പുന്നത്തൂർ മാധവൻനായർ, അലനല്ലൂർ കൃഷ്ണൻകുട്ടി നമ്പീശൻ തുടങ്ങിയ പേരുള്ള മദ്ദളക്കാർ. എന്റെ അച്ഛൻ പട്ടരാത്ത് ശങ്കരമാരാർ ഇടയ്ക്ക. ഇവരുടെ ഇടയിലേക്കാണ് പതിനാറുകാരനായ ഞാൻ ഇടയ്ക്കയുമായി ചെല്ലുന്നത്. മങ്കട ആയിരനാഴി കോവിലകത്ത് വച്ച് ആ പഞ്ചവാദ്യ സമയത്താണ് ഞങ്ങൾ ആദ്യമായി മുഖത്തോടുമുഖം കാണുന്നത്. അച്ഛൻ ഇടയ്ക്കയിൽ ഒരു താളവട്ടം കൊട്ടിതന്നു. ഞാൻ അതു കൊട്ടിക്കാണിച്ചു. പിന്നീട് ഇടയ്ക്കകെത്ത് അച്ഛനും മകനും എന്ന പതിവായി.

പഞ്ചവാദ്യത്തിനു കാലം നിരത്തികൊടുക്കുന്നത് ഇടയ്ക്കക്കാരനാണ്. തൃപുട വട്ടത്തിലെ താളസമയങ്ങളിൽ ഞാൻ ഏതെങ്കിലും പാട്ട് ഇടയ്ക്കയിൽ വായിക്കാറുണ്ട്. തെച്ചിമന്ദാരം തുളസീ..., ആത്മവിദ്യാലയമേ...., ശരണമയ്യപ്പാ... തുടങ്ങിയവ മിശ്രചായ്പിൽ ഇടയ്ക്കയിൽ ശ്രുതി ചേർത്ത് വായിക്കാം. എണ്ണങ്ങൾ കൊട്ടുന്നതിനു പകരം ആ താളവട്ടത്തിൽ സംഗീതം വരുത്തുന്നു എന്നുമാത്രം.

ചോ: ഈ രീതി സാർവ്വത്രികമായിത്തീരാത്തത് എന്തുകൊണ്ടാണ്?

ഉ: സംഗീതബോധമില്ലാത്ത ഇടയ്ക്കക്കാരാണ് അധികവും എന്നതുതന്നെ കാരണം.

ചോ: പഞ്ചവാദ്യത്തിനുവന്ന പരിഷ്കാരങ്ങൾ എന്തൊക്കെയാണ്?

ഉ: പണ്ട് തിമില ഇങ്ങനെ മൂപ്പിക്കില്ലായിരുന്നു. അനുഷ്ഠാനം പോലെ എഴുന്നള്ളിപ്പിന് മാത്രമായിരുന്നു പഞ്ചവാദ്യം. അച്യുതമാരാരും പീതാംബരമാരാരും ചേർന്നാണ് താളവട്ടം ഭാഗിച്ചു കൊട്ടാൻ തുടങ്ങിയത്. അത് നല്ലൊരു പരിഷ്കരണമായി. മാങ്കുറുശ്ശി ചാത്തരപ്പണിക്കർ മദ്ദളം തനിയെ താളവട്ടം കൊട്ടുന്നതുകണ്ട ഓർമ്മുണ്ട്. മദ്ദളത്തിൽ ഭാഗിച്ചു കൊട്ടുന്ന സമ്പ്രദായം തുടങ്ങിവച്ചത് വെങ്കിച്ചൻ സ്വാമിയും മാധവൻനായരുമാണ്. 9 തിമില, 4 മദ്ദളം എന്നിങ്ങനെ ഒന്നരമണിക്കൂർ പഞ്ചവാദ്യമായാൽ അന്നത് ഗംഭീരമായിരുന്നു.

ചോ: പഞ്ചവാദ്യത്തിൽ നായകത്വം ആർക്കാണ്?

ഉ: തിമില പ്രമാണിക്കു തന്നെ. ഏത് അഞ്ജനായ ആൾ അവിടെ നിന്നാലും പഞ്ചവാദ്യ നിയന്ത്രണം അയാളുടെ കൈയിലാവും.

ചോ: നാല്പതു കൊല്ലത്തോളമായി തൃശൂർ പൂരത്തിന് താങ്കൾ ഇടയ്ക്കകൊട്ടുന്നു. ഇടയ്ക്കയിൽ കൂടുതൽ യോജിപ്പ് തോന്നുന്നത് ആരുടെ കൂടെ കൊട്ടുമ്പോഴാണ്?

ഉ: ആലിപ്പറമ്പ് ശിവരാമ പൊതുവാളുടെ കൂടെ.

ചോ: പഞ്ചവാദ്യത്തിലെ മികച്ച കലാകാരന്മാരെന്ന് താങ്കൾക്കു തോന്നിയിട്ടുള്ളവർ ആരെല്ലാമാണ്?

ഉ: പഴയ പഞ്ചവാദ്യത്തിന്റെ പ്രൗഢി നഷ്ടപ്പെട്ടു. എങ്കിലും കൊട്ടാനറിയാവുന്നവരുണ്ട്. പല്ലാവൂർ സഹോദരന്മാർ, കലാമണ്ഡലം പരമേശ്വരൻ, കേളത്ത് കുട്ടപ്പൻ, തങ്കപ്പൻ, വിജയൻ, മധു, വൈക്കം ചന്ദ്രൻ, കീഴില്ലം ഗോപാലകൃഷ്ണൻ, പോരൂർ ഉണ്ണികൃഷ്ണൻ എന്നിവർ നല്ല തിമിലക്കാരാണ്. തൃക്കൂർ രാജൻ, ചെർപ്പുളശ്ശേരി ശിവൻ, വാസു വാരിയർ, തങ്കമണി , കുനിശ്ശേരി ചന്ദ്രൻ, പാലൂർ ഗോപാലകൃഷ്ണൻ, കപ്പിങ്ങാട് വാസുദേവൻ നമ്പൂതിരി എന്നിവർ മദ്ദളത്തിൽ പ്രാവീണരാണ്. കാക്കയൂർ അപ്പുക്കുട്ടമാരാർ, തിച്ചൂർ മോഹനൻ, തിരുവില്വാമല ഹരി, ജയൻ, പല്ലശ്ശന സുധാകരൻ ഇവരുമായി ഇടയ്ക്കയിൽ യോജിച്ചുപോകാം.

ചോ: പഞ്ചവാദ്യത്തിന്റെ അവതരണശൈലിയിൽ എന്തെങ്കിലും മാറ്റങ്ങൾ ആവാമെന്നു തോന്നുന്നുണ്ടോ?

ഉ: പഞ്ചവാദ്യത്തിന്റെ ആരംഭത്തിൽ പലപ്പോഴും കൊമ്പ് അപ്രസക്തമാവുന്നു. പല ശ്രുതിയിലുള്ള കൊമ്പുകൾ, ഇവ വിദഗ്ദ്ധരല്ലാത്തവർ കൈകാര്യം ചെയ്യുമ്പോൾ ലയം നഷ്ടപ്പെടുന്നു. കൊമ്പിന്റെ നാദത്തിനിടയിൽ തിമില ശബ്ദം പുറത്തു കേൾക്കില്ല. കലാശങ്ങളുടെ സമയത്തുമാത്രം കൊമ്പുവിളിച്ചാൽ പോരേ എന്നു തോന്നിയിട്ടുണ്ട്.

ചോ: ഇടയ്ക്ക ഉപയോഗിച്ച് സ്വന്തമായ ചില ആവിഷ്കാരങ്ങൾ നടത്തിയതിനെക്കുറിച്ച് വിശദീകരിക്കാമോ?

ഉ: ഒതുക്കി വായിക്കുമ്പോഴേ ഇടയ്ക്കയിൽ ശ്രുതിയും സംഗീതവും ഉണ്ടാവൂ. അഞ്ച് ഇടയ്ക്ക, രണ്ടു മദ്ദളം, രണ്ടു കൊമ്പ്, രണ്ടുതാളം ഇവ ഉൾപ്പെടുത്തി ഇടയ്ക്ക പഞ്ചവാദ്യം ആവിഷ്കരിക്കുകയുണ്ടായി. വൈകുന്നേരം നാലുമണി കഴിഞ്ഞാലേ ഈ വാദ്യരൂപം അവതരിപ്പിക്കാനാവൂ. വെയിലിന്റെ മൂപ്പും ഇടയ്ക്കയുടെ ശബ്ദവും തമ്മിൽ ബന്ധമുണ്ട്. കേരളീയ വാദ്യങ്ങളായ തിമില, മദ്ദളം, മിഴാവ്. വില്ല്, കൊമ്പ്. ഉടുക്ക് ഇവ യോജിപ്പിച്ച് ഇടയ്ക്ക പ്രമാണ വാദ്യമാക്കി 'താളവാദ്യ കച്ചേരി' രൂപപ്പെടുത്തി. ആദിതാളം പിടിച്ച് വായിക്കുക. ഒരേ യിനം തന്നെ പലവാദ്യങ്ങളിൽ വേറിട്ടു കേൾക്കുമ്പോഴും അത് കൂടിക്കലർന്ന് കേൾക്കുമ്പോഴും പ്രത്യേക അനുഭവം ഉണ്ടാകുന്നു. മൃദംഗം, ഫിഡിൽ, ഘടം, ഗഞ്ചിറ ഇവ പക്കമൊക്കി ഇടയ്ക്കയിൽ കീർത്തനക്കച്ചേരിയും നടത്തിയിട്ടുണ്ട്.



ചോ: വാദ്യകലകളുടെ കാസറ്റിലൂടെയുള്ള ആസ്വാദത്തിന് എത്രത്തോളം പരിമിതികളുണ്ട്?

ഉ: നേരിൽ കണ്ട് ആസ്വദിക്കേണ്ടവയാണ് തായമ്പകയും പഞ്ചവാദ്യവുമൊക്കെ. ആ പരിമിതി കാസറ്റുകേൾക്കുമ്പോൾ ഉണ്ടാവും. സ്റ്റുഡിയോയിൽ നല്ലൊരു സദസ്സിന്റെ അഭാവത്തിൽ. അപ്പോഴത്തെ മാനസികാവസ്ഥ വച്ചുകൊണ്ട് കൊട്ടുന്നത് കലാകാരനെ സംബന്ധിച്ചിടത്തോളം തൃപ്തിയായിക്കൊള്ളണമെന്നുമില്ല. ഏതൊരു കലാരൂപത്തിന്റെയും അവതരണം ജനങ്ങൾക്കു മുന്നിലാവണം. അവരുമായുള്ള മൗനസംവാദത്തിലൂടെ മാത്രമേ കല പൂർണ്ണമാവൂ. കാസറ്റിലൂടെ കല ശാശ്വതമാവില്ല. വിദേശത്തുള്ള ഒരാൾക്ക് തായമ്പക കേൾക്കണമെന്നു തോന്നിയാൽ തൽക്കാലം കാസറ്റ് എന്ന സൗകര്യമുണ്ട് എന്നുമാത്രം.

ചോ? കേരളീയ വാദ്യവിശേഷങ്ങൾ വിദേശികൾ എങ്ങനെ സ്വീകരിക്കുന്നു? താങ്കളുടെ അനുഭവം എന്താണ്?

ഉ: 1968-ൽ യേശുദാസിന്റെ സംഘത്തോടൊപ്പം മോസ്ക്കോവിൽ പര്യടനം നടത്തി. വിദേശികൾക്ക് ഇടയ്ക്കയുടെ നാദം എന്നും അദ്ഭുതമാണ്.

(ശേഷം 65-ാം പേജിൽ)

(17-ാം പേജിൽ നിന്നും തുടർച്ച)

ബാഹ്യശക്തികളുടേയും ഇടപെടലുകൾക്ക് വിധേയമാക്കാതെ മുന്നോട്ടുപോകാൻ ശേഷനു കഴിയും എന്ന യാഥാർത്ഥ്യം ഇന്ത്യയിലെ എല്ലാ അധികാരികൾക്കും അറിയാം. അതുകൊണ്ടുതന്നെയാണ് ആരും ശേഷനെതിരേ കരവാളുയർത്താത്തത്. ഉ. യർത്തുന്നവരാകട്ടെ ദയനീയമായി പിൻതിരിയുന്ന കാഴ്ച നാം പലവുരുകണ്ടിട്ടുള്ളതുമാണ്.

## അധികാരത്തിന്റെ അസ്ത്രവിദ്യകൾ

**1990**-ൽ ഇലക്ഷൻ കമ്മീഷണറായി ടി. എൻ. ശേഷൻ അധികാരമേറ്റു. പെരിശ്ശാസ്ത്രി വരെയുള്ള കമ്മീഷണർമാർ ഇരുന്ന കസേരയിലേക്കുതന്നെയാണ് ശേഷനും ചെന്നിരുന്നത്. പക്ഷേ അത്രനാളും ആ കസേരയിൽ ഇരുന്നവരാരും മനസ്സിലാക്കാത്ത, മനസ്സിലായെങ്കിൽത്തന്നെ തങ്ങളുടെ അധികാരത്തെ ക്രിയാത്മകമായി പ്രയോഗിക്കാൻ ഭയന്നിരുന്ന വഴികളിലൂടെ സഞ്ചരിക്കാനാണ് ടി. എൻ. ശേഷൻ ആഗ്രഹിച്ചത്. ഓരോ ദിനവും ആ ആഗ്രഹത്തെ സഫലീകൃതമാക്കാൻ കഴിഞ്ഞുവെന്നതാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം. ഇലക്ഷൻ കമ്മീഷണർ

**ഇന്ത്യൻ കാഴ്ചകൾ നല്കുന്ന വ്യഥ സ്വന്തം മനസ്സിന്റെ അഗാധസാഗരത്തെ ക്ഷുഭിതമാക്കുന്നവയാണെന്ന് ശേഷൻ പറയാറുണ്ട്. ഇതും ഒരു പബ്ളിസിറ്റി ശ്രമമാണെന്നു പറയുന്നവരുണ്ടാകാം. പക്ഷേ ആരുമറിയാത്ത സന്ദേഹിതമായ ഒരു മനസ്സ് ശേഷനിൽ നമുക്കു കാണാം.**



മാർ സാധാരണ 'സായിപ്പിനെ കാണുമ്പോൾ കവാത്തുമറക്കുന്ന' വരായിരുന്നു. രാഷ്ട്രീയത്തിലൂടെ നേടിയ ഔന്നത്യം കൊണ്ട് ഏതു സ്ഥാനത്തെയും വിറകൊള്ളിക്കാം എന്നു കരുതിയിരുന്നവർക്ക് കണക്കുകൂട്ടലുകൾ തെറ്റാൻ തുടങ്ങിയത് ടി. എൻ. ശേഷൻ ഇലക്ഷൻ കമ്മീഷണർ ആയതോടെയാണ്.

കേന്ദ്ര ഭരണനേതൃത്വത്തിനു മാത്രമായിരുന്നില്ല ശേഷനോടു ക്രൗര്യമുണ്ടായത്. പ്രതിപക്ഷകക്ഷികൾക്കും രുചിക്കുന്നതായിരുന്നില്ല ശേഷന്റെ ചെയ്വനകൾ. അതുകൊണ്ടുതന്നെയാണല്ലോ ശേഷനെതിരെ ചില സന്ദർഭങ്ങളിൽ നിലപാടെടുക്കാൻ പ്രതിപക്ഷപാർട്ടികളും പ്രേരിതരായത്. അതിനവർ നല്കിയ വിശദീകരണം ശേഷനിലൂടെ ഏകാധിപത്യപ്രവണത തിരിച്ചുവരാൻ സാദ്ധ്യതയുണ്ട് എന്നാണ്. പക്ഷേ അപ്പോഴൊന്നും തെല്ലും കുലുക്കമില്ലാത്ത നിലപാടു സ്വീകരിക്കാൻ ശേഷന് കഴിഞ്ഞു. ഇലക്ഷൻ കമ്മീഷണറുടെ അധികാരപരിധി നിജപ്പെടുത്താൻ തുല്യാധികാരമുള്ള രണ്ടുപേരെക്കൂടി ഇലക്ഷൻ കമ്മീഷനിൽ ഉൾപ്പെടുത്തി, എം.എസ്. ഗില്ലിനേയും, ജി.വി. ജി. കൃഷ്ണമൂർത്തിയേയും. ഇത് ശേഷൻ എന്ന ഒറ്റയാനെ തളയ്ക്കുക എന്ന ലക്ഷ്യത്തോടെയായിരുന്നു. ഒരിക്കലും വിവാദങ്ങളിൽ പെടാതെ. സർവ്വ അധികാരശക്തികളെയും തെല്ലുവിനയത്തോടും ഭയത്തോടും സമീപിച്ചിരുന്ന രണ്ടുപേരുടെ സാന്നിദ്ധ്യം വഴി ഭൂരിപക്ഷനിലപാടെന്ന ഓമനപ്പേരിൽ ശേഷന്റെ ആജ്ഞാശക്തിയെ ഫ്രീസ് ചെയ്യുക എന്നതായിരുന്നു ഈ നീക്കത്തിന്റെ പിന്നിലുണ്ടായിരുന്ന ഗൂഢലക്ഷ്യം. ഇവിടെയും പതറുന്നതായിരുന്നില്ല ശേഷന്റെ ഹൃദയസ്ഥൈര്യം.

പലപ്പോഴും പലരും പറഞ്ഞുകേട്ട ഒരു പല്ലവിയുണ്ട്. 'ശേഷന് പബ്ളിസിറ്റിയിൽ അമിതതാത്പര്യമുണ്ടത്രേ. അതിനാണ് അയാൾ ഈ വിവാദങ്ങളൊക്കെ സൃഷ്ടിക്കുന്നത്.' പക്ഷേ ഇതുപറയുന്നവർ ഓർക്കാത്ത ഒന്നുണ്ട്. ഇന്ത്യൻ ബ്യൂറോക്രസിയുടെ ജീർണ്ണമായ വർത്തമാനകാലാവസ്ഥ. യതൊരു ക്രഡിബിലിറ്റിയുമില്ലാതെ. ജനഹിതത്തിന്റെ ആഴങ്ങളിൽ തെല്ലും സ്പർശിക്കാതെ സംഭവിച്ചതെല്ലാം നല്ലതിന്, സംഭവിക്കുന്നതും നല്ലതിന്, സംഭവിക്കാനുള്ളതും നല്ലതിന് എന്ന ഗീതാഭാഷ്യത്തിന് അർത്ഥവ്യതിയാനം വരുത്തി ജീവിക്കുന്നവരാണ് ഇന്ത്യൻ ബ്യൂറോക്രസിയിൽ അധികംപേരും. അവർക്കിടയിൽ ശേഷനെപ്പോലെ ഔന്നത്യം പുലർത്തുന്ന വ്യക്തിത്വത്തോട് അമർഷം ഉണ്ടാവുക സ്വാഭാവികമാണ്. തനിക്കെതിരേ നീണ്ടുവരുന്ന വിമർശനശരങ്ങളുടെ അർത്ഥമില്ലായ്മ നന്നായി അറിയുന്നതുകൊണ്ടാണ് ശേഷൻ ഒരു പതിഞ്ഞ ചിരിയോടെ ഇങ്ങനെ പറയുന്നത്. 'ഞാൻ ശേഷൻ. അൽസേഷനെപ്പോലെ ഒരു ശേഷൻ. ഞാൻ ഇടയ്ക്ക് കുരയ്ക്കും, ഇടയ്ക്ക് കടിക്കും. അതെന്റെ രീതിയാണ്'! പബ്ളിസിറ്റി തന്റെ ലക്ഷ്യമല്ലെന്നും, സ്വാഭാവികമായി താൻ മീഡിയകളുടെ ശ്രദ്ധയെ ആകർഷിക്കുകയാണെന്നും ശേഷന് നന്നായറിയാം. അതുകൊണ്ടുതന്നെയാണ് ഏതുവിവാദമുയർത്തുന്ന ടെൻഷനും ഒരു കർണ്ണാടകരാഗം ആസ്വാദിക്കുന്നതോടെ ശേഷനിൽ നിന്നും വിട്ടകലുന്നത്.

## ആകുലമായ മനസ്സ്

**ഇ**ന്ത്യൻ കാഴ്ചകൾ നല്കുന്ന വ്യഥ സ്വന്തം മനസ്സിന്റെ അഗാധസാഗരത്തെ ക്ഷുഭിതമാക്കുന്നവയാണെന്ന് ശേഷൻ പറയാറുണ്ട്. ഇതും ഒരു പബ്ളിസിറ്റി ശ്രമമാണെന്നു പറയുന്നവരുണ്ടാകാം. പക്ഷേ ആരുമറിയാത്ത സന്ദേഹിതമായ ഒരു മനസ്സ് ശേഷനിൽ നമുക്കു കാണാം. ഇന്ത്യൻ ജനാധിപത്യത്തിന്റെ നിലനില്പിലൂടെ പൊതുജനതാത്പര്യങ്ങൾ സംരക്ഷിക്കാൻ എത്രമാത്രം കഴിയുന്നു എന്ന ആകുലത ശേഷനെ നിരന്തരം അലട്ടുന്നതാണ് . ഇന്ത്യയിലെ ദരിദ്രനാരായണന്മാർ അഭിമുഖീകരിക്കുന്ന ദുരന്തങ്ങൾക്ക് യാതൊരു അറുതിയും വരുന്നില്ലെന്നും. അതുണ്ടാകാതെ നാം നേടിയ സ്വാതന്ത്ര്യവും ജനാധിപത്യവും അർത്ഥരഹിതമാണെന്നും വിശ്വസിക്കുന്ന ഒരു മനസ്സാണ് ടി. എൻ. ശേഷന്റേത്.

ഭ്രാന്തൻനായ്. ഭ്രാന്തൻകാള, അൽസേഷ്യൻ, ഖൽനായക് എന്നിങ്ങനെ നിരവധി വിശേഷണങ്ങൾ പത്രക്കാരും രാഷ്ട്രീയക്കാരും ശേഷന് ചാർത്തി നല്കിയിട്ടുണ്ട്. ഇവരൊക്കെ പറയുന്ന മുട്ടുന്യായം ', ഇയ്യാൾ സ്വന്തമായാണ് തീരുമാനമെടുക്കുന്നത്' എന്നാണ്. സ്വന്തമായി തീരുമാനമെടുക്കാനുള്ള അധികാരം ഭരണഘടന തന്നെ നല്കുന്ന സ്ഥാനത്താണ് ശേഷൻ ഇരിക്കുന്നതെന്നൊന്നും ആരും ചിന്തിക്കാറില്ലെന്നു മാത്രം. ചിന്തിച്ചാൽത്തന്നെ ലോകത്തിന്റെ അച്ചുതണ്ടെന്നു



സ്വയം വിശ്വസിച്ച് മൂഢസ്വർഗ്ഗത്തിൽ ജീവിക്കുന്നവർ അതൊന്നും ഗൗരവമായെടുക്കുന്നില്ല. പുതിയ ലോകത്ത് അസഹിഷ്ണുത ഭീകരരൂപിയാകുന്നു എന്നും അതിനുകാരണം വിജ്ഞാനം വിവേകത്തെ കീഴടക്കുന്നതാണെന്നും ശേഷൻ വിശ്വസിക്കുന്നു. ഇത് പുതിയ ലോകക്രമത്തെ തകിടം മറിക്കുന്നതാണന്നും. ഇവിടെ ജാഗ്രതയാണ് ആവശ്യമെന്നും ശേഷൻ നമ്മോടു പറയുന്നു.

ഇരുപത്തഞ്ചു ശതമാനം വരുന്ന ഇന്ത്യയിലെ ചേരിനിവാസികൾക്കുവേണ്ടി സംസാരിക്കുകയും അവരെ ആ സാഹചര്യത്തിൽ നിലനിർത്താൻ ശ്രമിക്കുന്നതാരെന്ന് പരസ്യമാക്കുകയും ചെയ്യുക വഴി ശേഷനെതിരേ ശത്രുപക്ഷം ചേരാൻ മത്സരമാണ്. ഈ മത്സരലക്ഷ്യമെന്തെന്ന് ഏതൊരാൾക്കും വളരെവേഗം മനസ്സിലാകുന്നതാണ്.

തിരഞ്ഞെടുപ്പിനെപ്പറ്റി നിരവധി അനുഭവങ്ങൾ ടി. എൻ. ശേഷൻ വ്യക്തമാക്കിയിട്ടുണ്ട്. വോട്ടെണ്ണുന്നതായിരുന്നു രംഗം. ശേഷൻ ഒന്നും അത്ര ഗൗരവമായി ശ്രദ്ധിക്കുന്നില്ല എന്ന ഭാവത്തിൽ എല്ലാം ശ്രദ്ധിച്ചുകൊണ്ട് ഇരിക്കുന്നുണ്ടായിരുന്നു. വോട്ടെണ്ണിക്കൊണ്ടിരുന്ന ഉദ്യോഗസ്ഥൻ 68, 69, 60 എന്നാണ് എണ്ണി മുന്നേറിയത്. മറ്റൊരിക്കൽ ഒരു സംസ്ഥാന മുഖ്യമന്ത്രി പ്രസ്താവിച്ചു. 'ആര് ജയിക്കുന്നു എന്നതല്ല പ്രശ്നം. വോട്ടെണ്ണിക്കഴിഞ്ഞാൽ റിട്ടേണിംഗ് ഓഫീസർ ഞങ്ങളുടെ സ്ഥാനാർത്ഥികളുടെ പേരു മാ[illegible]ജയിച്ചതായി പ്രഖ്യാപിക്കും.' ഈ രീതിയിൽ നീതിരഹിതമായിരുന്നു നമ്മുടെ തിരഞ്ഞെടുപ്പു രംഗം. യാതൊരു തത്ത്വദീക്ഷയുമില്ലാതെ അതാതുകാലത്തെ സ്വാധീനവലയങ്ങളിൽപ്പെട്ടായിരുന്നു ഇന്ത്യയിലെ ഇലക്ഷൻ നടന്നിരുന്നത്.



## 1996

**നാം** ഒരു തിരഞ്ഞെടുപ്പിനെ അഭിമുഖീകരിക്കുകയും ഫലമറിയാനുള്ള കൗതുകത്തിൽ ദിനങ്ങൾ പിന്നിടുകയുമാണല്ലോ. ഈ തിരഞ്ഞെടുപ്പിൽ ടി. എൻ. ശേഷൻ എന്ന ഇലക്ഷൻ കമ്മീഷണർ വിരാട് രൂപിയായി ഓരോ ഇന്ത്യൻ ഗ്രാമങ്ങളിലും, നഗരവിസ്തൃതികളിലും നിറഞ്ഞുനിന്നിരുന്നു. ഇതിന് കാരണമെന്തെന്ന് നാം ചിന്തിക്കേണ്ടതാണ്.

തിരഞ്ഞെടുപ്പു പെരുമാറ്റച്ചട്ടം ആവിഷ്കരിക്കുകവഴി ധൂർത്തിന്റെ സർവ്വപഴുതുകളും അടയ്ക്കുകയായിരുന്നു ടി. എൻ. ശേഷൻ. ഭീമമായ പിരിവിലൂടെയും , സ്വന്തമാക്കിയ അഴിമതിപ്പണത്തിലൂടെയും ഇന്ത്യയിലെ ഇലക്ഷൻ ഒരു കാർണിവല്ലാക്കി മാറ്റാനായിരുന്നു ഓരോ രാഷ്ട്രീയക്കാരന്റും താത്പര്യം. ഒരു നിയമസഭാമണ്ഡലത്തിൽ ഒരു കോടിരൂപ വരെ മുടക്കാൻ ഒരുങ്ങിയിരുന്ന രാഷ്ട്രീയഭിക്ഷാംദേഹികൾക്ക് ഇത്തവണ തെറ്റുപറ്റി. അവരെ സംഭീതരാക്കിക്കൊണ്ട് ശേഷൻ നിയോഗിച്ച ക്യാമറക്കണ്ണുകൾ ഓരോ വഴിയിലൂടെയും ചുറ്റിനടന്നു. പ്രധാനമന്ത്രി നരസിംഹറാവുവെന്നോ, കേന്ദ്രമന്ത്രി കെ.കരുണാകരനെന്നോ വ്യത്യാസമില്ലാതെ ആ ക്യാമറാക്കണ്ണുകൾ സദാ ജാഗ്രതയോടെ നാലുപാടും വീക്ഷിച്ചുകൊണ്ടിരുന്നു. ഇതൊരു അലോസരമായിരുന്നു രാഷ്ട്രീയക്കാർക്ക്. പക്ഷേ അവരുടെ അലോസരമൊന്നും തെല്ലും ഗൗരവമായെടു[illegible] തന്റെ ഔദ്യോഗിക കൃത്യനിർവ്വഹണവുമായി ശേഷൻ മുന്നോട്ടു പോയി.

വോട്ടിംഗ് ബൂത്തിനരികെ അക്രമവും, ആരവവും ഉയർത്താൻ ഇത്തവണ രാഷ്ട്രീയക്കാർ ശ്രമിച്ചില്ല. കേരളത്തിലെ ഇലക്ഷൻ ദിനം പൂർണ്ണമായും ശാന്തമായിരുന്നു. മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിലും ഏതാണ്ട് ഇതു തന്നെയായിരുന്നു അവസ്ഥ. ഇതിന് നാം അഭിനന്ദനം അറിയിക്കേണ്ടത് രാഷ്ട്രീയക്കാരെയല്ല മറിച്ച് ടി. എൻ. ശേഷൻ എന്ന മലയാളിയെയാണ്. നിയമം എഴുതിവെയ്ക്കാൻ മാത്രമുള്ളതല്ലെന്നും, നടപ്പിലാക്കാനുള്ളതാണെന്നും ബോദ്ധ്യമാക്കുകയായിരുന്നു ഈ തിരഞ്ഞെടുപ്പിലൂടെ ടി. എൻ. ശേഷൻ. ഇന്ത്യക്കാരന് നിയമം അനുസരിക്കാൻ യാതൊരു വിഷമവുമില്ലെന്നും. ശിക്ഷയുണ്ടെന്നറിഞ്ഞാൽ ഏതു നിയമവും അവൻ അനുസരിക്കുമെന്നും കഴിഞ്ഞുകൊണ്ടിരിക്കുന്ന ഇലക്ഷൻ നമ്മെ ഓർമ്മിപ്പിക്കുന്നു.

തന്റെ മിടുക്കുകൊണ്ടാണ് ഇതൊന്നും നടക്കുന്നതെന്ന് ശേഷൻ ഡംഭു പറയുന്നില്ല. മറിച്ച് നിയമം അതിന്റെ വഴിക്കു സഞ്ചരിക്കുന്നു എന്ന ഭാവമാണ് അദ്ദേഹത്തിന് . ഇതേക്കുറിച്ചു ചോദിച്ചാൽ കൃഷ്ണകൃതാർത്ഥതയോടെ ശേഷൻ ഇങ്ങനെയാവും പറയുക- ' ഞാനൊരു ശേഷനാണ്. അൽസേഷൻപോലൊരു ശേഷൻ. ഞാൻ കുരയ്ക്കും. ഞാൻ കടിക്കും. അതെന്റെ രീതിയാണ്.'

(19-ാം പേജിൽ നിന്നും തുടർച്ച)

അക്രമങ്ങളെപ്പറ്റി വ്യക്തമായ തെളിവുകൾ എന്റെ പക്കലുണ്ട്. തിരഞ്ഞെടുപ്പ് അതിക്രമങ്ങളെക്കുറിച്ച് അടിക്കണക്കിനുള്ള ചിത്രങ്ങൾ എന്റെ പക്കലുണ്ട്. ഒരാൾ മോട്ടോർസൈക്കിളിൽ വന്ന് ഒരു നാടൻ തോക്കെടുത്തു വെടിപൊട്ടിക്കുന്നു. എല്ലാ വോട്ടർമാരും പോളിംഗ് ബൂത്തിൽനിന്നും ഓടിയൊളിക്കുന്നു. തിരഞ്ഞെടുപ്പ് അവിടെത്തീരുന്നു. ബൂത്ത് കൈയേറുന്നു. സുരക്ഷിതത്വമില്ലാത്ത നിയമസമാധാനപാലനം, പ്രത്യേകിച്ച് തിരഞ്ഞെടുപ്പുവേളകളിൽ, നമ്മുടെ യൂണിഫോമിട്ട സഹോദരന്മാർക്കെതിരായി ഞാനൊന്നും പറയുന്നില്ല. അവരും കൊടിയ അനീതി അനുഭവിക്കുന്നവരാണ്. അട്ടിമറി, ബൂത്തു പിടിച്ചടക്കൽ, അക്രമം ഇവ തിരഞ്ഞെടുപ്പിനു മുമ്പും പിമ്പുമുള്ള സ്ഥിരം രീതിയായി മാറുന്നു. അന്തിമമായി ഒരു പുസ്തകം നമുക്കുണ്ട്. "പെരുമാറ്റസംഹിത" കോഡ് ഓഫ് കോൺടാക്റ്റ്." ബ്രിട്ടനിൽ 1727-ൽ ഹൊറേയ്സ് വാൾപോളിന്റെ കാലത്താണ് പ്രത്യേക പെരുമാറ്റച്ചട്ടങ്ങൾ നിർദ്ദേശിക്കുന്ന 'ലാ ഓഫ് ഒക്കേഷണൽ കോൺഫോർമിറ്റി' ആദ്യമായി നടപ്പിലാക്കിയത്. യഥാർത്ഥത്തിൽ നിയമത്തിന്റെ പേര് തെറ്റിദ്ധാരണാജനകമാണെങ്കിലും, എല്ലാവരും പ്രോട്ടസ്റ്റന്റ് ആയിരിക്കണമെന്നു നിയമം അനുശാസിച്ചു. നമുക്ക് ഒരവസരത്തിലും പെരുമാറ്റച്ചട്ടമില്ല. നാം ഒരു സംഹിതയോടും, പെരുമാറ്റച്ചട്ടത്തോടും യോജിക്കുന്നില്ല. എന്തു ചെയ്തിട്ടും രക്ഷപ്പെടാമെങ്കിൽ അതാണ് നമ്മുടെ പെരുമാറ്റച്ചട്ടം. ഗവർണ്ണറായാലും, മന്ത്രിയായാലും മറ്റു ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരായാലും ശരി, തിരഞ്ഞെടുപ്പുപ്രക്രിയ ആരംഭിക്കുന്നതിനു തൊട്ടുമുൻപ് പലതും അവർ തുടങ്ങിവയ്ക്കും, അവസാനിപ്പിക്കും. അല്ലെങ്കിൽ ആനുകൂല്യങ്ങൾ പ്രഖ്യാപിക്കും.

എല്ലാവരും തിരഞ്ഞെടുപ്പ് ഒറ്റദിവസംകൊണ്ടു നടത്തണമെന്ന് ആവശ്യപ്പെടുന്നു. "ഒരു സ്ഥലത്തെ തിരഞ്ഞെടുപ്പ് മറ്റൊരു സ്ഥലത്തെ തിരഞ്ഞെടുപ്പിനെ ബാധിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല." ഞാനും അപ്രകാരം ചിന്തിക്കുന്ന ഒരു വ്യക്തിയാണ്. പക്ഷേ, നമ്മുടെ ആഭ്യന്തരവകുപ്പിലെ സെക്രട്ടറിയോടു ഞങ്ങൾ ചോദിച്ചാൽ അദ്ദേഹം പറയും. "കഴിഞ്ഞതവണ ശേഷൻതന്നെ പറഞ്ഞു തിരഞ്ഞെടുപ്പുകൾ നാലുദിവസം വിട്ടു നടത്തുവാൻ. ഒരുസ്ഥലത്തുനിന്നും മറ്റൊരു സ്ഥലത്തേക്ക് ഉദ്യോഗസ്ഥന്മാരെയും മറ്റും കൊണ്ടുപോകേണ്ടതുണ്ട്. അതുകൊണ്ട് രണ്ടു തിരഞ്ഞെടുപ്പുകൾക്കിടയിൽ കുറഞ്ഞത് നാലു ദിവസമെങ്കിലും സമയം വേണം." ഞാൻ അവരോടു പറഞ്ഞു. നമ്മുടെ രാജ്യത്തിന്റെ സ്ഥിതിയനുസരിച്ച് എനിക്കു ധാരാളം പൊലീസുകാരെ വേണം: അപ്പോൾ നമ്മുടെ കേന്ദ്ര ഗവൺമെന്റുതന്നെ പറയുകയാണ്. പൊലീസുകാരെ ചോദിക്കുവാൻ ശേഷന് അധികാരമില്ലെന്ന്. അങ്ങനെ ഒരു നാടകം വേറെ നടക്കുന്നു. എനിക്ക് ഒരു കഥ ഓർമ്മ വരുന്നു. ഒരിക്കൽ ഭിക്ഷ ചോദിച്ചുകൊണ്ട് ഒരാൾ ഒരു വീട്ടിന്റെ മുന്നിലെത്തി. ആ വീട്ടിന്റെ പൂമുഖത്തു പുതിയതായി വിവാഹം കഴിച്ചുകൊണ്ടു വന്ന മരുമകൾ നില്പുണ്ടായിരുന്നു. അവൾ പതുക്കെ ഭിക്ഷക്കാരനോടു പറഞ്ഞു, "ദയവായി പോകൂ! അത്ര മഹാമനസ്കരല്ല ഈ വീട്ടിലെ ആളുകൾ." അയാൾ യാത്രയായി. അപ്പോഴേക്കും അമ്മാവിയമ്മ അവിടെ വന്നു. അവർ ചോദിച്ചു. "ആരാടീ, ആ പോയത്?" "ഒരു ഭിക്ഷക്കാരൻ" എന്നു മറുപടി. "നീ അവന്റെയടുക്കൽ എന്തു പറഞ്ഞു?" അമ്മാവിയമ്മ ആക്രോശിച്ചു. "ഈ വീട്ടിൽനിന്നും ഭിക്ഷ ലഭിക്കില്ല" എന്നു പറഞ്ഞു. അമ്മാവിയമ്മ വീണ്ടും അലറി, "നീ ആരാടീ, ഈ വീട്ടിൽനിന്നും ഭിക്ഷ കൊടുക്കില്ല എന്നു പറയുവാൻ? അവനെ ഇങ്ങു വിളിച്ചുകൊണ്ടു വാടീ!" ഭിക്ഷക്കാരൻ തിരികെ വിളിക്കപ്പെട്ടു. അവനോടായി അമ്മാവിയമ്മ പറഞ്ഞു. "ഈ വീട്ടിൽ, 'ഇല്ല' എന്നു പറയുവാനുള്ള അധികാരം എനിക്കു മാത്രമുള്ളതാണ്. അല്ലാതെ എന്റെ മരുമകൾക്കുള്ളതല്ല."

പലരും എന്നോടു ചോദിച്ചു. ഗൗരവപൂർവ്വമല്ലാതെ തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിനെ ഞാൻ എന്തുകൊണ്ടു തടയുന്നില്ല എന്ന്. പക്ഷേ, ആരെയെങ്കിലും ഒഴിച്ചുനിറുത്തണമെന്നു തീരുമാനിക്കാനുള്ള അവകാശം ആർക്കാണ്? എനിക്കറിയാം, കർണ്ണാടകത്തിൽ ഒരാൾ തനിച്ച് ഒരു പാർട്ടിയുണ്ടാക്കി. പ്രസിഡന്റും, സെക്രട്ടറിയും, ഖജാൻജിയും, അംഗവുമെല്ലാം അയാൾതന്നെ. പാർട്ടിയുടെ പേര് "ഹോട്ടെപക്ഷ". അല്പമെങ്കിലും കർണ്ണാടകം അറിയുന്നവർക്കറിയാം ആ വാക്കിന്റെ അർത്ഥം. 'വയറിന്റെ പാർട്ടി' എന്നാണ്. എല്ലാ തിരഞ്ഞെടുപ്പുകളിലും അയാൾ മത്സരിച്ചു. മനഃപൂർവ്വം കഴുതപ്പുറത്തേറി സഞ്ചരിച്ചു, യാചിച്ചു. "മുഝേ ഭീ വോട്ട് ദേ ദോ." ( എനിക്കുകൂടി വോട്ടു തരൂ!) പരാജയത്തിൽ ഒരു റിക്കോർഡ് ഇടണമെന്ന് അയാൾ കരുതി. ഇന്നും നമുക്ക് അതുപോലെ ഒരു മാന്യനുണ്ട്, കാക്ക ജോഗിന്ദർ സിംഗ് "ഉർഫ് ധർതി പക്കട്". (ഞാനും ഇടംപിടിക്കട്ടെ) അദ്ദേഹം പറയുന്നതു നല്ലതായി എനിക്കും തോന്നി. പക്ഷേ, ഒരു സ്ഥാനാർത്ഥി ഗൗരവപൂർവ്വം മത്സരിക്കുന്നോ, അല്ലയോ എന്ന് ആരാണു നിശ്ചയിക്കേണ്ടത്? ഞാനാണ് അതു നിശ്ചയിക്കുന്നതെങ്കിൽ. അതു ജനാധിപത്യമായിത്തീരുന്നതെങ്ങനെ?

ബച്ചി കർക്കാടിയ ഇപ്പോൾ എഴുതുന്നുണ്ടോ എന്ന് എനിക്കറിഞ്ഞുകൂടാ. അവർ ഒരിക്കൽ എഴുതി. "ശേഷൻ റെയിൽവേ സ്റ്റേഷൻ തോറും നടന്ന് ട്രെയിനുകൾ റദ്ദുചെയ്യുകയാണ്. ഒരു സ്റ്റേഷൻ മാസ്റ്റർ ട്രെയിനുകൾ വരാൻ പച്ചക്കൊടി കാട്ടുന്നതുപോലെ. ശേഷൻ ചുറ്റും ചുവപ്പുകൊടി കാട്ടുന്നു എന്നു മാത്രം." ഒരു പത്രം ഒരിക്കൽ വിശേഷിപ്പിച്ചു: "മുഖ്യ തിരഞ്ഞെടുപ്പ് നീട്ടിവയ്പ് കമ്മിഷ്നർ."

നമ്മുടെ രാജ്യത്തു തെളിഞ്ഞുവരുന്ന ചിത്രം ഏതാണ്? ഇപ്പോൾ അപകടത്തിൽപ്പെട്ടിരിക്കുന്നത് നമ്മുടെ തിരഞ്ഞെടുപ്പുകൾ മാത്രമല്ല. നമ്മുടെ രാജ്യത്തിന്റെ ആത്മാഭിമാനംകൂടി അപകടത്തിലാണ്. എന്തെല്ലാം പണയത്തിലാണ്? ശേഷൻ നാശത്തിന്റെ സന്ദേശവാഹകനാണ്. തീർച്ചയായും ചില സുഹൃത്തുക്കൾ കരുതുന്നുണ്ടാവാം. എന്നാൽ യഥാർത്ഥത്തിൽ ഞാൻ ഒരു ശുഭാപ്തിവിശ്വാസിയാണ്. ഇപ്പോൾ നമ്മുടെ രാജ്യത്തു നടമാടുന്ന പലതും നാം തടഞ്ഞില്ലെങ്കിൽ രാജ്യത്തിന്റെ അഭിമാനവും, ഐക്യവുമെല്ലാം അപകടത്തിലാവും. ധനം, മതം, ജാതി തുടങ്ങിയവമൂലം ജനിക്കുന്ന തർക്കങ്ങൾ സമാധാനപരമായ രീതിയിൽ പരിഹരിക്കുന്നതിനു പകരം നാം അവയെല്ലാം കത്തിയുടെയും, തോക്കിന്റെയും തെറ്റായ വശംകൊണ്ടു പരിഹരിക്കുവാൻ ശ്രമിക്കുകയാണ്. ഭാവിതലമുറകളുടെ മനഃസമാധാനംകൂടി ഇന്നു പണയത്തിലാണ്. നാം എന്താണ് നമ്മുടെ കുഞ്ഞുങ്ങൾക്കുവേണ്ടി നീക്കിവയ്ക്കുന്നത്? എനിക്കു കുട്ടികളില്ലാത്തതുകൊണ്ട് വളരെ ആധികാരികമായി സംസാരിക്കാം. നമ്മുടെ സമൂഹത്തിൽ നിങ്ങൾക്ക് 98 ശതമാനം മാർക്കു വാങ്ങാം. നിങ്ങൾ മുന്നോക്കനായാലും, പിന്നോക്കനായാലും, പാശവക്കനായാലും നിങ്ങൾക്ക് എവിടെയും പ്രവേശം ലഭിക്കില്ല എന്നുമിരിക്കും. അല്ലെങ്കിൽ നിങ്ങൾ ആറുലക്ഷമോ, ഏഴുലക്ഷമോ നിങ്ങൾക്കു കഴിവുള്ള മറ്റു ലക്ഷങ്ങളോ കോഴ കൊടുക്കണം. അധികാരിവർഗ്ഗങ്ങളോടുള്ള അതൃപ്തിയും, വെറുപ്പും വളരെയധികം ഏറിയിരിക്കുന്നു. ഒരു ട്രാഫിക് പൊലീസുകാരനുപോലും തന്റെ അധികാരം ശരിയായി നടപ്പിൽ വരുത്തുവാൻ കഴിയുന്നില്ല. അധികാരിവർഗ്ഗത്തോടുള്ള അതൃപ്തിയും, വെറുപ്പും ഇന്നു പതുക്കെ സർവ്വവ്യാപകമായിരിക്കുകയാണ്. അഴിമതിയും, ധനശേഷിയും എല്ലായിടവും കൈയടക്കിക്കൊണ്ടിരിക്കുകയാണ്. അവശതകളുടെയും, ആവലാതികളുടെയും പരിഹാരസമ്പ്രദായങ്ങളിൽപ്പോലും ഒരുതരം വിശ്വാസമില്ലായ്മ വളർന്നുകൊണ്ടിരിക്കുന്നു. "എനിക്കെതിരേ, അനീതി കാട്ടിയിരിക്കുന്നു. ഞാൻ കോടതിയിൽ പോകണോ? ഞാൻ പൊലീസ് സ്റ്റേഷനിൽ പോകണോ? ഞാൻ എവിടെപ്പോകണം? എന്നാൽത്തന്നെ, എനിക്കു സാമാന്യനീതിയെങ്കിലും ലഭിക്കുമെന്ന് എന്താണുറപ്പ്? ആ ചോദ്യത്തിനു ഞാൻ ഉത്തരം പറയുന്നില്ല. ആരുടെ ഭാഗത്തും ഒരു ഉത്തരവാദിത്വവും ഇല്ല. ഞാൻ എല്ലാ കാര്യങ്ങളിലേക്കും കടക്കുന്നില്ല. ഈ ദോഷങ്ങളുടെയെല്ലാം ബാഹ്യപ്രതിഫലനം എന്താണ്? സാമൂഹിക അതിക്രമം. എപ്പോൾ ഒരു സമൂഹത്തിന് അതിനുള്ളിലെ ദുഃഖവും, വൈരാഗ്യവും അടക്കാനാവാതെ വരുന്നുവോ. അപ്പോൾ അക്രമത്തിന്റെ രൂപത്തിൽ അവയുടെ സ്ഫോടനം ഉണ്ടാകുന്നു. കാശ്മീരിൽ എന്താണു നടക്കുന്നതെന്ന് നേരിട്ടറിയാൻ ഞാൻ 1989-ൽ അവിടെപ്പോയി. മടങ്ങിവന്നു തയ്യാറാക്കിയ ഒരു റിപ്പോർട്ടിൽ ഞാൻ എഴുതി. "ഞാൻ ഒരു കാശ്മീരി ആയിരുന്നെങ്കിൽ ഞാൻ ഇപ്പോഴത്തെക്കാൾ അധികരിച്ച അക്രമം കാണിക്കുമായിരുന്നു." അവിടെ ഞാൻ ഒരു മുറി കണ്ടു. പത്തുക്ക് പത്തിനെക്കാൾ ചെറുത്. അതിൽ പത്തുപേർ. മൂന്നു പുരുഷന്മാരും, ഏഴു സ്ത്രീകളും താമസിക്കുന്നു. ചുവരുകളെല്ലാം വളരെയധികം സുഷിരങ്ങളുള്ള ഒരുതരം പൊളിഞ്ഞ പെട്ടിപ്പലകകൊണ്ടു തീർത്തതായിരുന്നു. തണുപ്പുകാലത്തു താപം മഞ്ഞുകട്ടയെക്കാൾ 15 ഡിഗ്രി താഴെപ്പോകും. ഈ പരിതഃസ്ഥിതിയിൽ പ്രകൃതിയുടെ പ്രാഥമികാവശ്യങ്ങൾക്കുകൂടി ഒരു പെൺകുട്ടി എങ്ങനെ ഇടം കാണും? ചോദിക്കാൻ ഞാൻ ധൈര്യപ്പെട്ടില്ല. നിങ്ങൾ അതുപോലൊരു സമൂഹത്തിൽ. മേല്പറഞ്ഞ ചുറ്റുപാടിൽ പെട്ടുപോയാൽ ആ സമൂഹം തീർച്ചയായും തകരും.

"നമുക്ക് തിരഞ്ഞെടുപ്പുകൾ എന്തിനാണ്?" ആരോ ഒരിക്കൽ എന്നോടു ചോദിച്ചു. "നമുക്ക് ഒരു ഇദി-അമീനെ നിയമിച്ചുകൂടേ?" ആ ചോദ്യത്തിനുത്തരം പറഞ്ഞു ഞാൻ സമയം കളയുന്നില്ല. ശരിയായ രീതിയിലുള്ള തിരഞ്ഞെടുപ്പുകളിൽക്കൂടി മാത്രമേ നമുക്കു നമ്മുടെ നാട്ടിൽനിന്നും പഴകിയ ജന്മി-കുടിയാൻ വ്യവസ്ഥിതിയുടെയും ജാതി. മത. വർഗ്ഗ ചിന്തകളുടെയും അവശിഷ്ടങ്ങൾ തുടച്ചെറിയാൻ സാധിക്കുകയുള്ളൂ. സാമ്പത്തികമായ ഉച്ചനീചത്വങ്ങൾ ഉന്മൂലനം ചെയ്യാൻ സാധിക്കുകയുള്ളൂ. ഈ രാജ്യത്തെ ഏറ്റവും വലിയ അപകടം വ്യക്തിപൂജയാണ്. അതുപോലെതന്നെയാണ് മൂല്യങ്ങളുടെ ഖണ്ഡനവും. ജാതിയും. മതവും അടിസ്ഥാനമാക്കിയുള്ള വേർതിരിവുകളും മറ്റനേകം കാര്യങ്ങളും. അവയെപ്പറ്റി എന്തെങ്കിലും കൂടുതലായി പറയുന്നത് വളരെ സൂക്ഷിച്ചുവേണം. ധാർമ്മികബോധത്തിന്റെ നഷ്ടമാണ് നമുക്കു വന്നിരിക്കുന്ന അടിസ്ഥാനപരമായ നഷ്ടം. ഗാന്ധിജിയിൽനിന്നും. സർദാർ പട്ടേലിൽനിന്നും. നെഹ്റുജിയിൽനിന്നും പൈതൃകമായി നമുക്കു ലഭിച്ച ഒരു സ്വഭാവ വൈശിഷ്ട്യം ഇന്നു നഷ്ടമായിരിക്കുന്നു. അല്ല! അവരിൽനിന്നു മാത്രം ദായക്രമമായി കിട്ടിയതല്ല ആ പൈതൃകം. ശ്രീരാമനിൽനിന്നും ശ്രീകൃഷ്ണനിൽനിന്നും നാം വിശ്വസിക്കുന്ന ഓരോ മതത്തിലുമുള്ള പരമപുരുഷനിൽനിന്നും ലഭിച്ചതാണ് ആ പൈതൃകം.

1993 ഒക്ടോബർ 2-നു പൂനയിൽ 'സപ്താഹിക് സകൽ' വാർഷിക പരിപാടിയിൽ ചെയ്ത പ്രസംഗത്തിൽനിന്ന് പ്രസക്ത ഭാഗം. ഇംപ്രിന്റ് ബുക്സ് പ്രസിദ്ധപ്പെടുത്തിയ 'ഭാരം നിറഞ്ഞ ഹൃദയം' എന്ന ഗ്രന്ഥത്തിൽ ഈ ലേഖനമുണ്ട്.





സുരേഷ് പിറവന്തൂർ

# മദ്യം വരുന്ന വഴികൾ



ഏപ്രിൽ ഒന്ന്: കേരളത്തിലെ ആന്റണി സർക്കാർ നാടെങ്ങും കൊട്ടിഘോഷിച്ച ചാരായനിരോധനത്തിന്റെ പെരുമ്പറ കേരളത്തിൽ മുഴങ്ങിയ ദിവസം. മദ്യപരെ സംബന്ധിച്ചിടത്തോളം ഈ പെരുമ്പറ ശബ്ദം ഉറക്കംവരാത്ത രാത്രികൾ സമ്മാനിച്ചപ്പോൾ വരാൻപോകുന്ന ദുർദ്ദിനങ്ങളുടെ തുടക്കമെന്നോണം വിദേശമദ്യങ്ങളുടെ വിലയിലും വമ്പിച്ച വർദ്ധനവുണ്ടായി.

യു.ഡി.എഫ് സർക്കാർ വീണ്ടും അധികാരത്തിൽ വന്നാൽ പൂർണ്ണ മദ്യനിരോധനം ഏർപ്പെടുത്തുമെന്നാണ് എ.കെ. ആന്റണി പറയുന്നത്. ചാരായനിരോധനം തന്റെ മുന്നണിയുടെ പെട്ടിയെ അനുഗ്രഹിക്കുമെന്നുതന്നെയാണ് അദ്ദേഹത്തിന്റെ വിശ്വാസം.

അങ്ങനെ ചാരായനിരോധനം നടപ്പായി. മദ്യനിരോധന സമിതിയുടെ നേതാക്കൾ ആന്റണിക്ക് വോട്ടുപിടിക്കാനുമിറങ്ങി. ഇതിനെല്ലാമിടയിൽ മദ്യപന്മാരുടെ ചില യഥാർത്ഥ പ്രശ്നങ്ങൾ പൊങ്ങിവന്നു. മദ്യപന്മാർ പലവിധമുണ്ട്.

മദ്യത്തിന് അടിമപ്പെട്ടവർ പരസ്പരം ചോദിക്കുന്നു: "ഇനി നമ്മൾ എന്തു ചെയ്യും?" ദൈവദൂതരെപ്പോലെ അവരുടെ രക്ഷയ്ക്കായി പലരും കേരളത്തിൽ ഉയർന്നുവന്നു. മെഡിക്കൽ സ്റ്റോറിലൂടെ ജിഞ്ചർബറീസ് വിൽക്കുന്നവർ, പഴയ വിപ്ളവാരിഷ്ടവുമായി വൈദ്യന്മാർ, കള്ളവാറ്റുകാർ ഇവരെല്ലാം മദ്യപന്മാരുടെ രക്ഷകന്മാരായി മാറി. ഇവരിൽ പലരും നൽകിയ ലഹരി വിലയ്ക്കുവാങ്ങിയ കുറെ പാവങ്ങൾ ഇതിനകം മരണത്തിലേക്ക് നയിക്കപ്പെട്ടു. ചിലർ തീരാവ്യാധി പിടിപെട്ട് കേരളത്തിലെ പല ആശുപത്രികളിലായി ചികിത്സയിൽ കഴിയുന്നു. ചാരായം കുടിക്കാൻ കഴിയാത്ത അവസ്ഥ ഉണ്ടായപ്പോൾ വിറയൽ ബാധിച്ച് തിരുവനന്തപുരം മെഡിക്കൽ കോളേജ് ആശുപത്രിയിൽ ചികിത്സയ്ക്ക് എത്തിയവരുടെ എണ്ണം നിരവധിയായിരുന്നു.

ഇത്തരം ഒരു സാഹചര്യത്തിലാണ് തിരുവനന്തപുരത്തെ പ്രമുഖരിൽ പലരും സ്വന്തം വീട്ടിൽത്തന്നെ ഒരു 'മിനി ഡിസ്റ്റിലറി' ഓപ്പൺ ചെയ്യാൻ നിർബന്ധിതരായത്. വീട്ടിൽ എങ്ങനെ നാടൻ സ്കോച്ച് നിർമ്മിക്കാം എന്ന വിഷയത്തെപ്പറ്റി ഭരണസിരാകേന്ദ്രത്തിലെ ഒരാൾ വിശദീകരിക്കുന്നു:

ആവശ്യമുള്ള ഉപകരണങ്ങൾ: വീട്ടിൽ പാചകത്തിനുപയോഗിക്കുന്ന ഒരു പ്രഷർകുക്കർ, കൂടാതെ നാലു മീറ്റർ റബർ ട്യൂബ്, കുറച്ച് ഐസ് വാട്ടർ.

ചാരായം നിർമ്മിക്കാൻ ഉപയോഗിക്കുന്ന 'കോട' നമുക്ക് വീട്ടിൽത്തന്നെ ഉണ്ടാക്കാം. അതിന് ബുദ്ധിമുട്ടുണ്ടെങ്കിൽ സ്ഥിരമായി കോട വീട്ടുപടിക്കൽ എത്തിക്കാനുള്ള സംവിധാനവുമുണ്ട്. നെടുമങ്ങാട്, ആര്യനാട്, കാട്ടാക്കട, നെയ്യാറ്റിൻകര തുടങ്ങിയ സ്ഥലങ്ങളിൽനിന്നും കുപ്പികളിലും പ്ളാസ്റ്റിക് ബാഗുകളിലുമായി നഗരത്തിലെ ചിലരുടെ വീടുകളിലെത്തിക്കാൻ ഏജൻസികൾ പരസ്പരം മത്സരിക്കുകയാണ്.

എങ്ങനെയാണ് നാടൻ സ്ക്കോച്ച് നിർമ്മിക്കുന്നത്?

അയാൾ ചിരിക്കുന്നു. പ്രഷർകുക്കറിൽ കോട ഒഴിക്കുക. അങ്ങാടിയിൽനിന്നും വാങ്ങിയ കുറച്ച് 'പട്ടകൾ' കൂടി ചേർത്താൽ ലഹരി കൂടും. കുറച്ച് മുന്തിരി, ആപ്പിൾ, ഓറഞ്ച് ഇതെല്ലാംകൂടി ഒരു മിക്സിയിൽ അടിച്ച് കോടയിൽ ചേർത്ത് പ്രഷർകുക്കറിന്റെ അടപ്പ് അടച്ചുവയ്ക്കുക. മുകളിലത്തെ വാൽവിൽ ഘടിപ്പിച്ചിരിക്കുന്ന റബർ ട്യൂബ് ഒരു കുപ്പിയുമായി ബന്ധിപ്പിച്ച് തണുത്ത വെള്ളത്തിൽ ഇറക്കിവയ്ക്കുന്നു. ഗ്യാസ് ഓൺ ചെയ്യുന്നതോടുകൂടി കുപ്പിയിൽ ധാരധാരയായി നാടൻ സ്കോച്ച് നിറയുന്നു. സായിപ്പിന്റെ സ്കോച്ചിനെപ്പോലും മറികടക്കുന്ന മുന്തിയ തരം സ്കോച്ചാണ് ഇതെന്ന് അയാൾ അവകാശപ്പെടുന്നു.

പ്രഷർകുക്കർ ഉപയോഗിച്ച് ചാരായം വാറ്റിയെടുക്കുമ്പോൾ പരിസരപ്രദേശങ്ങളിൽ യാതൊരുവിധ ഗന്ധവും അനുഭവപ്പെടുന്നില്ല എന്നത് ഈ പ്രവർത്തനത്തിലേക്ക് ആളുകളെ നയിക്കുന്നു.

പുറമേനിന്നും 'കോട' വാങ്ങുമ്പോൾ ഒരപകടം ഒളിഞ്ഞിരിക്കുന്നതായി പലരും ചൂണ്ടിക്കാട്ടുന്നുണ്ട്. ശർക്കര കലക്കി കറുവപ്പട്ടയും ചേർത്ത് വലിയ കലങ്ങളിലാക്കി ഭൂമിയിൽ കുഴിച്ചിടുന്ന പഴയ സമ്പ്രദായമാണ് ഇന്നും വാറ്റുകാർ പിൻതുടർന്നു പോകുന്നത്. ഈ കോട പരുവപ്പെടാൻ ഏഴു ദിവസങ്ങളെങ്കിലും എടുക്കും. ആവശ്യക്കാരുടെ എണ്ണം വർദ്ധിച്ചതോടെ കോട പരുവപ്പെടാൻ ചില കൃത്രിമ മാർഗ്ഗങ്ങളും കണ്ടുപിടിച്ചു. അതിൽ പ്രധാനം അമോണിയത്തിന്റെ പ്രയോഗമാണ്. കോടയിൽ കുറച്ച് അമോണിയം കൂടി ചേർത്തുവച്ചാൽ രണ്ടുദിവസംകൊണ്ട് കോട പരുവപ്പെടും. അമോണിയം കിട്ടാതെവരുമ്പോൾ പഴയ ബാറ്ററി തല്ലിപ്പൊട്ടിച്ച് കോടയിൽ ചേർക്കുന്ന പതിവും നെയ്യാറ്റിൻകര ഭാഗത്ത് നിലനിൽക്കുന്നുണ്ട്.

ഈ അപകടങ്ങളൊക്കെ മുന്നിൽ കണ്ട ചിലരെങ്കിലും വീടിന്റെ ഒരു ഒഴിഞ്ഞ കോണിൽ സ്ഥിരമായി കോട 'സ്റ്റോർ' ചെയ്യാനുള്ള ഒരു സ്ഥിര സംവിധാനം ചെയ്തിരിക്കയാണ്.

മദ്യം പല മാർഗ്ഗങ്ങളിലൂടെയും അതിർത്തി കടന്നെത്തുന്നുണ്ട്. കോഴിക്കോട്-കണ്ണൂർ ജില്ലകളിലെ മദ്യപന്മാരുടെ മനസ്സിൽ മാഹിയിലെ മദ്യക്കുപ്പികളെ എങ്ങനെ അതിർത്തി കടത്തി കൊണ്ടുവരാമെന്ന ചിന്ത മാത്രമേയുള്ളൂ. തിരുവനന്തപുരത്തെ മദ്യപന്മാർ കളിയിക്കാവിളയിലേക്കു നോക്കി ഇരിക്കുകയാണ്. മദ്യം പല മാർഗ്ഗങ്ങളിലൂടെയും കേരളത്തിന്റെ പല ഭാഗങ്ങളിലേക്കും ഒഴുകുന്നുണ്ട്. പക്ഷേ, ആവശ്യത്തിനു തികയുന്നില്ലെന്നേയുള്ളൂ.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ആ**ഴത്തിലുള്ള വികാരങ്ങളെ അനുഭവിക്കാനുള്ള കഴിവിനെ 'സെൻസിബിലിറ്റി' എന്നു വിളിക്കുന്നു. സംവേദ്യതയെന്നോ ഭാവസംദ്യബ്ധതയെന്നോ ഈ ഇംഗ്ലീഷ് വാക്കിനു തർജ്ജമ നല്കാം. കാഫ്കയ്ക്കും കനേറ്റിക്കും ഉണ്ടായിരുന്ന ഈ ഗുണം തീവ്രതയോടെ പ്രദർശിപ്പിച്ച വലിയ കലാകാരനാണ് റ്റോമാസ് ബേൺഹാർറ്റ് (Thomas Bernhard) എന്ന് ശ്രേഷ്ഠ·നിരൂപകനായ ജോർജ്ജ് സ്റ്റൈനർ പറഞ്ഞിട്ടുണ്ട്. സമകാലികമായ യൂറോപ്യൻ നോവൽ സാഹിത്യത്തിലെ അതിവിദഗ്ദ്ധന്മാരിൽ ഒരാളാണു ബേൺഹാർറ്റെന്നും സ്റ്റൈനർക്ക് അഭിപ്രായമുണ്ട്. എപ്പോഴും 'അളന്നുമുറിച്ച' രീതിയിൽ കാര്യങ്ങൾ വിശദമാക്കുന്ന നിരൂപകനാണു സ്റ്റൈനർ. സാഹിത്യത്തിലേക്കുള്ള അന്തർദൃഷ്ടി വ്യാപാരത്തിൽ അദ്ദേഹത്തെ സമീപിക്കാൻ അധികം നിരൂപകരില്ല. അതുകൊണ്ട് ഞാൻ ബേൺഹാർറ്റിന്റെ "Concrete" എന്ന നോവൽ കൈയിലെടുത്തു. വായിച്ച് അവസാനിപ്പിക്കുന്നതുവരെ അതു താഴെ വച്ചതുമില്ല. ചേതന അല്ലെങ്കിൽ ബോധം ചിലപ്പോൾ അത്യന്താവസ്ഥയിൽ എത്തും. ആ അവസ്ഥയെ ഭാവനാപരമായി പ്രകാശിപ്പിക്കുന്ന ഉദാത്തമായ നോവലാണ് 'കോൺക്രീറ്റെ'ന്നു ഗ്രഹിക്കുകയും ചെയ്തു.

മനുഷ്യനു സ്വന്തം കഴിവുകളെക്കുറിച്ച് അറിവുണ്ട്. പക്ഷേ സത്യം അവനിൽനിന്നു വളരെ അകലെയായി വർത്തിക്കുന്നു. ഈ കഴിവുകൾക്കും സത്യത്തിനും ഇടയ്ക്കുള്ള വിടവിനെ ഇല്ലാതാക്കി സത്യസാക്ഷാത്കാരത്തിനു ശ്രമിക്കുന്നതു വ്യർത്ഥതയാണെന്ന് ബേൺഹാർറ്റ് കരുതുന്നു. ഈ വിചാരത്തിനു കലയുടെ രൂപം നല്കിയപ്പോൾ ജനിച്ചതാണ് "കോൺക്രീറ്റെ"ന്ന നോവൽ. റുഡൊൾഫ് എന്ന മദ്ധ്യവയസ്കൻ ജർമ്മൻ ഗാനരചയിതാവായ മെൻഡൽസ്സോണിനെക്കുറിച്ച് (Mendelssohn) പ്രൗഢമായ ഗ്രന്ഥം എഴുതാനായി ഗവേഷണം നടത്തുന്നു. അദ്ദേഹത്തെക്കുറിച്ചുള്ള എത്രയെത്ര ഗ്രന്ഥങ്ങളും പ്രബന്ധങ്ങളുമാണു റുഡൊൾഫ് ശേഖരിച്ചത്! പത്തു വർഷത്തെ പ്രയത്നം. പക്ഷേ പുസ്തകത്തിന്റെ ആദ്യത്തെ വാക്യംപോലും അദ്ദേഹത്തിനു എഴുതാൻ കഴിഞ്ഞില്ല. അന്യൂനവും ഉജ്ജ്വലവുമായ ഗ്രന്ഥമെഴുതാൻ അദ്ദേഹത്തിനു തത്പരത്വമുണ്ട്. പക്ഷേ ആദ്യത്തെ വാക്യം തൂലികയിൽ നിന്നു കടലാസ്സിലേക്കു വീഴുന്നില്ല. കാരണം അദ്ദേഹത്തിന്റെ സഹോദരി ചെലുത്തുന്ന സ്വാധീനത തന്നെ. സർഗ്ഗ പ്രക്രിയയ്ക്കു സഹോദരൻ ശ്രമിച്ചാൽ സഹോദരി ആ യത്നത്തിനു തടസ്സമുണ്ടാക്കും. എഴുതിയതു പിടിച്ചുവാങ്ങി കീറി ദൂരെയെറിയാനും അവൾക്കു മടിയില്ല. റുഡൊൾഫ് താമസിക്കുന്നിടത്തു സഹോദരി വന്നു താമസിക്കാൻ തുടങ്ങിയിട്ട് ആഴ്ചകൾ ഏറെയായി. ജാന്യുഎരി 26-ാംന് അവൾ തിരിച്ചുപോകും. റുഡൊൾഫ് തീരുമാനിച്ചു 27-ാംന് കാലത്തു നാലുമണിക്കു ഗ്രന്ഥരചന ആരംഭിക്കുമെന്ന്. ആധിപത്യ പ്രവണതയുള്ള ഏതിനെക്കുറിച്ചും സംശയദൃഷ്ടിയുള്ള സഹോദരി പോയി. ജോലി ആരംഭിക്കണമെങ്കിൽ ഗ്രന്ഥങ്ങളും പ്രബന്ധങ്ങളും മറ്റു കുറിപ്പുകളും വേണ്ടമട്ടിൽ അടുക്കിവയ്ക്കണം. റുഡൊൾഫ് അങ്ങനെ ചെയ്യാൻ തുടങ്ങി. ധിഷണയെസ്സംബന്ധിച്ച എന്തെങ്കിലും ചെയ്യണമെങ്കിൽ നമുക്കു മറ്റു മനുഷ്യരുടെ സാമീപ്യം പാടില്ല. സ്വാതന്ത്ര്യവും വേണം. പക്ഷേ പോയ സഹോദരി തിരിച്ചുവരില്ല എന്നതിന് എന്താണുറപ്പ്? ഒരിക്കൽ വീയന്നപ്പട്ടണത്തിലേക്കു തീവണ്ടി കയറിപ്പോയ സഹോദരി കുറെക്കാലത്തേക്കു തിരിച്ചുവരില്ലെന്നു സഹോദരൻ വിചാരിച്ചെങ്കിലും രണ്ടോ മൂന്നോ മണിക്കൂർ കഴിഞ്ഞപ്പോൾ തിരിച്ചെത്തി. സഹോദരനോടുകൂടി വളരെക്കാലം പാർക്കുകയും ചെയ്തു. അതു തന്നെ ഇപ്പോഴും സംഭവിക്കില്ലേ? ആർക്കറിയാം? ആദ്യത്തെ വാക്യം എങ്ങനെ എഴുതണം, ഏതെല്ലാം വാക്കുകൾ വേണം എന്നൊക്കെ റുഡൊൾഫ് ആലോചിക്കുമ്പോൾത്തന്നെ സഹോദരിയുടെ കാല്പെരുമാറ്റത്തിന്റെ ശബ്ദം പുറത്തുനിന്ന് ഉയരുന്നുണ്ടോ എന്ന് അദ്ദേഹം കാതോർത്തു ഇരിക്കുകയായിരുന്നു. റുഡൊൾഫ് വീട്ടിൽ ഒറ്റയ്ക്ക്. സ്വന്തം നാഡിമിടിപ്പുപോലും അദ്ദേഹത്തിനു കേൾക്കാം. പക്ഷേ ആദ്യത്തെ വാക്യം എഴുതാൻ കഴിഞ്ഞില്ല. അപ്പോഴേക്കും വിദൂരതയിലായ സഹോദരിയുടെ "അദൃശ്യ സാന്നിദ്ധ്യം" അദ്ദേഹം അറിയുന്നുണ്ടാവാം. പരോക്ഷമായ സ്വാധീനതയ്ക്ക് അദ്ദേഹം അടിമപ്പെടുന്നുണ്ടാവാം.

> മനുഷ്യനു സ്വന്തം കഴിവുകളെക്കുറിച്ച് അറിവുണ്ട്. പക്ഷേ സത്യം അവനിൽനിന്നു വളരെ അകലെയായി വർത്തിക്കുന്നു. ഈ കഴിവുകൾക്കും സത്യത്തിനും ഇടയ്ക്കുള്ള വിടവിനെ ഇല്ലാതാക്കി സത്യസാക്ഷാത്കാരത്തിനു ശ്രമിക്കുന്നതു വ്യർത്ഥതയാണെന്ന് ബേൺഹാർറ്റ് കരുതുന്നു. ഈ വിചാരത്തിനു കലയുടെ രൂപം നല്കിയപ്പോൾ ജനിച്ചതാണ് "കോൺക്രീറ്റെ"ന്ന നോവൽ.

സാർകോയിഡോസിസ് (Sarcoidosis) എന്ന രോഗത്താൽ അവശനായിത്തീർന്നവനാണ് റുഡൊൾഫ്. (ശ്വാസകോശങ്ങളിലും കരളിലും ചെറിയ മുഴകൾ വരുന്നതാണു സാർകോയിഡോസിസ്) പക്ഷേ സഹോദരിക്ക് അതിനെക്കുറിച്ചു വിചാരമൊന്നുമില്ല. മെൻഡൽസ്സോൺ എന്ന പേരു സഹോദരൻ പറഞ്ഞാൽമതി അവൾക്കു ഭ്രാന്തിളകും. സ്പാനിഷ് ദ്വീപായ മജോർക്കയുടെ തലസ്ഥാന നഗരം പാൽമയിലേക്കു പോയാലെന്ത് എന്നുവരെ അയാൾ ആലോചിച്ചു. സഹോദരിയുടെ ഉപദ്രവം മാത്രമല്ല സ്വന്തം നാടിന്റെ ജീർണ്ണതയും അതിന് പ്രേരണ നല്കി. യൂറോപ്പിന്റെ പബ്ളിക് 'ലാവറ്ററി'യാണ് തന്റെ രാജ്യവും അതിന്റെ തലസ്ഥാനവും. അവിടെ ഇരിമ്പുകസേരയിലിരുന്നുകൊണ്ടു റുഡൊൾഫ് വിചാരിച്ചു താൻ പാൽമയിലെ തെരുവുകളിലൂടെ ഓടുന്നുവെന്ന്. സാർകോയിഡോസിസ് കൊണ്ടു സ്വന്തം വീട്ടിന്റെ പുറത്തേക്കുപോലും ഇറങ്ങാൻ കഴിയാത്ത റുഡൊൾഫാണ് പാൽമയിലെ രാജരഥ്യകളിലൂടെ ഓടുന്നത്! ഇപ്പോൾ തന്റെ നഗരത്തിൽ-വീയന്നയിൽ-അധമത്വവും ബുദ്ധിശൂന്യതയും മാത്രമേയുള്ളു. പണം കൊള്ളയടിക്കുന്ന രാഷ്ട്രീയക്കാരേ ഇവിടെയുള്ളു. കല രോഗാർത്തമായ ഹാസ്യനാടകമാണ് ഇവിടെ. സാഹിത്യം പേടിസ്സ്വപ്നവും. (നമ്മുടെ നാടിനെ ലക്ഷ്യമാക്കിയല്ല ബേൺഹാർറ്റ് പറയുന്നത്. വീയന്നയെ ഉദ്ദേശിച്ചാണ്) നഗരത്തിലെ ഏതാളിനെക്കണ്ടാലും റുഡൊൾഫ് തകരും. അദ്ദേഹത്തിന്റെ ഉറ്റ ചങ്ങാതി പൊൾ വിറ്റ്ഗൻഷ്ടൈൻ [വിശ്വവിഖ്യാതനായ ദാർശനികൻ വിറ്റ്ഗൻഷ്ടൈന്റെ അനന്തരവൻ-ലേഖകൻ] ഭ്രാന്തുവന്നു മരിച്ചു. റുഡൊൾഫിന്റെ കൂട്ടുകാരി-ചിത്രകാരി-തൂങ്ങിമരിച്ചു. ഏതു വ്യക്തിയിൽനിന്നും എല്ലാം പിടിച്ചെടുത്ത് ആ വ്യക്തിയെ കരിയിലപോലെയാക്കുന്ന നഗരം. പത്രങ്ങളിലാകെ രാഷ്ട്രീയ മാലിന്യം. Journalistic dirt എന്നുപറയാം. കഴിയുന്നതും വേഗം ഇവിടെനിന്നു രക്ഷ പ്രാപിക്കണം.

റുഡൊൾഫ് പാൽമയിലേക്കു പോയി. പക്ഷേ പിടിവിടാത്ത ഭൂതംപോലെ ഒരോർമ്മ അദ്ദേഹത്തെ അലട്ടി. പതിനെട്ടുമാസം മുൻപ് റുഡൊൾഫ് പാൽമയിലെത്തിയപ്പോൾ അന്ന എന്നൊരു യുവതിയെ പരിചയപ്പെട്ടിരുന്നു. അവളുടെ പ്രിയതമൻ ബാൽക്കണിയിൽനിന്നു ചാടി ആത്മഹത്യ ചെയ്ത സ്ഥലം അവൾ റുഡൊൾഫിനെ കാണിച്ചുകൊടുത്തിരുന്നു. അന്നയ്ക്കു പാൽമയിൽ വന്നു താമസിക്കണം, അങ്ങനെ മരിച്ച ഭർത്താവിന്റെ അടുത്തു കഴിയണം എന്നായിരുന്നു ആഗ്രഹം. പക്ഷേ ജർമ്മനിയിൽ താമസിക്കാൻ കഴിയാത്തവൾക്കു പാൽമയിലെങ്ങനെ താമസിക്കാനാവും? അദ്ദേഹം ശവപ്പറമ്പിലേക്കു പോയി. അവിടെ കോൺക്രീറ്റിൽ വച്ച മാർബിൾ പ്ളാക്കിൽ (plaque) അന്നയുടെയും പ്രിയതമന്റെയും പേരുകൾ കൊത്തിവച്ചിരിക്കുന്നു. റുഡൊൾഫ് മരണകാരണം പോർട്ടറോടു ചോദിച്ചു. 'ആത്മഹത്യ' എന്ന വാക്കാണ് അയാൾ പറഞ്ഞത്. റുഡൊൾഫ് താമസിക്കുന്നിടത്തു തിരിച്ചെത്തി. ഒരുപാട് ഉറക്കഗ്ഗുളിക കഴിച്ചു. ഇരുപത്തിയാറു മണിക്കൂറിനുശേഷം അത്യന്താവസ്ഥയിലെത്തിയ ഉത്കണ്ഠയോടുകൂടി ഉണർന്നു.



പി. കേശവദേവ്

> "വള്ളത്തോളിന്റെ കവിതയും ചങ്ങമ്പുഴയുടെ കവിതയും തമ്മിൽ എന്തേ വ്യത്യാസം?"
> "വള്ളത്തോൾക്കവിത സൂര്യപ്രകാശമാണ്. അത് താമരപ്പൂവിൽ വീണാൽ ഓരോ ഇതളും വേർതിരിഞ്ഞുകാണാം. കവി വസ്തുക്കളെ മൂർത്തമായി ആവിഷ്കരിക്കുന്നു എന്ന് അർത്ഥം. ചങ്ങമ്പുഴക്കവിത പൂനിലാവാണ്. അതു താമരപ്പൂവിൽ വീണാൽ ഓരോ ദലവും വേർതിരിഞ്ഞു കാണുകില്ല. അവ്യക്തതയാർന്ന ഭംഗിയേയുള്ളൂ. 'മഗ്ദലനമറിയം' എന്ന വള്ളത്തോൾക്കാവ്യം വായിച്ചാലുണ്ടാകുന്ന മൂർത്ത പ്രതീതി ചങ്ങമ്പുഴയുടെ ഒരു കാവ്യവും ജനിപ്പിക്കില്ല."

ആക്രാന്തസ്വഭാവമുള്ള, ആകുലീകരണസ്വഭാവമുള്ള എന്ന അർത്ഥത്തിൽ ഇംഗ്ലീഷിൽ ഓവർവെൽമിങ് (Over-whelming) എന്നു പറയാറുണ്ടല്ലോ. ഈ നോവൽ അത്തരം വിശേഷണത്തിന് അർഹമാണ്. രാഷ്ട്രീയ കക്ഷികളും മതവിശ്വാസികളും ചേർന്ന് ആറര മില്യൻ ജനങ്ങളെ നിശ്ചേതനരാക്കുന്ന രാജ്യമാണ് തന്റേതെന്നു ബേൺഹാർറ്റ് പറഞ്ഞിട്ടുണ്ട്. അങ്ങനെ ജീവനറ്റ നോവലിസ്റ്റിന് അടുക്കും ചിട്ടയും കൈവരുത്താൻ കഴിയുന്നില്ല. ഗ്രന്ഥങ്ങളും ലേഖനങ്ങളും ക്രമമനുസരിച്ചുവയ്ക്കാൻ സാധിക്കാത്തതുകൊണ്ടാണ് റുഡൊൾഫിന് ആദ്യത്തെ വാക്യംപോലും എഴുതാൻ കഴിയാത്തത്. അടുക്കിവയ്ക്കാൻ സാധിക്കാത്തത് രാജ്യത്തിന്റെ ജീർണ്ണതകൊണ്ടും. ഭാഗ്യരഹിതനാണ് ഓരോ വ്യക്തിയും. ആ ഭാഗ്യക്കേടിൽനിന്ന് അയാൾക്ക് രക്ഷനേടാൻ കഴിയുന്നില്ല. "ഇറ്റലിയിലെ തടവറയിൽനിന്നു മോചനം നേടിയ യുദ്ധകുറ്റവാളി കുർത്ത് വൾറ്റ്ഹൈമിന്റെ (Kurt Waldheim) കൈ എന്ന് ഓസ്റ്റ്രിയ പിടിച്ചുകുലുക്കിയോ". എന്ന് അയാൾ പ്രസിഡന്റായോ അന്നു തുടങ്ങി ജീർണ്ണത. അതു ജനിപ്പിച്ച കറപ്ഷനാണ് റുഡൊൾഫിന്-ബേൺഹാർറ്റിന്-ബോധമണ്ഡലത്തിന്റെ അത്യന്താവസ്ഥ ഉളവാക്കിയത്. ആ സഹോദരിപോലും രാജ്യത്തിന്റെ പ്രതീകമാണ്.

സ്നേഹത്തിനും വിലയില്ല. ഓരോ സ്നേഹബന്ധവും ആത്മഹത്യയിൽ എത്തുന്നു. കോൺക്രീറ്റാണ് ആ തകർച്ചയുടെ മുകളിൽ. അതിനു പരിഹാരമില്ല. കോൺക്രീറ്റ് ഭേദിച്ചു പ്രേമത്തിന് പുഷ്പിക്കാൻ സാധിക്കുമോ?

1931-ൽ ഒരു ഡച്ച് കോൺവെന്റിൽ ജനിച്ച ബേൺഹാർറ്റ് 1989 ഫെബ്രുഎരിയിൽ മരിച്ചു. അമ്പത്തിയെട്ടാമത്തെ വയസ്സിൽ ചരമം. അതിനകം നൂറ്റുക്കണക്കിനു സമ്മാനങ്ങൾ നേടി അദ്ദേഹം. ഈ മഹാനായ സാഹിത്യകാരന് ആരാധകർ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. പരസ്പരവിരുദ്ധങ്ങളായ വികാരങ്ങളുടെ സംഘട്ടനങ്ങൾ സൃഷ്ടിച്ച് ആ പ്രവാഹത്തിലൂടെ വായനക്കാരെ ഒഴുക്കിക്കൊണ്ടുപോകുന്ന ബേൺഹാർറ്റ് നവീന സാഹിത്യമണ്ഡലത്തിൽ അനവരതം തിളങ്ങിക്കൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ നോവൽ വായിക്കുമ്പോൾ നമ്മൾ നമ്മളെത്തന്നെ ദർപ്പണത്തിലെന്നപോലെ കാണുന്നു. ("Concrete"-Thomas Bernhard-Translated by David McLintock-Quartet Encounters £ 5 = 95)

## കടക്കണ്ണിലെ പുഞ്ചിരി

**സി.**വി.രാമൻപിള്ളയുടെ 'മാർത്താണ്ഡവർമ്മ' ബഹുജനത്തിനു കിട്ടിയപ്പോൾ എന്തൊരു സെൻസേഷനായിരുന്നു! 'രാമരാജാബഹദൂർ' പ്രസിദ്ധപ്പെടുത്തിയപ്പോൾ ആദ്യത്തെ സെൻസേഷൻ പോയി. രണ്ടാമത്തെ നോവൽ വേറൊരു സെൻസേഷൻ ഉളവാക്കി. 'ബാല്യകാലസഖി'യെക്കുറിച്ചും 'ഖസാക്കിന്റെ ഇതിഹാസ'ത്തെക്കുറിച്ചും ഇതുതന്നെ പറയാവുന്നതാണ്. എന്നാൽ ഏതൊരു കലാസൃഷ്ടി അതാവിർഭവിച്ചകാലത്ത് സെൻസേഷനുളവാക്കിയോ അത് അമ്മട്ടിൽത്തന്നെ ശതാബ്ദങ്ങൾ കഴിഞ്ഞാലും നിലനിന്നാൽ അത് (കലാസൃഷ്ടി) നിസ്തുലമായ മാസ്റ്റർപീസാണെന്നു കരുതാം. ടോൾസ്റ്റോയിയുടെയും ദസ്തെയെഫ്സ്കിയുടെയും നോവലുകൾ പിന്നീടാവിർഭവിച്ച നോവലുകളാൽ പുറംതള്ളപ്പെട്ടിട്ടില്ല നവീന സാഹിത്യത്തിലേക്കു വന്നാൽ ദാനീലോ കീഷിന്റെ 'The Hour Glass' എന്ന നോവൽ ഇപ്പോഴും സെൻസേഷൻ സൃഷ്ടിച്ചുകൊണ്ട് മാസ്റ്റർപീസായി തിളങ്ങിക്കൊണ്ടിരിക്കുന്നു. കലാസൃഷ്ടികളെക്കുറിച്ചുള്ള ഈ സത്യത്തെ അവലംബിച്ചു നോക്കുമ്പോൾ മലയാള സാഹിത്യത്തിൽ ഉണ്ടാകുന്ന ചെറുകഥകളെക്കുറിച്ചും നോവലുകളെക്കുറി





ച്ചും 'പോരാ പോരാ' എന്നേ എനിക്കു പറയാൻ പറ്റൂ. എന്നാൽ സ്വതസ്സിദ്ധമോ അന്തർഭൂതമോ ആയ മേന്മ കണ്ടെടന്നുവരും അവയ്ക്ക്. ആ മേന്മയെ ഇതെഴുതുന്ന ആൾ എപ്പോഴും അംഗീകരിച്ചിട്ടുണ്ട്. ആ നിലയിൽ മേന്മയുള്ള പരിഹാസ കഥയാണ് ശ്രീ.എം.എം.മേനോന്റെ 'മൂന്നാം നിലയിലേക്കുള്ള കുതിപ്പ്' എന്നത് (കലാകൗമുദി). പെൻഷൻ പറ്റിയ ഒരധ്യാപകന്റെ രതിയെ-വൃദ്ധരതിയെ-കഥാകാരൻ കടക്കണ്ണിലെ പുഞ്ചിരിയോടെ കളിയാക്കുന്നു. ആ കളിയാക്കലിന് പറ്റിയ ആഖ്യാനവും സംഭവസന്നിവേശ ചാതുര്യവും അദ്ദേഹത്തിനുണ്ട്.

## ചോദ്യം, ഉത്തരം

"മരണഭയത്തെക്കാൾ വലിയ ഭയമില്ല. നിങ്ങൾക്കു മരണഭയമുണ്ടോ?"

"ഇല്ലെന്നുപറഞ്ഞാൽ നിങ്ങൾ വിശ്വസിക്കില്ല. ഇരുപത്തഞ്ചു വയസ്സുകഴിഞ്ഞാൽ ശരീരത്തിനു അപക്ഷയത്തിന്റെ കാലമാണ്. എന്റെ പ്രായമുള്ളവരുടെ കാര്യം പറയാനുമില്ല. എഴുപതു വയസ്സുകഴിഞ്ഞാൽ ഹൃദയം സ്വാഭാവികമായും ദുർബ്ബലമാകും. അതുകൊണ്ട് ഏതുസമയത്തും ഹൃദയസ്തംഭനം ഉണ്ടാകാം. ഞാനതിനു തയ്യാറെടുത്ത് ഇരിക്കുകയാണ്. മാത്രമല്ല അമിതമായി സിഗ്റ്റ് വലിച്ച് ഞാൻ യാതനയാർന്ന മരണത്തെ യാതനയില്ലാതെ ക്ഷണിച്ചുവരുത്തുകയും ചെയ്യുന്നു. ഈ പ്രസ്താവത്തിൽ ഒരു കാപട്യവുമില്ല."

"രാത്രിയിലെ ഏകാന്തത ഭയം ഉണ്ടാക്കുമോ?"

"തികഞ്ഞ ഏകാന്തതയാണെങ്കിൽ ഭയമില്ല. പക്ഷേ ഒരു മിന്നാമിനുങ്ങ് മുറിയിലേക്കു കടന്നുവന്നാൽ എനിക്ക് അസ്വസ്ഥതയുണ്ടാകും."

"ഒരു സംഭവത്തിന്റെ നൂതനത്വം എന്നും അതുപോലെതന്നെ ഇരിക്കുമോ?"

"ഇന്നലെച്ചെയ്തോരബദ്ധം
നാളത്തെയാചാരമാവാം.
ഇന്നത്തെ ഞെട്ടൽ നാളെ
പുളകമായി മാറും."

"ഇറ്റലിയിലെ ഇടതുപക്ഷ വിജയത്തെക്കുറിച്ച് എന്തു പറയുന്നു?"



ഹെൻട്രിക് ഇബ്സൻ

"ഒരു സംഭവത്തിന്റെ
നൂതനത്വം എന്നും
അതുപോലെതന്നെ
ഇരിക്കുമോ?"
"ഇന്നലെച്ചെയ്തോരബദ്ധം
നാളത്തെയാചാരമാവാം.
ഇന്നത്തെ ഞെട്ടൽ നാളെ
പുളകമായി മാറും."

"അല്പജ്ഞനായ ഞാൻ മുൻപു പറഞ്ഞില്ലേ ഒരാശയത്തിനും മരണമില്ലെന്ന്. കമ്മ്യൂണിസം അന്തർദ്ധാനം ചെയ്ത രാജ്യങ്ങളിൽ അതു വീണ്ടും വരും. റഷ്യ പഴയപോലെ യു.എസ്.എസ്.ആർ ആകും. അധികാരത്തിന്റെ സമനിലയ്ക്ക് അത് ആവശ്യകതയുമാണ്. അല്ലെങ്കിൽ അമേരിക്ക ഇന്ത്യയെ വിഴുങ്ങിക്കൊണ്ടിരിക്കുന്നതുപോലെ മറ്റു രാജ്യങ്ങളെയും വിഴുങ്ങും."

"ഏത് ആധിക്യവും വെറുപ്പ് ഉണ്ടാക്കുകയില്ലേ?"

"പുസ്തകങ്ങൾ വീട്ടിൽ ഒരുപാടായാൽ അവയോടു വെറുപ്പു തോന്നും. പണം ബാങ്കിൽ ഒരുപാടായാൽ അതിനോടു വെറുപ്പ് ഉണ്ടാകും. പക്ഷേ പുസ്തകങ്ങളുടെ ഉടമസ്ഥൻ ഒരു പുസ്തകം പോലും വേറൊരാൾക്ക് കൊടുക്കില്ല. ധനികൻ അഞ്ചുരൂപപോലും മറ്റൊരുത്തന് കടം നല്കില്ല."

"വള്ളത്തോളിന്റെ കവിതയും ചങ്ങമ്പുഴയുടെ കവിതയും തമ്മിൽ എന്തേ വ്യത്യാസം?"

"വള്ളത്തോൾക്കവിത സൂര്യപ്രകാശമാണ്. അത് താമരപ്പൂവിൽ വീണാൽ ഓരോ ഇതളും വേർതിരിഞ്ഞുകാണാം. കവി വസ്തുക്കളെ മൂർത്തമായി ആവിഷ്കരിക്കുന്നു എന്ന് അർത്ഥം. ചങ്ങമ്പുഴക്കവിത പൂനിലാവാണ്. അതു താമരപ്പൂവിൽ വീണാൽ ഓരോ ദലവും വേർതിരിഞ്ഞു കാണുകില്ല. അവ്യക്തതയാർന്ന ഭംഗിയേയുള്ളൂ. 'മഗ്ദലനമറിയം' എന്ന വള്ളത്തോൾക്കാവ്യം വായിച്ചാലുണ്ടാകുന്ന മൂർത്ത പ്രതീതി ചങ്ങമ്പുഴയുടെ ഒരു കാവ്യവും ജനിപ്പിക്കില്ല."

## ജി. പ്രകാശ്

ഉറങ്ങിക്കിടക്കുന്ന സുന്ദരി കണ്ണുകൾ തുറക്കുന്നതുപോലെ, രാത്രിയിൽ നിശാഗന്ധി വിടരുന്നതുപോലെ ശ്രീ. ജി. പ്രകാശിന്റെ 'പഴഞ്ചൊല്ലുകൾ' എന്ന ചെറുകഥ (മാതൃഭൂമി വാരിക) വിടരുന്നു. സമ്പൂർണ്ണമായി അതു വിടർന്നുനില്ക്കുമ്പോൾ ദ്രഷ്ടാവിന് ഹർഷാതിരേകം. തന്റേടക്കാരിയായ ഒരു പെൺകുട്ടിയോടു വിജാതീയനായ ഒരാൺകുട്ടിക്കു തോന്നുന്ന ആദ്യകാല കൗതുകവും പിന്നീട് അതു പ്രേമമായി മാറിയുള്ള വികസനവുമാണ് കഥാകാരന്റെ വിഷയം. അത്രകണ്ടു നൂതനമല്ലാത്ത ഇതിനെ ആവിഷ്കാര ചാരുതകൊണ്ട് നൂതനമാക്കിത്തീർത്തതിലാണ് ഇതിന്റെ കലാത്മകതയിരിക്കുന്നത്. പെൺകുട്ടിയുടെ സ്വഭാവ ചിത്രീകരണം കലയോടു ബന്ധപ്പെട്ട വിശ്വാസം ജനിപ്പിക്കുന്നു. അനായാസമായ ആഖ്യാനം വായനക്കാരെ ആഹ്ളാദിപ്പിക്കുന്നു. പ്രകാശ് കഥ പറയുകയാണെന്നു തോന്നുകയേയില്ല. ആ പെൺകുട്ടിയും അവളെ സ്നേഹിക്കുന്ന ബാലനും വാരികയുടെ താളുകളിൽനിന്ന് എഴുന്നേറ്റുവന്നു നമ്മുടെ മുൻപിൽ നില്ക്കുന്നു. ഇതിൽക്കൂടുതലായി ഒരു കഥാകാരനും ഒന്നും ചെയ്യാനില്ല.

## കമന്റുകൾ

"മലയാള നോവൽ ഇന്നെത്തിനില്ക്കുന്ന അവസ്ഥയിൽ നിന്നു പി. കേശവദേവിന്റെ നോവലുകളെ വിലയിരുത്തിയാൽ അവയിലേറെയും തള്ളിക്കളയേണ്ടതായി വന്നേക്കാം"-ശ്രീ.ജി.വിശ്വനാഥൻ കുങ്കുമം വാരികയിൽ എഴുതിയ വാക്യമാണിത്. സത്യം സത്യമായിത്തന്നെപ്പറയാൻ ഏറെ പ്രയാസമുണ്ട്. ആ ദുഷ്കരകൃത്യം അനുഷ്ഠിച്ചിരിക്കുന്നു വിശ്വനാഥൻ.

2. "ഫ്ളാബേറിന്റെ പ്രസിദ്ധമായ മദാംബവറി എന്ന നോവൽ അക്കാലത്തു മലയാളത്തിലേക്കു വിവർത്തനം ചെയ്തത് ഇവരിലൊരാളാണ്. (ആരെന്നു ഞാൻ മറന്നിരിക്കുന്നു)

-പ്രഫെസർ എം.കെ. സാനു കുങ്കുമം വാരികയിൽ. എൻ.എൻ. ഇളയതാണ് ആ നോവൽ ഭാഷാന്തരീകരണം ചെയ്തത്. തർജ്ജമയുടെ പേര് എന്തെന്ന കാര്യത്തിൽ. എനിക്കും ഓർമ്മക്കുറവ്. 'പ്രണയരംഗം' എന്നാണെന്നു തോന്നുന്നു പേര്.

3. ഇബ്സന്റെ 'റോസ്മർഷോം' 'മുല്ലയ്ക്കൽ ഭവനം' എന്ന പേരിൽ മലയാളത്തിലാക്കിയത് തകഴി എൻ.എൻ. ഇളയതാണെന്ന് ഓർക്കുന്നു-പ്രഫെ. എം.കെ.സാനു കുങ്കുമം വാരികയിൽ. റോസ്മർഷോം എന്നല്ല റോസ്മർസ്ഹോം എന്നാണ് പറയേണ്ടത്. അതു മലയാളത്തിലേക്കു കൊണ്ടുവന്നത് എൻ.എൻ. ഇളയതല്ല, സി.നാരായണപിള്ളയാണ്. ഓർമ്മ വഞ്ചിക്കും. അതുകൊണ്ട് സാനുവിനെ കുറ്റപ്പെടുത്തേണ്ടതില്ല. (ഇപ്സൻ എന്നാണു ശരിയായ ഉച്ചാരണം. പക്ഷേ ഇബ്സൻ എന്നു പറഞ്ഞാൽ മതി)

4. 'ആരോഗ്യനികേതനം', 'ആരണ്യക്' എന്നിവയോടു താരതമ്യപ്പെടുത്തുമ്പോൾ ആർ.കെ. നാരായണന്റെ കൃതികൾക്ക് ഉള്ളുറപ്പുള്ളതായി എനിക്കനുഭവപ്പെട്ടിട്ടില്ല.

-ശ്രീ.എൻ.പി. മുഹമ്മദ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ. ഇതു സത്യത്തിൽ സത്യമാണ്. ആർ.കെ.നാരായണൻ സാഹിത്യകാരനല്ല, ജേണലിസ്റ്റാണ്.

5. മോഹമുള്ളവരെ മുഴുവനും ഏതേതു പുസ്തകം വായിക്കണം എന്നു പറഞ്ഞുതന്ന് ലോക സാഹിത്യരംഗം പരിചയപ്പെടുത്തുന്ന എം.കൃഷ്ണൻ നായരുടെ ഈ സൽക്കർമ്മത്തെ ശ്ളാഘിക്കാതിരുന്നുകൂടാ-ശ്രീ.മാടമ്പുകുഞ്ഞുകുട്ടൻ 'ഭാഷാപോഷിണി'-യിൽ. അദ്ദേഹം തന്ന ഈ ഭൂഷണം ഞാൻ കൃതജ്ഞതയോടെ സ്വീകരിക്കുന്നു.

'ആരോഗ്യനികേതനം',
'ആരണ്യക്'
എന്നിവയോടു
താരതമ്യപ്പെടുത്തുമ്പോൾ
ആർ.കെ.നാരായണന്റെ
കൃതികൾക്ക്
ഉള്ളുറപ്പുള്ളതായി
എനിക്കനുഭവപ്പെട്ടിട്ടില്ല.
-ശ്രീ.എൻ.പി.മുഹമ്മദ്
മാതൃഭൂമി
ആഴ്ചപ്പതിപ്പിൽ.
ഇതു സത്യത്തിൽ
സത്യമാണ്.
ആർ.കെ.നാരായണൻ
സാഹിത്യകാരനല്ല,
ജേണലിസ്റ്റാണ്.

*       *       *       *

റെനേ ക്രീവെലിന്റെ 'Babylon' എന്ന നോവൽ ഫ്രഞ്ച് സറീയലിസത്തിലെ ഒരു നിസ്തുല കലാശില്പമായി നിരൂപകർ കൊണ്ടാടുന്നു. ആന്ദ്രേ ബ്രതോങ്, സാൽവതോർ ദാലി, എസ്റ പൗണ്ട് ഇവർക്ക് ആരാധ്യനായ പ്രബന്ധകാരനും നോവലിസ്റ്റുമായിരുന്നു ക്രീവെൽ. സറീയലിസത്തോടു ബന്ധപ്പെട്ട ബിംബങ്ങൾ വായനക്കാരെ സമാക്രമിച്ച് ആകുലാവസ്ഥ ജനിപ്പിക്കുമെങ്കിലും അനിർവാച്യമായ മഹത്ത്വവും സൗന്ദര്യവും ഇതിനുണ്ടെന്ന് പറയണം. ജറുസലം വിശുദ്ധം; ബാബിലോൺ ജീർണ്ണതയുടെ പ്രതീകം. പതിമൂന്നാമത്തെ വയസ്സിന്റെ വാതില്ക്കൽ എത്തിനില്ക്കുന്ന ഒരു പെൺകുട്ടി തന്റെ ഭവനമാകുന്ന ബാബിലോണിൽ എല്ലാ അസാന്മാർഗ്ഗികത്വങ്ങളും കാണുന്നു. അവളുടെ അച്ഛൻ സുന്ദരിയായ 'കസൻ' സിന്തിയയുമായി ഒളിച്ചോടുന്നു. അമ്മയുടെ പുതിയ കാമുകനെ അമ്മൂമ്മ വശത്താക്കുന്നു. പരിചാരിക പൂന്തോട്ടക്കാരനെ പ്രേമിച്ചിട്ടു കുത്തിക്കൊല്ലുന്നു. ഈ ദുഷ്ടതകൾക്കിടയിലൂടെ പെൺകുട്ടി വളർന്നുവന്ന് 'ഐഡന്റിറ്റി' കണ്ടെത്തുന്നു. Because of them, the most respectable homes are metamorphosed into Babylon എന്നു നോവലിൽ (പുറം 90) ഈ കലാശില്പത്തിന്റെ ലാവണ്യം അന്യാദൃശമാണ്. (Babylon-Rene' Crevel-Translated by Kay Boyle-Quartet Books-കേരളത്തിലെ ഏറ്റവും വലിയ വായനക്കാരനാണ് ശ്രീ. വൈക്കം മുരളി. അദ്ദേഹം എനിക്കു വായിക്കാൻ തന്നതാണു ബേൺഹാർറ്റിന്റെയും ക്രീവെലിന്റെയും നോവലുകൾ.)

## വാദ്യകലയിലെ......

(57-ാം പേജിൽ നിന്നും തുടർച്ച)

അവിടെ ധാരാളം വേദികളിൽ ഇടയ്ക്കകച്ചേരി അവതരിപ്പിച്ചിട്ടുണ്ട്. പാരീസിൽ ഇന്ത്യൻ ഫെസ്റ്റിവലിൽ തിമിലയും മദ്ദളവും ഇടയ്ക്കയും ചേർത്തുക്കൊണ്ട് ഒരു ആവിഷ്കാരമുണ്ടായി. പാരീസ്, ഇറ്റലി, ലണ്ടൻ, ആഫ്രിക്ക എന്നിവിടങ്ങളിൽ തായമ്പകവും അവതരിപ്പിച്ചിട്ടുണ്ട്. തായമ്പക പതിനഞ്ചുമിനുട്ടിലേക്ക് ചുരുക്കും. വളരെ നളിനമായി കൊട്ടണം. നേരുകോലിന് കനം പാടില്ല. വിദേശികൾക്ക് ആസുരത ഇഷ്ടമല്ല. ഓഡിറ്റോറിയങ്ങളിൽ പ്രതിധ്വനി വരുത്താതെ അങ്ങേയറ്റം നാദനിയന്ത്രണം പാലിക്കണം. കേരള വാദ്യങ്ങളോട് വിദേശികൾക്ക് അതിരില്ലാത്ത ആരാധനയാണുള്ളത്.

ചോ: വാദ്യകലകളിൽ ശ്രേഷ്ടം മേളമാണെന്ന് പറയപ്പെടുന്നു. അമ്പതുകൊല്ലമായി പാറമേക്കാവിൽ താങ്കൾ മേളം കൊട്ടുന്നു. മേളകല നേരിടുന്ന പ്രശ്നങ്ങൾ എന്തൊക്കെയാണ്? അതിന്റെ പ്രാധാന്യം കുറഞ്ഞുവരുന്നു എന്നു തോന്നിയിട്ടുണ്ടോ?

ഉ: മേള സമ്പ്രദായം അന്നും ഇന്നും ഒരുപോലെയാണ്. വ്യത്യാസം വന്നിട്ടുമില്ല വരുവാൻ ന്യായവുമില്ല. ഇന്നു കാലം കഴിഞ്ഞാൽ ഇന്നത് എന്ന ശാസ്ത്രമുണ്ട്. പഞ്ചാരിയാണെങ്കിൽ അഞ്ചുകാലം മൂന്നര നാലുമണിക്കൂറിനുള്ളിൽ കൊട്ടിത്തീർക്കുന്നു. എത്ര മണിക്കൂറാണോ ഉദ്ദേശിക്കുന്നത് അതിനനുസരിച്ചാണ് കാലമിടുന്നത്. മേളത്തിൽ മനോധർമ്മങ്ങളൊന്നുമില്ല. എങ്കിലും വളരെയധികം കലാകാരന്മാർ അഭിമുഖമായി നിരന്നുനില്ക്കുന്നതിനൊരു പ്രൗഢിയുണ്ട്. നൂറിലധികം ചെണ്ട. 25 കുഴൽ. 30 കൊമ്പ്. 35 താളം എന്നിങ്ങനെ നല്ല മേളം സംവിധാനപ്പെടുത്താം . ഇത്തരത്തിൽ കലാകാരന്മാരെ ഒരുമിച്ചു കിട്ടാൻ തന്നെ പ്രയാസമാണ്. നടത്തിപ്പിലെ അസൗകര്യം മേളകലയുടെ വികാസത്തിന് തടസ്സമാവുന്നു. ഇരിങ്ങാലക്കുട, പെരുമനം, ആറാട്ടുപുഴ, തിരൂർ എന്നിവിടങ്ങളിൽ ക്ഷേത്രകലയായിട്ടാണ് മേളം കൊട്ടിവരുന്നത്. അത് ആചാരമനുസരിച്ചു തന്നെ നടക്കും. ചക്കംകുളം അപ്പുമാരാർ, തൃപ്പേക്കുളം അച്യുതമാരാർ തുടങ്ങി അപൂർവ്വം നല്ലമേളക്കാരെയുള്ളൂ.

ചോ: താങ്കൾക്ക് കൂടുതൽ ശിഷ്യൻമാരുണ്ടായിട്ടില്ല. ശിക്ഷണത്തിലെ കർക്കശതയാണോ കാരണം?

ഉ: പന്ത്രണ്ടുവയസ്സുമുതൽ പാഠിപ്പിക്കാൻ തുടങ്ങിയതാണ്.എന്റെ അനുജന്മാർ തന്നെ പ്രധാനശിഷ്യർ. അല്പം കിട്ടിയാൽ അതുമായി പോകുന്നവരാണ് അധികവും. ഒരാളുടെ കീഴിൽ കുറെക്കാലം അഭ്യസിക്കാനൊന്നും ആർക്കും സമയമുണ്ടാവുന്നില്ല.

ചോ: ഇന്നത്തെ വാദ്യകലാരംഗത്തെ താങ്കൾ എങ്ങനെ നോക്കിക്കാണുന്നു?

വാദ്യമേളങ്ങളുടെ കാലമാണിത്. എനിക്ക് എട്ട് അണ പ്രതിഫലം കിട്ടിയ കാലമുണ്ട്. കലാകാരന് തക്കപ്രതിഫലം പറയാൻതക്ക സാഹചര്യമായിട്ടുണ്ട് ഇന്ന്. ആത്മാർത്ഥമായി കലകൊണ്ടു നടക്കുന്നവർ അപൂർവ്വമാണ്. പരിചയംമൂലം ഒരു സംഘത്തിൽ നിന്നുകൊണ്ട് കൊട്ടിവരുന്നവരാണധികം. കൂടുതൽ ജിജ്ഞാസ ആരിലും കാണുന്നുമില്ല. അരങ്ങേറ്റം കഴിയുമ്പോഴേക്കും കുറെ ശിഷ്യന്മാരെയുണ്ടാക്കി 'ആശാനായി' നടന്ന് അവരിൽ പ്രമാണക്കാരനാവുന്ന ഒരവസ്ഥ കണ്ടുവരുന്നു. തന്റെ നായകത്വം നഷ്ടപ്പെടുമെന്നു കരുതി തന്നെക്കാൾ പരിചയമുള്ള ഒരാളെ ഉൾപ്പെടുത്താൻ പലരും വിസമ്മതിക്കുന്നു. മറ്റുള്ളവരെ അംഗീകരിക്കാനുള്ള സന്മനസ്സ് ഓരോ കലാകാരനും ഉണ്ടാവുകയാണെങ്കിൽ നമ്മുടെ വാദ്യരംഗം പരിശുദ്ധമാവും.

# വെള്ളിയാഴ്ച മുതൽ വെള്ളിയാഴ്ച വരെ

**മോ**ഹൻലാലിനോടൊത്ത് അഭിനയിക്കുക എനിക്കുതന്നെ സംതൃപ്തിയുള്ള കാര്യമാണ്. ഈ കോമ്പിനേഷനു പിന്നിൽ ഞങ്ങൾ തമ്മിലുള്ള മാനസിക ഐക്യമാണ്. ആക്ഷൻ ആന്റ് റിയാക്ഷൻ എന്നൊക്കെ പറയാറില്ലേ, അതുപോലെ.

നെടുമുടി വേണു.

*പഴയ മുതുകുളം രാഘവൻപിള്ളയും എസ്.പി.പിള്ളയും തമ്മിലുണ്ടായിരുന്ന കോമ്പിനേഷൻ പോലെ.*

●

**കേ**രളത്തിൽ പൊതുതിരഞ്ഞെടുപ്പോടെ സ്ഫോടനാത്മകമായ ജാതിരാഷ്ട്രീയത്തിന് അറുതി വരുത്താൻ ജനകീയപ്പോരാട്ടം അനിവാര്യമാണ്. തിരഞ്ഞെടുപ്പു വിജയത്തിന് ജാതിമതശക്തികളെ പ്രീണിപ്പിക്കുകയും ജാതിവികാരം ആളിക്കത്തിച്ച് ജനങ്ങളെ പല തട്ടുകളിലാക്കുകയും ചെയ്യുന്ന അത്യാപൽക്കരമായ രാഷ്ട്രീയ സംസ്കാരം കേരളത്തെ ഒരു ഭ്രാന്താലയമാക്കിയിരിക്കുകയാണ്.

ചെറിയാൻ ഫിലിപ്പ്.

*ചെറിയാൻ ഫിലിപ്പ് സ്വയം തൊഴിൽ കണ്ടെത്താനുള്ള ശ്രമത്തിലാണെന്നു തോന്നുന്നു.*

●

**വോ**ട്ടർപട്ടികയിൽ പ്രമുഖരുടെ പേരുപോലും ഒഴിവാക്കുന്നതുപോലെയുള്ള അപാകതകൾ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്.

ടി.എൻ.ശേഷൻ.

*എം.വി.രാഘവൻ ഇത്തവണ വോട്ടു ചെയ്തിട്ടില്ല. അതിനെക്കുറിച്ചെന്തു പറയുന്നു?*

●

**ഇ**ത്തവണ സ്ത്രീകൾ ഏറ്റവും കൂടുതൽ വോട്ടു ചെയ്യാൻ എത്തിയെന്നത് വളരെ പ്രധാനമാണ്. ഇത് യു.ഡി.എഫിന് വളരെ പ്രയോജനം ചെയ്യും.

വയലാർ രവി.

*മെഴ്സിയെ മന്ത്രിയാക്കാനുള്ള നീക്കങ്ങൾ ആരംഭിക്കാമല്ലോ.*

●

**യു.**ഡി.എഫ് കൊണ്ടുനടക്കാൻ മിടുക്കു വേണം.

കെ.കരുണാകരൻ.

*ആന്റണിയെ ഇനിയുമിട്ടിങ്ങനെ കുത്തണോ?*

●

**പൊ**രിവെയിലിലെ പ്രചാരണത്തിന്റെ ക്ഷീണമകറ്റാൻ വീട്ടിൽത്തന്നെ വിശ്രമിക്കാനാണ് തീരുമാനിച്ചതെങ്കിലും എം.എം. ഹസ്സൻ സി.പി.എം ആക്രമണത്തിൽ പരിക്കേറ്റ് ജനറൽ ആശുപത്രിയിൽ കഴിയുന്ന കൊച്ചുവേളിയിലെ കോൺഗ്രസ്സ് പ്രവർത്തകൻ സാബുവിനെ സന്ദർശിച്ചു. ബാക്കി സമയം വീട്ടിൽ. ഇടയ്ക്ക് സഹപ്രവർത്തകരുടെ ഫോൺ.

വാർത്ത.

*കാസറ്റ് വല്ലതും ഇട്ട് കാണാറുണ്ടോ?*

**മ**ൻമോഹൻസിങ് അസ്സലായി ജോലി ചെയ്തുവെന്നാണ് എനിക്കു പറയാനുള്ളത്. അതുപറഞ്ഞാൽ വിമർശിക്കപ്പെടുമെന്നും എനിക്കറിയാം.

ഡോ.കെ.എൻ. രാജ്.

*കെ.എൻ. രാജ് വിമർശനാതീതനാണെന്ന് അദ്ദേഹം ഇനിയും അറിഞ്ഞില്ലെന്നുണ്ടോ?*

●

**ഡി.**എം.കെ.യുടെ കാലത്ത് അഴിമതി ഇല്ലായിരുന്നു. കാമരാജിന്റെയും രാജാജിയുടെയും കാലത്തും അതൊന്നുമില്ല.

കെ. കരുണാനിധി.

*ജയലളിതയുടെ കാലത്തും അഴിമതിയൊന്നുമുണ്ടായിട്ടില്ല. തമിഴ്നാട്ടിൽ അഴിമതി കൊടികുത്തി വാണത് ശശികലയുടെ കാലത്തു മാത്രമാണ്.*

●

**വാ**യനയുടെ ലോകത്തേക്ക് ഞാൻ കടന്നുവന്നത് മുട്ടത്തുവർക്കിയുടെ നോവലുകളിലൂടെയാണ്.

കാക്കനാടന്റെ സഹധർമ്മിണി അമ്മിണി.

*എങ്കിൽ കാക്കനാടൻ കാനം ഇ.ജെ.യുടെ നോവലുകളിലൂടെയായിരിക്കും വായനയുടെ ലോകത്തെത്തിയത്.*

●

**മ**ഹാകവി കുമാരനാശാന്റെ വിഖ്യാതമായ 'വീണപൂവ്', 'ഒരു വീണപൂവിന്റെ ആത്മാലാപം' എന്ന പേരിൽ നാടകരൂപത്തിലവതരിപ്പിക്കുന്നു.

വാർത്ത.

*വീണപൂവായി ജയഭാരതി അഭിനയിച്ചിരുന്നെങ്കിൽ....*

●

**തൊ**ഴിലാളികളുടെയും മറ്റ് അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെയും അവകാശസമര ചരിത്രത്തിലെ അവിസ്മരണീയ അദ്ധ്യായമാണ് മേയ്ദിനം.

പി.കെ. വാസുദേവൻനായർ.

*പുതിയതു വല്ലതും പറയൂ പി.കെ.വീ.*

●

**കേ**ന്ദ്രത്തിൽ ഒറ്റയ്ക്കു ഭരിക്കാൻ ബി.ജെ.പി.ക്കു ഭൂരിപക്ഷം ലഭിച്ചില്ലെങ്കിൽ കോൺഗ്രസ്സ്, ജനതാദൾ, ഇടതുമുന്നണി, മുസ്ലിം ലീഗ് എന്നീ രാഷ്ട്രീയപ്പാർട്ടികളുടെ പിന്തുണ തേടുന്ന പ്രശ്നമില്ല. ഭൂരിപക്ഷം ലഭിച്ചില്ലെങ്കിൽ പ്രാദേശികപ്പാർട്ടികളുടെ പിന്തുണ തേടും.

ഒ. രാജഗോപാൽ.

*ടി.എം. ജേക്കബിന്റെ ഒരു കേരള കോൺഗ്രസ്സുണ്ട് കേരളത്തിൽ. അതിനെയൊന്നു പരിഗണിക്കണേ.*

●

**പ്ര**ധാനമന്ത്രിയെ തിരഞ്ഞെടുക്കുന്നത് ഒരു പ്രശ്നമാകില്ല.

ജ്യോതിബസു.

*അത്ര ആത്മവിശ്വാസമൊന്നും വേണ്ട. ഇ.കെ.നായനാരുമായി ഒരു ചെറിയ ഫൈറ്റ് ജ്യോതിബസുവിന് വേണ്ടിവരും.*

●

**യു.**ഡി.എഫ് അധികാരത്തിൽ വരുമെന്നാണ് വിശ്വാസം. മുന്നണിക്ക് എഴുപതിനും എൺപതിനും ഇടയ്ക്ക് സീറ്റുകൾ കിട്ടും. യു.ഡി.എഫ് സർക്കാരിന്റെ വികസന പ്രവർത്തനങ്ങൾക്ക് ജനങ്ങൾ അംഗീകാരം നൽകിയിരിക്കുന്നു.

കെ. എം. മാണി.

*അഞ്ചുകൊല്ലം രാഷ്ട്രീയത്തിൽനിന്ന് ലീവെടുത്ത് ഗൾഫിലേക്കെങ്ങാണ്ട് പോ.*

●

**മ**ന്ത്രിമാർ കേരളത്തിലെ സർവ്വകലാശാലകളിൽനിന്ന് ഡോക്ടറേറ്റ് സ്വീകരിക്കുന്നതല്ലെന്നു പ്രഖ്യാപിക്കണം.

ഒ. എൻ. വി.

*പ്രബന്ധമെഴുതാൻ കഴിവുള്ളവർക്ക് സ്വീകരിച്ചുകൂടേ?*

●

**എ**.കെ. ആന്റണി ഏറ്റവും ശ്രദ്ധ കൊടുക്കേണ്ടത് മന്ത്രിസഭാ രൂപവൽക്കരണത്തിലാണ്. ഒരു വർഷം മുമ്പ് കഴിയാതിരുന്നത് ഇനിയെങ്കിലും കഴിയണം. മെച്ചപ്പെട്ട പ്രതിച്ഛായയില്ലാത്ത ആരെയും മന്ത്രിമാരാക്കരുത്.

ഡോ.എം.വി. പൈലി.

*ഇരുപത്തൊന്നാം നൂറ്റാണ്ടിലെ കാര്യത്തെക്കുറിച്ച് ഇത്രനേരത്തേ എന്തിനാ ചിന്തിക്കുന്നത്?*

●

**വ്യാ**ജമദ്യം കഴിച്ച് ആലപ്പുഴനിന്ന് തിരുവനന്തപുരം മെഡിക്കൽ കോളേജിൽ പ്രവേശിപ്പിച്ച രണ്ടുപേർക്ക് ചികിത്സയ്ക്ക് ശുദ്ധമായ ചാരായം ലഭിക്കാതെ ഡോക്ടർമാർ ബുദ്ധിമുട്ടി. മിഥൈൽ ആൽക്കഹോൾ എന്ന വിഷാംശം കലർന്ന ചാരായം കഴിച്ചവർക്ക് പ്രതിവിധിയായി നൽകേണ്ടത് ഈഥൈൽ ആൽക്കഹോൾ എന്ന ശുദ്ധമായ ചാരായമാണ്. ഇത് മെഡിക്കൽ കോളേജിൽ ലഭ്യമല്ലാത്തതിനെത്തുടർന്ന് ഡോക്ടർമാർ ഏറെ ബുദ്ധിമുട്ടി. ഒടുവിൽ എവിടെനിന്നോ സംഘടിപ്പിച്ച ശുദ്ധമായ ചാരായം ഉപയോഗിച്ചാണ് ചികിത്സ ആരംഭിച്ചത്.

വാർത്ത.

*ആന്റണീ, ധൈര്യമുണ്ടെങ്കിൽ ആ ഡോക്ടർമാരെ അറസ്റ്റ് ചെയ്യ്.*

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran